# കലാകൗമുദി

873

ജൂൺ 7, 1992
വില: 4 രൂപ











മുഖചിത്രം: ചിത്രങ്ങൾ വരച്ചത് ശ്രീ നമ്പൂതിരി
ഡിസൈൻ: ശ്രീ. ഭട്ടതിരി

എം.പി. നാരായണപിള്ള



# പൊരുത്തുകാരൻെറ കളി

ഒരു ബെയറർ ചെക്ക് കൊടുത്തയച്ചിട്ട് ഞാൻ കുറച്ചു പൈസ വരുത്തി. സാധാരണ ബാങ്കിൽനിന്ന് കിട്ടുന്ന തുക എണ്ണാറില്ല. അവർ എണ്ണുന്നുണ്ടല്ലോ.

രണ്ടു മണിക്കൂർ കഴിഞ്ഞപ്പോൾ ബാങ്കിൽ നിന്നൊരു ഫോൺ. ഒരു ഇരുപതു രൂപ കൂടുതൽ കിട്ടിയിട്ടുണ്ടോ എന്നന്വേഷിക്കാനാണ്. ഞാൻ നോട്ടുകൾ എണ്ണി, സിഗററ്റു വാങ്ങാനും മറ്റും ചെലവാക്കിയത് കുറച്ച് നോക്കിയപ്പോൾ സംഗതി ശരിയാണ്. 20 രൂപ കൂടുതൽ. തിരിച്ചു വിളിച്ചു കാര്യം പറഞ്ഞു. ബാങ്കിലെ ആപ്പീസർ പറഞ്ഞു—പിന്നെപ്പോഴെങ്കിലും കൊടുത്തയച്ചാൽ മതി. തൽക്കാലം പുള്ളിയുടെ പോക്കറ്റിൽ നിന്നെടുത്തുവച്ച് കണക്ക് ശരിയാക്കിക്കൊള്ളാം.

അതായത് ഒരു ഇരുപതു രൂപയുടെ വ്യത്യാസം പോലും ഷട്ടറിടുന്നതിന് മുമ്പു കണ്ടുപിടിക്കുന്ന കച്ചവടമാണ് ബാങ്കിൽ നടക്കുന്നത്.

അപ്പോൾ 250 കോടി രൂപയുടെ കാര്യത്തിൽ ഒത്തുനോക്കാതെ ഏതെങ്കിലും ബാങ്ക് ജീവനക്കാരൻ ഉറങ്ങുമോ?

ബാങ്കുകൾ തമ്മിൽ നടത്തുന്ന ഗവൺമെൻറ് ബോണ്ടുകളുടെ കച്ചവടത്തിൽ പതിവായി കണക്ക് നോക്കാത്തതുകൊണ്ടാണ് ഹർഷദ് മേത്ത എന്ന ഒരു പൊരുത്തുകാരൻ ഇത്രയധികം രൂപ കൈയിലുണ്ടാകും. ഈ തുകയെടുത്ത് ഓഹരിക്കമ്പോളത്തിലെ സൈഡ്ലൈനിലെ കളിയിലിടും. ബദ്‌ല, കെർബ്-ഡീൻ മുതലായവ. ദലാൾ സ്ട്രീറ്റിലെ ഏറ്റവും ചെറിയ സബ്ബ്രോക്കർ പോലും നടത്തുന്ന കളികളാണിതൊക്കെ.

ഈ സംസ്കാരത്തിൽനിന്നാണ് ഹർഷദ് മേത്ത ഉയർന്നു വന്നത്. നാട്ടുകാരുടെ പണം മൂലധനമായി ഉപയോഗിച്ച് റിസ്ക്കുള്ള കളികൾ കളിച്ച് സ്വയം പണക്കാരനാവുക.

എൻെറ അയൽക്കാരനായ കുട്ടി അയ്യായിരവും പതിനായിരവും നിക്ഷേപിക്കുന്നവരോട് ചെയ്യുന്ന ലൈൻ ഹർഷദ് മേത്ത അമ്പതും നൂറും കോടിയിട്ടിട്ടുള്ള വലിയ ബാങ്കുകളുടെയടുത്തു പ്രയോഗിച്ചു. ഈ കുട്ടി അമ്പതു ലക്ഷമുണ്ടാക്കിയപ്പോൾ ഹർഷദ് മേത്ത അഞ്ഞൂറു കോടിയുണ്ടാക്കി. ഇതിൽ ഒന്നാംപ്രതി ഹർഷദ് മേത്തയല്ല.

ഡെപ്പോസിറ്റർമാരുടെ പണം സംരക്ഷിക്കാൻ ബാദ്ധ്യസ്ഥരായ ബാങ്കുകളെയാണ് ഇതിന് പിടിക്കേണ്ടത്. ബ്രോക്കർക്കെന്തുമാകാം. അയാൾ നിരപരാധിയാണ്. അതേസമയം, കൈവശം ഇല്ലാത്ത സെക്യൂരിറ്റികൾ വിറ്റ ബാങ്കുകൾ, കോടികളുടെ കണക്കുകൾ പരിശോധിക്കാൻ നേരം കിട്ടാത്ത പരിപാടികൾ ഒപ്പിച്ചതെന്ന് ഗവൺമെൻറ് പറഞ്ഞാൽ നമുക്ക് വിശ്വസിക്കാൻ പറ്റുമോ?

ഹർഷദ്മേത്ത ഒരു ബ്രോക്കർ മാത്രമാണ്. അതായത് പൊരുത്തുകാരൻ. ലോറി കച്ചവടം ചെയ്യാനും എസ്റ്റേറ്റ് വിൽക്കാനും ഫ്ളാറ്റു വാങ്ങാനുമൊക്കെ പൊരുത്തുകാരുണ്ട്. കച്ചവടം നടന്നു കഴിയുമ്പോൾ പെരുത്തു കാശു കിട്ടുന്നുണ്ട്. നമുക്കാവശ്യമുള്ള ഫ്ളാറ്റ് ബ്രോക്കർ കണ്ടുപിടിച്ചു കൊണ്ടുവരുന്നു. നമുക്കത്രയും കുറച്ചു നടന്നാൽ മതി. അതുപോലെ വിൽക്കാനുള്ള ഫ്ളാറ്റിന് കാശുള്ള ആവശ്യക്കാരനെ മുട്ടിച്ചു തരുന്നു. ഇതിൻെറയൊക്കെ പിന്നിൽ അദ്ധ്വാനമുണ്ട്. അതിൻെറ വിലയാണ് ബ്രോക്കറേജ് അല്ലെങ്കിൽ പൊരുത്തുകാശ്.

ഒരു വീട് കച്ചവടമാക്കുമ്പോൾ വാങ്ങുന്നയാൾ ചെക്കെഴുതി കൊടുക്കുന്നത് വിൽക്കുന്നയാൾക്കാണ്. ബ്രോക്കറുടെ പേരിലല്ല. എന്നാൽ ഓഹരികളും കടപ്പത്രങ്ങളും കൈമാറ്റം ചെയ്യുമ്പോൾ വാങ്ങുന്നയാൾ ചെക്കെഴുതുന്നത് വിൽക്കുന്നയാളുടെ പേരിലല്ല, ബ്രോക്കറുടെ പേരിലാണ്. വിൽക്കുന്നയാൾക്ക് കിട്ടുന്നത് ബ്രോക്കറുടെ ചെക്കാണ്. വിൽക്കുന്നയാളും വാങ്ങുന്നയാളും പരിസ്പരം അറിയുന്നേയില്ല.

എൻെറ വീടിനടുത്തുള്ള ഒരു പയ്യൻ അഞ്ചുവർഷം കൊണ്ട് അമ്പതു ലക്ഷം രൂപയുണ്ടാക്കി, ആ കുട്ടി ബ്രോക്കർ പോലുമല്ല; വെറുമൊരു സബ്-ബ്രോക്കർ. തുച്ഛമായ സബ്-ബ്രോക്കറേജിൽനിന്ന് ഇത്രയധികം പണമെങ്ങനെയുണ്ടാക്കി?

ആ കുട്ടി തൻെറ ടെക്നിക് എന്നോടു പതിവായി പറയും. ഓഹരി വാങ്ങുന്നവരുടെ കൈയിൽനിന്ന് സമയത്തിന് തന്നെ പണം വാങ്ങും. പതിവായി ഇടപാടില്ലാത്തവരാണെങ്കിൽ നേരത്തെ തന്നെ വാങ്ങും.

വിൽക്കുന്നവരുടെ പൈസ അല്പം വൈകിക്കും. എന്നുവച്ച് രണ്ടു ദിവസത്തെയോ മൂന്നു ദിവസത്തെയോ പോസ്റ്റ് ഡേറ്റഡ് ചെക്കുകൊടുക്കും. അഞ്ചാറുദിവസം മാത്രമേ വൈകുള്ളുവെങ്കിൽ ഒരുമാതിരിപ്പെട്ടവരാരും ഗൗരവമായിട്ട് എടുക്കുകയില്ലല്ലോ.

ചെറിയ അഭ്യാസങ്ങളിലൂടെ ശരാശരി ഒരാഴ്ചവരെ മറ്റുള്ളവരുടെ പൈസ സ്വന്തം കൈയിൽ കിടന്നു മറിയും. ഒരാഴ്ച പലതരം തിരിമറികളിലൂടെ എപ്പോഴും നാലഞ്ചുലക്ഷം ബാങ്കുദ്യോഗസ്ഥൻമാർ, അവരുടെ മേലധികാരികൾ, ഇതൊക്കെ നോക്കാൻ ചുമതലപ്പെട്ട റിസർവ് ബാങ്ക് അധികൃതർ തുടങ്ങിയവരെയെല്ലാം അകത്താക്കിയതിനുശേഷം വേണ്ടേ ഹർഷദ് മേത്തയെ പിടിക്കാൻ.

പക്ഷേ, ഇന്ന് നടക്കുന്ന പരിപാടി യഥാർത്ഥ കുറ്റവാളികളായ ബാങ്കുകളിൽനിന്ന് ജനശ്രദ്ധ ഹർഷദ് മേത്ത എന്ന ഒരു പൊരുത്തുകാരനിലേക്ക് തിരിക്കാനാണ്. പണ്ട് ബോഫോഴ്സ് കോഴയുടെ മുഴുവൻ കുറ്റവും വിൻ ഛദ്ദയുടെ പുറത്ത് ആരോപിച്ച് ചിലർ തടി ശുദ്ധമാക്കാൻ കളിച്ച കളിയോർമ്മയില്ലേ? അത്തരമൊരു കളി.

പൊകട്ടെ, ഇത്തരം ആപത്തുകൾ ഭാവിയിൽ സംഭവിക്കാതിരിക്കാൻ വല്ല ഒറ്റമൂലിയുമുണ്ടോ?

സത്യത്തിൽ ഒരു മരുന്നിൻെറയും ആവശ്യമില്ല.

മറ്റു കച്ചവടങ്ങൾപോലെ തന്നെയാക്കിയാൽ മതി ഓഹരികളുടെയും കടപ്പത്രങ്ങളുടെയും കച്ചവടം. വാങ്ങുന്നയാൾ വിൽക്കുന്നയാൾക്ക് നേരിട്ട് പണം കൊടുക്കുക. പൊരുത്തുകാരൻെറ കമ്മീഷൻ വേറെ കൊടുക്കുക. യൂക്കോ ബാങ്ക് വിൽക്കുന്ന ബോണ്ടുകൾക്ക് സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യ ,യൂക്കോ ബാങ്കിൻെറ പേരിൽ മാത്രം ചെക്കെഴുതുകയും ഇരുകൂട്ടരും ഹർഷദ് മേത്തയുടെ പൊരുത്തുകാശ് അയാൾക്ക് നേരിട്ട് ചെക്കായി കൊടുക്കുകയും ചെയ്തിരുന്നെങ്കിൽ ഈ വലിയ മറിവും തിരിവും നടക്കുമായിരുന്നോ?

ഇത്തരമൊരു ഭരണപരിഷ്കാരം നടപ്പിലാക്കാൻ പാർലമെൻറ് കൂടി നിയമം പാസാക്കേണ്ടയാവശ്യമില്ല. ആദായനികുതി വകുപ്പിൻെറ ഒരു നോട്ടിഫിക്കേഷൻ മാത്രം മതി. ഒരു ബ്രോക്കറുടെ അക്കൗണ്ടിൽ വരുന്ന തുക മുഴുവൻ ബ്രോക്കറേജായി പരിഗണിക്കണമെന്നും അതനുസരിച്ചയാൾ മുൻകൂർ അടയ്ക്കേണ്ട ആദായനികുതിയടയ്ക്കണമെന്നും. ഏതെങ്കിലും നിക്ഷേപകർക്ക് പണം നേരിട്ടു കൊടുത്തിട്ടുണ്ടെങ്കിൽ ആയതിൻെറ റീഫണ്ട് പിറ്റത്തെ വർഷം കണക്ക് പരിശോധിച്ചിട്ട് ഗവൺമെൻറിൽനിന്ന് വാങ്ങണമെന്നും.

അപ്പോൾ ഹർഷദ് മേത്തയടക്കമുള്ള ഓഹരി ബ്രോക്കർമാർ സ്വന്തം പേരിൽ ചെക്ക് വാങ്ങില്ല. കാളച്ചന്തയിലെ പൊരുത്തുകാരെപ്പോലെ അവരും പെരുമാറാൻ തുടങ്ങും.



വിജു വി.നായർ



# ഓഹരി വിപണിയിലെ കാളയോട്ടം



ഹർഷദ് മേത്ത

ടോംസിൻെറ ബോബനും മോളിയും കാർട്ടൂൺ പംക്തിയിൽ കുറേനാൾ മുമ്പൊരു ഫലിതം കണ്ടു. ബോബനു കുറച്ചുപണം വേണം. വെറുതെ കറങ്ങാൻ. വീട്ടിൽനിന്നു കിട്ടാത്തതുകൊണ്ട് മററൊരാളുടെ പക്കൽനിന്ന് ഒരാഴ്ചത്തെ അവധിക്ക് 25 രൂപ വാങ്ങുന്നു. ചെലവാക്കുന്നു. കൃത്യം, ഒരാഴ്ചയായപ്പോൾ രണ്ടാമതൊരാളിൽനിന്നു ഒരാഴ്ചത്തെ അവധിക്ക് 25 രൂപ വാങ്ങി ആദ്യത്തെയാളിനു കൊടുത്തു കടംവീട്ടുന്നു. രണ്ടാമൻെറ കടംവീട്ടാൻ ഒരഴ്ച കഴിഞ്ഞ് ആദ്യത്തെയാളിൽനിന്നു വീണ്ടും വാങ്ങുന്നു. ഈ പ്രക്രിയ അനുസ്യൂതം തുടർന്നപ്പോൾ, രണ്ടു വായ്പക്കാരെയും വിളിച്ചിട്ട് ബോബൻ പറയുന്നു: ''എന്തായാലും നിങ്ങളുടെ പണം കൈമാറുന്നു. ഇനി ഞാനായിട്ടൊരു ഇടനിലയുടെ ആവശ്യമെന്ത്?''

ഇന്ന് വിവാദപുരുഷനായിരിക്കുന്ന ഹർഷദ് മേത്ത എന്ന കോടീശ്വരനായ ഷെയർ ബ്രോക്കറുടെ ഇടപാടുകൾക്ക് ഇതേ ലാളിത്യമാണുള്ളത്. ഒരു ബാങ്കിൽനിന്ന് വൻതുക കൈപ്പററി മററൊരു ബാങ്കിനു കൊടുക്കുന്നു. ഇതിനിടയിൽ തുക കൈവശം വയ്ക്കുന്ന കാലത്ത് ഓഹരി വിപണിയിൽ ഈ പണമെറിഞ്ഞ് കോടികൾ കൊയ്യുന്നു. ബാങ്കുകൾക്ക് തുക മടക്കിനൽകുമ്പോൾ കമ്മിഷനും കിട്ടും. ബോബൻ ചോദിച്ച അവസാന ചോദ്യം മാത്രമേ മേത്ത ചോദിക്കാതുള്ളു. കളി മതിയാക്കുമ്പോൾ ചോദിക്കാനുള്ളതാണല്ലോ അത്.

ഹർഷദ് മേത്ത ടോംസിൻെറ കാർട്ടൂൺ വായിക്കാറില്ല. പക്ഷേ തമാശയായി സാധാരണക്കാർ തള്ളിക്കളയുന്ന നാട്ടുബുദ്ധിയുടെ പ്രയോഗം ഈ ബ്രോക്കർക്ക് നന്നായറിയാം. ഇന്ത്യൻ ബാങ്കിംഗ് വ്യവസ്ഥയെ ഒന്നടങ്കം ഇളിഭ്യരാക്കിക്കൊണ്ട് മേത്ത വച്ചുനടത്തിയ ഈ നാടൻ പ്രയോഗത്തിനു മുമ്പിൽ നമ്മുടെ ധനകാര്യവിദഗ്ദ്ധരായ ബാങ്കു പ്രമാണിമാരും ആസൂത്രണവിദഗ്ദ്ധരും വിഡ്ഢിവേഷക്കാരായതു കാണുക. ഒപ്പം, ഇന്ത്യ എന്ന വലിയ രാഷ്ട്രത്തിൻെറ ദീപസ്തംഭങ്ങളുടെ അന്തസ്സാരശൂന്യതയ്ക്കും നാട്ടുകാരുടെ പണത്തിന്മേൽ കാളപ്പോരു നടത്തുന്ന പുത്തൻ സാമ്പത്തിക വ്യവസ്ഥിതിയുടെ നൃശംസതയ്ക്കുമുള്ള സാക്ഷ്യപത്രം കൂടിയാണ് ബാങ്ക് സെക്യൂരിററി അപവാദമെന്ന പേരിൽ ഇന്നു നടക്കുന്ന കോലാഹലം.

## പുറംതോൽ

ബോംബെ അപ്പോളോ സ്ട്രീററിലുള്ള സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യാ ബ്രാഞ്ചിലെ ജൂനിയർ ഓഫീസറാണ് തമിഴ്നാട്ടുകാരനായ സീതാരാമൻ. പൊതുവെ നിശബ്ദനായിരുന്ന് തൻെറ പണി ചെയ്യുന്ന ഉദ്യോഗസ്ഥൻ. അതുകൊണ്ടുതന്നെ ഇക്കഴിഞ്ഞ ഏപ്രിലിൽ സീതാരാമൻ സകുടുംബം തീർത്ഥാടനത്തിനായി മധുരയ്ക്കു പോയപ്പോൾ, സഹപ്രവർത്തകർക്ക് പ്രത്യേകിച്ചൊന്നും തോന്നിയില്ല. എന്നാൽ തൊട്ടടുത്തദിവസം നരിമാൻ പോയിൻറിലെ എസ്.ബി.ഐ ബോർഡ് റൂമിൽ നടന്ന ഉന്നതതല ചർച്ചയിലെ ചൂടുപിടിച്ച വിഷയം സീതാരാമനായിരുന്നു.

ബാങ്കിൻെറ സെക്യൂരിററികൾ സംബന്ധിച്ച ഫയൽ കൃത്യമാക്കി വയ്ക്കേണ്ട സീതാരാമൻ അതു ചെയ്തില്ലെന്നു മാത്രമല്ല ഫയലിൽ ഒരു വമ്പൻ തിരിമറി നടക്കുയും ചെയ്തിരിക്കുന്നു. ഫലമോ? 622 കോടി രൂപ കാണാനില്ല.

ഈ തുകയത്രയും ഒരേ പേരിലേക്കാണ് പോയിരിക്കുന്നതും. ഹർഷദ്മേത്ത, ഷെയർ ബ്രോക്കർ, ബോംബെ സ്റേറാക്ക് എക്സ്ചേഞ്ച്. പിന്നെ താമസിച്ചില്ല, സീതാരാമനെ തപ്പി ബാങ്കധികൃതർ മധുരയ്ക്കു പറന്നു. ആളെ കണ്ടുപിടിച്ച് ബോംബെയിലെത്തിച്ചു ആദ്യമൊന്നും വഴങ്ങിയില്ലെങ്കിലും ഒടുവിൽ ാമൻ 'കാര്യം' തുറന്നുപറഞ്ഞുവത്രെ.

സീതാരാമൻ പറഞ്ഞ ആ 'കാര്യ'ത്തിനു വേണ്ടിയാണ് കെ.മാധവൻെറ നേതൃത്വത്തിലുള്ള സി.ബി.ഐ കുററാന്വേഷണസംഘം ഇന്ന് ബോംബെയിൽ പരതിനടക്കുന്നത്.

അതേ കാര്യത്തിനുവേണ്ടിയാണ് ന്യൂഡെൽഹിയിലെ പാർലമെൻറു മന്ദിരത്തിൽ മൻമോഹൻസിംഗും പ്രതിപക്ഷ നേതാക്കളും തമ്മിലേററുമുട്ടിയത്. ഓഹരിക്കമ്പോളത്തിൽ പണമെറിഞ്ഞ് നൂറുമേനി കൊയ്യാൻ ശ്രമിച്ച് ഹൃദയമിടിപ്പോടെ കഴിയുന്ന നിക്ഷേപക ലക്ഷത്തിൻെറ ശ്രദ്ധയും മറെറാരിടത്തല്ല.

എല്ലാ കണ്ണുകളും നീളുന്നത് നരിമാൻ പോയിൻറിലെ അഞ്ചാം നമ്പർ മേക്കർ ചേമ്പറിൻെറ പന്ത്രണ്ടാം നിലയിലുള്ള "ഗ്രോമോർ റിസർച്ച് ആൻഡ് അസ്സററ് മാനേജ്മെൻറ്" ഓഫീസിലേക്കാണ്. ഇവിടെയാണ് ഓഹരിവിപണിയിലെ ഏററവും വലിയ ബുൾ (കാള) വാഴുന്നത്. ഹർഷദ് മേത്ത എന്ന ഓഹരിബ്രോക്കർ.

ഈ രാജ്യത്തിൻെറ സെക്യൂരിററി മാർക്കററിലെ മുടിചൂടാമന്നനായി നൊടിനേരം കൊണ്ടുയർന്ന മേത്തയും 12 സഹബ്രോക്കർമാരും കഴിഞ്ഞ മൂന്നുവർഷമായി വിശ്രമമില്ലാതെ പണിതുയർത്തിയ ആകാശക്കോട്ടയിലാണ് സി.ബി.ഐ ഇന്ന് കയറിയിറങ്ങുന്നത്. രാജ്യത്ത് ഒരു ദിവസം നടക്കുന്ന സെക്യൂരിററി ഇടപാടുകളുടെ 50 ശതമാനവും നടത്തുന്ന മേത്തയുടെ ഒരൊററ ദിവസത്തെ ക്രയവിക്രയം 600 കോടി രൂപയ്ക്കുള്ളതാണെന്നു പറഞ്ഞാൽ ദഹിക്കാൻ ലേശം വിമ്മിഷ്ടം വരും, നമുക്ക്.

എങ്കിൽ കുറേക്കൂടി ദഹനക്കേടിനുള്ള വകകൾ ഇതാ.

ഇന്ത്യയിൽ ഏററവും ഉയർന്ന മൂല്യമുള്ള എ.സി.സിയുടെ അഞ്ചു ശതമാനം ഓഹരികൾ, അപ്പോളോ ടയറിൻെറ അഞ്ചു ശതമാനം, വി.ഐ.പിയുടെ അഞ്ചു ശതമാനം തുടങ്ങി മൊത്തം 500 കോടി രൂപയുള്ള ഓഹരികൾ. വർളി സീഫേസിൽ ഒരു മിനി തിയേറ്ററും പതിനായിരം അടി പൂന്തോപ്പും, ബില്യാർഡ് റൂമുമുള്ള കൊട്ടാരസദൃശമായ ഫ്ളാററ്, 40 ലക്ഷത്തിനുമേൽ വീതം വിലവരുന്ന മൂന്നു കാറുകൾ—ടൊയോട്ടാ സെലിക്ക, ടൊയോട്ടാ സീറാ, മസ്ദാമിയാട്ടാ-ഒരുപിടി ഇന്ത്യൻ കാറുകൾ വേറെയും. ഇതിനൊക്കെ പുറമെ വർഷംതോറും ശരാശരി 100 കോടി രൂപ ലാഭം കൊയ്യുന്ന സ്ഥാപനശൃംഖല. 30 കോടിരൂപ ആദായനികുതിയടച്ച്, രാജ്യത്തെ ഏററവും വലിയ നികുതിദായകനെന്ന പേര്. അങ്ങനെ മേത്തയെപ്പററി പറഞ്ഞാൽ, ദഹനക്കേടു കൂടുകയേയുള്ളൂ.

ഈ ദഹനക്കേടിനൊരു അയവു വന്നത് ഇക്കഴിഞ്ഞ ഏപ്രിലിലാണ്. മേത്തയ്ക്ക് ഇത്രയും പണം എവിടുന്നു വരുന്നു എന്ന ചോദ്യത്തിന് ആദ്യമായി ഒരുത്തരത്തിനുള്ള സാധ്യത തെളിഞ്ഞപ്പോൾ.

ഇന്ത്യാഗവൺമെൻറിൻെറ സെക്യൂരിററി ബോണ്ടുകളിട്ട് ഓഹരിവിപണിയിൽ അമ്മാനമാടുകയാണ് മേത്ത ചെയ്തതെന്ന് കണ്ടെത്തി. കമ്പനി ഡിബഞ്ചറുകൾപോലെ തന്നെയാണ് ഗവൺമെൻറ് ബോണ്ടുകളും. വ്യത്യാസം രണ്ടെണ്ണം മാത്രം. ഗവ.ബോണ്ടിൻെറ കാലാവധി വളരെ കൂടുതലാണ്. 15–30 വർഷങ്ങൾ. പിന്നെ പലിശ വളരെക്കുറവാണ്. 15 വർഷത്തെ ഒരു ബോണ്ടിന് 125 ശതമാനം മാത്രം.



ബാങ്കുകളിലെ നിക്ഷേപത്തിൻെറ മൂന്നിലൊന്ന് ഈ ബോണ്ടുകളിലിടണമെന്നാണു വ്യവസ്ഥ. ഈ വിഭാഗത്തിൽ നിത്യേനയുള്ള വിനിമയം തന്നെ 100 കോടി രൂപയിൽ കുറയില്ല. ബാങ്കിൻെറ സ്റ്റാറ്റ്യൂട്ടറി ലിക്വിഡിററി നിലനിർത്താനിത് അത്യാവശ്യമാണുതാനും.

ഈ കച്ചവടത്തിൽ ബ്രോക്കർമാർ വലിയൊരു പങ്കുവഹിക്കുന്നു. ബാങ്കുകൾക്ക് നേരിട്ട് സെക്യൂരിററികൾ വാങ്ങുകയോ വിൽക്കുകയോ ചെയ്യാമെങ്കിലും ഇടനിലക്കാരെ ഉൾപ്പെടുത്തുകയാണു പതിവ്. കാരണം ഈ ഇടപാടുകൾക്കൊരു രഹസ്യസ്വഭാവം ആവശ്യമാണ്. എന്തെന്നാൽ തങ്ങളുടെ ലിക്വിഡിററി പ്രശ്നം പരിഹരിക്കാൻ വേണ്ടി സെക്യൂരിററി വിൽക്കുന്ന ഒരു ബാങ്ക്, ഇതേ രംഗത്തുള്ള മറെറാരു ബാങ്ക് (പ്രസ്തുത സെക്യൂരിററി വാങ്ങി പണം കൊടുക്കുന്ന ബാങ്ക്) അക്കാര്യം അറിയുവാനിഷ്ടപ്പെടുന്നില്ല. അതവർക്കു ദോഷകരമാണല്ലോ. അവിടെയാണ് ബ്രോക്കർമാർ വന്നിട്ട്, ബാങ്കുകളുടെ പേരു വെളിപ്പെടുത്താതെ ഈ കച്ചവടം നടത്തിക്കൊടുക്കുന്നത്. ബാങ്കുകൾക്കും രക്ഷയായി, ബ്രോക്കർക്ക് കമ്മിഷനും കിട്ടും. ഇതിൽനിന്നെല്ലാം നിയമത്തിൻെറയല്ല, പരസ്പരവിശ്വാസത്തിൻെറയും രഹസ്യതയുടെയും അടിസ്ഥാനത്തിലാണീ ഇടപാടെന്നു കാണാം.

ഇടപാടിൻെറ ഈ രഹസ്യപ്രകൃതമാണ് മേത്ത മുതലാക്കിയത്. സ്റ്റേറ്റ് ബാങ്കുമായുള്ള ഇടപാടിൽ 622 കോടി രൂപ ബാങ്കധികൃതർ കണക്കൊത്തു നോക്കാതിരിക്കുവോളം മേത്ത മുതലാക്കി. പ്രശ്നമായ ഉടനെ മേത്ത പണം ബാങ്കിലടച്ചു. എന്നാൽ അത്രയുംകാലം ബാങ്കിൻെറ ആഭ്യന്തര കണക്കെഴുത്തുകാരെ മുഴുവൻ മേത്തയ്ക്ക് എങ്ങനെ കബളിപ്പിക്കാനായി? റിസർവ് ബാങ്കിൽനിന്നുള്ള ആഡിററ് സംഘം വന്ന് ഈ വൻതുകയുടെ കുറവ് കണ്ടെത്തുവോളം എല്ലാവരുടെയും കണ്ണുവെട്ടിക്കാൻ—അതും ഇത്രവലിയ തുക എങ്ങനെ സാധിച്ചു?

ഇക്കാര്യത്തിൽ റിസർവ് ബാങ്കിൻെറ തന്നെ നയപദ്ധതികളെയാണു മേത്ത പൊളിച്ചുകാണിച്ചത്. ബാങ്കുകൾ സെക്യൂരിററിത്തുക കൈമാറുമ്പോൾ, അത് നേരിട്ടല്ലല്ലോ. ബാങ്ക് രസീതുകൾ (ബി.ആർ) വഴിയാണ് കൈമാററം. അല്ലാതെ പണം ബ്രോക്കർക്കു നൽകാറില്ല. രസീതു കിട്ടിയാൽ അത്രയും തുകയ്ക്കുള്ള ഏതിടപാടു നടത്താനും ബ്രോക്കർക്ക് അവകാശമുണ്ട്. ഓരോ രണ്ടാഴ്ച കൂടുമ്പോഴും ഈ കണക്ക് റിസർവ് ബാങ്ക് ഒത്തുനോക്കാറുണ്ടുതാനും. രസീതുകൾ കാട്ടി, മററുവഴിക്കു പണമുണ്ടാക്കാനാവുമെന്നർത്ഥം.

സ്റ്റേറ്റ് ബാങ്കിലെ 622 കോടിയുടെ രസീത് വൻപലിശയ്ക്കാണ് മേത്ത വാങ്ങിയത്. ഇതുപയോഗിച്ച് മററു ബാങ്കുകളിൽനിന്ന് കുറഞ്ഞ പലിശയ്ക്ക് വേറെ പണം മേത്ത വാങ്ങി. ഈ പണം ഒരു നിശ്ചിത കാലയളവിനുശേഷം തിരിച്ചടയ്ക്കാമെന്ന കരാറിൽ. മടക്കിക്കിട്ടുമ്പോൾ പലിശയടക്കം ഈ കച്ചവടം വഴി ലാഭം കൊയ്യാം. ഇതിൽ ബ്രോക്കറേജ് കൂടാതെ മേത്തയ്ക്കെന്താണിത്ര ഗുണം?

ഉത്തരം ലളിതമാണ്. ഊഹക്കച്ചവടം വഴി വൻലാഭം. പുതിയ ഗവൺമെൻറ് ബോണ്ടുകൾ വരുമ്പോൾ പുതിയ പലിശയാവും. പഴയ പലിശനിരക്കിലുള്ള പഴയ ബോണ്ടുകൾ പൊളിയും. അതുകൊണ്ട് പലിശനിരക്കിൻെറ വർദ്ധനവിനെ അടിസ്ഥാനമാക്കി ഊഹക്കച്ചവടം നടത്തുന്നവർക്ക് ലക്ഷങ്ങൾ കൊയ്യാം. ഇതായിരുന്നു മേത്തയുടെ ലളിതമായ ഇടപാടു രീതി.

ഉദാഹരണമായി, മേത്ത നൂറുരൂപയുടെ ബോണ്ട് 97 രൂപയ്ക്ക് സ്റ്റേറ്റ് ബാങ്കിൽനിന്നെടുത്തെന്നിരിക്കട്ടെ. രണ്ടാഴ്ച കഴിഞ്ഞ് തുക മടക്കുമ്പോൾ, 96 രൂപയ്ക്കേ ബോണ്ടുകൾ മേത്ത മടക്കുകയുള്ളൂ. ലിക്വിഡിററി പ്രശ്നമുള്ളതിനാൽ ബാങ്കിന് ഈ രീതി ആദായകരമാണ്. പണം വെറുതെയിരുന്ന് ലാഭക്ഷമതയില്ലാതെ പോവുന്നില്ലല്ലോ. എന്നാൽ ഈ രണ്ടാഴ്ചയ്ക്കിടയിൽ ഗവൺമെൻറ് പുതിയ ബോണ്ടുകൾക്കുള്ള പലിശനിരക്ക് കൂട്ടിയെന്നിരിക്കട്ടെ. അപ്പോൾ മേൽപ്പറഞ്ഞ ബോണ്ടിൻെറ വില 92 രൂപയായി ഇടിയും. അപ്പോൾ മേത്തയ്ക്ക്, 100 രൂപയുടെ ബോണ്ടിന് 92 രൂപ മടക്കിക്കൊടുത്താൽ മതിയെന്നുവരുന്നു. യഥാർത്ഥത്തിൽ 96 രൂപ കൊടുക്കേണ്ടിടത്ത് നാലുരൂപയുടെ നഷ്ടം. ഇതു നൂറുരൂപയുടെ കഥ. ഈ കണക്കുവച്ച് 622 കോടിയുടെ കണക്കൊന്നു കൂട്ടിനോക്കുക.

ഇതൊക്കെ സാധാരണ നടക്കുന്ന കാര്യങ്ങളാണ്. എന്നാൽ മേത്തയെ ഇപ്പോൾ പ്രതിക്കൂട്ടിലാക്കിയിരിക്കുന്നത് മറെറാരു സംഗതിയാണ്: സെക്യൂരിററി, ബാങ്കിനു മടക്കിക്കൊടുക്കേണ്ട കാലാവധി കഴിഞ്ഞ് നാളേറെയായിട്ടും ബാങ്കുരസീതിൻെറ ബലത്തിൽ, മേത്ത മററുവഴിക്കു പണം വാരിക്കൊണ്ടിരിക്കുന്നു. തീർച്ചയായും, ഇതിന് ബാങ്കിന് ഉള്ളിലുള്ളവരുടെ സഹായം അത്യാവശ്യമാണ്. അനധികൃതമായി കൈവശംവച്ച ഈ വൻതുക വഴിയാണ് ഓഹരിക്കമ്പോളത്തിൽ മേത്ത വൻതുകകൾ കൊയ്തത്.

(ബാങ്കുകളുടെ ദൈനംദിന ഇടപാടുകൾക്കുള്ള തുകയല്ല ഇത്. മറിച്ച് കോർപറേറ്റ് വൃന്ദത്തിൽ കച്ചവടം ചെയ്യാനുള്ള തുകയാണ്. എണ്ണക്കമ്പനിയുൾപ്പെടെ പല പൊതുമേഖലാസ്ഥാപനങ്ങളുടെയും ലാഭത്തുകയാണീ വിഭാഗത്തിൽ ബാങ്കുകളിലടച്ചിട്ടുള്ളത്.)

പ്രശ്നം ബഹളമായപ്പോൾ ബാങ്കിനു കിട്ടേണ്ട 622 കോടി ലഭിച്ചുകഴിഞ്ഞു എന്ന് ധനമന്ത്രി മൻമോഹൻസിംഗ് ലോക്സഭയിൽ പ്രസ്താവിച്ചു. എന്നാൽ പ്രശ്നത്തിൽ അന്തർഭവിച്ചിട്ടുള്ള പല കാതലായ ചോദ്യങ്ങൾക്കുള്ള മറുപടിയാകുന്നില്ല മന്ത്രിയുടെ ഈ പ്രസ്താവം. ദിവസങ്ങൾക്കകം 622 കോടിരൂപ തിരിച്ചടയ്ക്കാൻ മേത്തയ്ക്ക് കഴിഞ്ഞു എന്നതിനർത്ഥം മററു പല ബാങ്കുകളും മേത്തയെ സഹായിക്കാൻ രംഗത്തുണ്ടെന്നല്ലേ? ഇത്രയും വലിയ തുക ഒററയടിക്ക് ക്യാഷായി മേത്തയ്ക്ക് എവിടുന്നു കിട്ടി? വിശേഷിച്ചും അയാൾക്ക് മററു വ്യവസായങ്ങളൊന്നുമില്ലാത്ത സ്ഥിതിക്ക്.

ഇവിടെയാണ് ഓഹരി അപവാദം സെക്യൂരിററി ബോണ്ടിൻെറ നൂലാമാലകൾക്കുമപ്പുറത്തേക്കു നീളുന്നത്. ഒരുവശത്ത്, ഗവൺമെൻറിൻെറ ബോണ്ടുകൾ ദുരുപയോഗപ്പെടുത്തി ഓഹരിക്കമ്പോളത്തിൽ അനിയന്ത്രിതമായ കുതിപ്പുണ്ടാക്കിയെടുത്തപ്പോൾ, മറുവശത്ത്, ഗവൺമെൻറിൻെറ ബാങ്കുകൾ തന്നെ മേത്തയ്ക്ക് പണം വായ്പ കൊടുക്കാൻ തയ്യാറായിരിക്കുന്നു. ഓഹരിക്കമ്പോളത്തിൽ മേത്തവഴി വൻലാഭം കൊയ്ത പല സ്വകാര്യ വ്യവസായികളും മേത്തയെ സഹായിക്കാനെത്തിയിരിക്കുന്നു. അന്യരുടെ പണംകൊണ്ട് സ്വന്തമായി വൻലാഭക്കൊയ്ത്തു നടത്താൻ മേത്തയ്ക്കു കഴിയുന്നു. ഈ അന്യരിൽ എന്നെയും നിങ്ങളെയുംപോലുള്ള സാധാരണക്കാരുടെ തുച്ഛമായ ബാങ്കുനിക്ഷേപങ്ങൾ കൂടി പരോക്ഷമായി ഉൾപ്പെടുന്നു എന്നു മനസ്സിലാക്കുമ്പോഴാണ് മേത്താസംഭവം ദേശീയ പ്രശ്നമായി മാറുന്നത്. പക്ഷെ എങ്ങനെ?

1991 ജനുവരിയിൽ ഹർഷദ് മേത്തയ്ക്ക് 100 കോടി രൂപയ്ക്കുള്ള നിക്ഷേപങ്ങളുണ്ടായിരുന്നു. ഇത് ഓഹരിക്കമ്പോളത്തിലെ വൻകുതിപ്പിനും മുമ്പത്തെ കഥയാണ്. ഈ തുകയൊക്കെ വന്നത്, മേൽപ്പറഞ്ഞ തരത്തിൽ മേത്ത കളിച്ച ബാങ്കിടപാടുകൾ വഴിയായിരുന്നു. ഓഹരി വിലകൾ അപ്പോൾ കുറവായിരുന്നെന്നു കണ്ടറിഞ്ഞ്, തൻെറ കുതിപ്പു നടത്തുകയാണ് മേത്ത പിന്നീടു ചെയ്തത്. അങ്ങനെ നാട്ടുകാരുടെ പണമെടുത്തിട്ടു കളിച്ച്, ഇന്നിപ്പോൾ നിഷ്പ്രയാസം 1000 കോടി രൂപ ഓഹരിവിപണിയിൽ വീണ്ടും കളിക്കാനുള്ള ലാഭത്തുകയാക്കി മാററിവയ്ക്കാൻ മേത്തയ്ക്കു സാധിച്ചിരിക്കുന്നു.

മേത്തയ്ക്കുമേൽ പൊതുമേഖലാ സ്ഥാപനങ്ങൾക്കും ബാങ്കുകൾക്കും ഇത്ര താല്പര്യമുണ്ടായതിൻെറ കാരണവും ലളിതമാണ്. വളരെ വർഷങ്ങളായി ലാഭക്ഷമതയില്ലാതെ കിടന്നിരുന്ന ഈ കമ്പനികളും ബാങ്കുകളും ഏററവും വേഗത്തിൽ ലാഭം കൊയ്യാൻ ആഗ്രഹിക്കുന്നവയാണിന്ന്. ഉദാഹരണമായി ബാങ്കുകളെടുക്കുക.

1990–91–ൽ 40 കോടി രൂപ നഷ്ടത്തിലായിരുന്ന യൂക്കോ ബാങ്ക്, മേത്തയ്ക്ക് 22 ശതമാനം വരെ പലിശയ്ക്ക് വൻതുകകൾ നൽകി. രണ്ടുവർഷത്തിനകം വൻലാഭമുള്ള ബാങ്കായി മാറി.

പബ്ളിക് മ്യൂച്വൽ ഫണ്ടുകളും മേത്തയെ കണ്ണുവച്ചാണ് നീങ്ങുന്നത്. മേത്ത ഓഹരി വിപണിയിൽ കളിച്ച കളികൊണ്ടുമാത്രം ഇന്ന് ഈ ഫണ്ടുകളുടെ മൂല്യം എത്രയോ ഇരട്ടിയായിരിക്കുന്നു. ഉദാഹരണമായി സ്ററീൽ അതോറിററി ഒഫ് ഇന്ത്യയുടെ ഓഹരികൾക്കു തുടക്കത്തിൽ വളരെ ചെറിയ പ്രീമിയമേ ലഭിച്ചുള്ളൂ. എന്നാൽ മേത്തവഴി ഓഹരിവില 200 രൂപയായി ഉയർന്നു.

പത്തു രൂപകൊടുത്ത് ഓഹരിക്ക് അപേക്ഷിക്കുന്ന സാധാരണ പൗരനെ വഞ്ചിക്കുന്ന ഏർപ്പാടാണ് മ്യൂച്വൽ ഫണ്ടുകളും ബാങ്കുകളും ഇന്നു വച്ചുനടത്തുന്നത്. ഓഹരിയുടെ ലിസ്ററിംഗ് (ഔദ്യോഗിക പ്രസാധനം) പുറത്തു വരുംമുമ്പുതന്നെ വൻകിട ബ്രോക്കർമാർക്ക് അനധികൃതമായ ഇടപാടുകൾ നടത്താൻ ഈ തുക കമ്പനികളും ബാങ്കുകളും നൽകുന്നു. പണമടച്ചു കാത്തിരിക്കുന്ന സാധാരണക്കാരൻ ക്ളീനായി വഞ്ചിക്കപ്പെടുന്നു എന്നർത്ഥം.

ഇതിനെല്ലാം മേത്തയെ മാത്രം പഴിച്ചിട്ടു കാര്യമില്ല. എന്നുവച്ച്, നാട്ടുകാരുടെ പണമിട്ടു കളിച്ച്, വ്യവസായത്തെ ദുഷിപ്പിച്ചതിൽ മേത്തയ്ക്ക് വിശുദ്ധൻ ചമയാനുമാവില്ല.



ബോംബെ സ്റേറാക്ക് എക്സ്ചേഞ്ച്

## മന്ത്രിയുടെ നുണ

ഗവൺമെൻറിൻെറ സാമ്പത്തിക പരിഷ്കരണം ത്വരിതപ്പെടുത്തിയശേഷമുള്ള നാലു മാസംകൊണ്ടു കൂടിയ ഓഹരിവില സുമാർ 1,50,000 കോടി രൂപയായിരുന്നു.

അപവാദകഥ വന്ന് 15 ദിവസംകൊണ്ട് ഇതിൽ 1,00,000 കോടി ഇടിഞ്ഞുപോയി. ഇത്രയും ഭീമമായ ധനകാര്യാപചയം ഇന്ത്യയിലുണ്ടായിട്ടില്ല. ധനകാര്യവ്യവസ്ഥയിലെ

ഈ പ്രവണതയെപ്പററി റിസർവ് ബാങ്കിൻെറ മുൻ ഗവർണർ കൂടിയായ ധനമന്ത്രി മൻമോഹൻ സിങ് അറിവില്ലായിരുന്നു എന്നു പറഞ്ഞാൽ നമ്മളതും വിശ്വസിക്കണം. കാരണം നമ്മുടെ ധനമന്ത്രി കള്ളം പറയില്ല—ഇന്ത്യയുടെ സാമ്പത്തികനില ഭദ്രമാണെന്ന് രാജീവ് ഗാന്ധിക്കുവേണ്ടി പ്രകടനപത്രിക തയ്യാറാക്കിയതും രാജീവ് മരിച്ച് ദിവസങ്ങൾക്കകം നില അപകടത്തിലാണെന്നും പറഞ്ഞതൊഴിച്ചാൽ; ഐ.എം.എഫിനെയും ലോകബാങ്കിനെയും കാണിച്ച് അനുമതി വാങ്ങിയശേഷമല്ല 1991–92–ലെ ബജററ് പാർലമെൻറിൽ അവതരിപ്പിച്ചതെന്നൊഴിച്ചാൽ; രൂപയുടെ മൂല്യം രണ്ടാമതും വെട്ടിക്കുറയ്ക്കില്ലെന്നു പ്രഖ്യാപിച്ച് 48 മണിക്കൂറിനകം മൂല്യശോഷണം വരുത്തിയതൊഴിച്ചാൽ.

ഇവിടെയും മന്ത്രി കള്ളം പറയുന്നില്ല. ധനകാര്യത്തിലെ ഈ വമ്പൻ തിരിമറികൾ വഴി ഓഹരിക്കമ്പോളത്തിലുണ്ടായ സന്ധിനീര് തൻെറ പരിഷ്കരണങ്ങളുടെ 'ഫല'മായി ജനം കണ്ടുകൊള്ളട്ടെ എന്നദ്ദേഹം വിചാരിച്ചിട്ടുണ്ടാവണം—മറെറാരു ഫലവുമുണ്ടാക്കാൻ പുതിയ പരിഷ്കാരങ്ങൾക്കു സാധിച്ചിട്ടില്ലല്ലോ.

ആവശ്യത്തിലധികം സെക്യൂരിററി വിൽപ്പിക്കരുതെന്ന് റിസർവ് ബാങ്കിൻെറ നിയമാവലി വ്യക്തമായി നിർദ്ദേശിക്കുന്നുണ്ട്. ബാങ്കുകളുടെ നിക്ഷേപനയം രൂപീകരിക്കുമ്പോൾ, സെക്യൂരിററി ഇടപാടുകൾ, യുക്തിപൂർവ്വവും നിയമവിധേയവും പൊതുവെ സ്വീകാര്യവുമായ മാർഗ്ഗങ്ങളിലുള്ളതായിരിക്കണം. ബാങ്ക് സെക്യൂരിററി വിൽക്കുന്നത് റെഡി ഫോർവേഡ് ഇടപാടായോ, രസീതുപയോഗിച്ചോ, റിസർവ് ബാങ്കിൻെറ എസ്.ജി.എൽ ഉപയോഗിച്ചോ എങ്ങനെയായാലും അതാതു ദിവസംതന്നെ സ്വന്തം കണക്കുപുസ്തകത്തിൽ വിഷയം വിശദമായി രേഖപ്പെടുത്തിയിരിക്കണമെന്നും പ്രത്യേക നിഷ്കർഷയുണ്ട്. രണ്ടു ബാങ്കുകൾ തമ്മിലുള്ള ക്രയവിക്രയത്തിൽ ഒരു കാരണവശാലും ബ്രോക്കറുടെ അക്കൗണ്ടിലേക്കു സെക്യൂരിററിത്തുക മാററാൻ പാടുള്ളതല്ല. ബ്രോക്കറേജിൻെറ കാര്യം പ്രത്യേക അക്കൗണ്ടായി സൂക്ഷിക്കേണ്ടതുമാണ്. എസ്.ജി.എൽ അക്കൗണ്ടിൽ വേണ്ടത്ര നീക്കിയിരിപ്പില്ലാതെ ഒരു കാരണവശാലും ബാങ്കുരസീതുകൾ നൽകാൻ പാടില്ല. 1991 ജൂണിലാണ് റിസർവ് ബാങ്ക് ഈ നിബന്ധനകളടങ്ങുന്ന സർക്കുലർ എല്ലാ ബാങ്കുകൾക്കും നൽകിയത്. അതിനർത്ഥം, അന്നുതന്നെ, സെക്യൂരിററി ഇടപാടിലെ വഴിവിട്ടുള്ള പോക്ക് അധികൃതരുടെ ശ്രദ്ധയിൽപ്പെട്ടിരുന്നു എന്നാണല്ലോ.

ബാങ്കുകൾ ഈ ഉത്തരവിനെ കാററിൽപ്പറത്തി അവിഹിത ഏർപ്പാടുകൾ തുടർന്നു. എന്നാൽ മേത്താസംഭവം വിവാദമാകുംവരെ തങ്ങൾ ഇതറിഞ്ഞിരുന്നില്ലെന്ന പ്രധാനമന്ത്രിയുടെയും റിസർവ് ബാങ്ക് ഗവർണറുടെയും മററു ബാങ്കുമേധാവികളുടെയും പ്രസ്താവനയുടെ പൊള്ളത്തരം ഇവിടെ വ്യക്തമാവുന്നു. മറെറാരുവിധത്തിൽ പറഞ്ഞാൽ മേത്താസംഭവം പരസ്യമായിരുന്നില്ലെങ്കിൽ, ഇക്കൂട്ടർ ബാങ്കുകളുടെ ജനവഞ്ചനയ്ക്ക് തുടർന്നും കൂട്ടുനിൽക്കുമായിരുന്നു.

## ചോദിക്കേണ്ട ചോദ്യങ്ങൾ

മേത്ത എന്ന അച്ചുതണ്ടിൽനിന്നോ അല്ലാതെയോ ഓഹരി നിക്ഷേപിച്ച് നഷ്ടംവന്ന പതിനായിരങ്ങളെപ്പററിയാണ് എല്ലാവരുടെയും ചിന്ത. എന്നാൽ, തങ്ങൾ അരിഷ്ടിച്ചുപെറുക്കി സ്വരുക്കൂട്ടുന്ന ഇത്തിരിപ്പോന്ന 'വിലപ്പെട്ട' സമ്പാദ്യം ഭദ്രമായിരിക്കുമെന്നു കരുതി ബാങ്കുകളിലിട്ട ലക്ഷക്കണക്കിനു സാധാരണ മനുഷ്യരെ സംഘടിതമായി വഞ്ചിച്ചതോ? ഇവിടെ മേത്തയോ ബ്രോക്കർമാരോ അല്ല പ്രതികൾ. ഇന്ത്യയിലെ ബാങ്കിംഗ്മേഖലയും അവരെ നിരീക്ഷിക്കാൻ ശമ്പളംകൊടുത്തു തീററിപ്പോററുന്ന റിസർവ് ബാങ്കും ഇന്ത്യാ



ഇതിൻെറ പന്ത്രണ്ടാം നിലയിലാണ് മേത്തയുടെ മുഖ്യ ഓഫീസ്

ഗവൺമെൻറുമാണ്. ജനങ്ങൾ ബുൾഡോസർ പ്രയോഗിക്കേണ്ടത് ഈ ബുള്ളുകളുടെ മേലല്ലേ?

ബാങ്കുരസീതുപയോഗിച്ചുള്ള സെക്യൂരിററി ക്രയവിക്രയം നിരോധിക്കപ്പെട്ടതാണ്. അല്ലെങ്കിൽത്തന്നെ കൈമാററസാധുതയില്ലാത്തതാണീ രസീത്. ഈ രസീത് ഈടുവാങ്ങി ബാങ്കുകൾ എന്തുകൊണ്ടു വൻതുകകൾ നൽകി? ഈ ഇടപാടിനെപ്പററി റിസർവ് ബാങ്ക് എന്തുകൊണ്ടറിഞ്ഞില്ല? ആണെങ്കിൽ എന്തുകൊണ്ട് നടപടി എടുത്തില്ല? റെക്കൺസിലിയേഷൻ സമയത്ത് (കണക്ക് ഒത്തുനോക്കാൻ) തീർച്ചയായും അവർ അറിയേണ്ടതുണ്ട്. റെക്കൺസിലിയേഷൻ യഥാവിധി എന്തുകൊണ്ടു നടത്തിയില്ല? കണക്കുകൾ സൂക്ഷിക്കാത്തതിനാണല്ലോ ബാങ്കുകളെ ഇപ്പോൾ റിസർവ് ബാങ്ക് ഭർത്സിക്കുന്നത്. ഇതേ റിസർവ് ബാങ്ക് എന്തുകൊണ്ട് റെക്കൺസിലിയേഷൻ എന്ന സ്വന്തം ചുമതല നിർവ്വഹിച്ചില്ല?

ബാങ്കു രസീതുകൾ തന്നെ ബാങ്കുകൾ തമ്മിൽ കൈമാറാനുള്ളതും ബാങ്കുകളുടെ പേരിലുള്ളതുമാണ്. ബ്രോക്കർമാർക്ക് തങ്ങളുടെ പേരിലല്ലാത്ത ഈ രസീതുപയോഗിച്ച് പണം നൽകാൻ ബാങ്കുകൾ എന്തുറപ്പിലാണ് തയ്യാറായത്? അഥവാ, ബ്രോക്കറുടെ പേരിലാണു രസീതു നൽകിയതെങ്കിൽ അതു നഗ്നമായ നിയമലംഘനമാവും. ഇനി കള്ള രസീതുകളുണ്ടാക്കി ബ്രോക്കർമാർ കളിച്ചതാണെങ്കിൽ അതു ക്രിമിനൽ കുററമാവും. സ്വന്തം പേരിൽ രസീതെഴുതി ഒരാൾ ബാങ്കിനെ സമീപിച്ചാൽത്തന്നെ രസീതുകളുടെ നിജസ്ഥിതിയെപ്പററി അറിവുള്ള ബാങ്കുകൾ എന്തുകൊണ്ട് തുക നൽകി?

ഈ ചോദ്യങ്ങൾക്കുള്ള മറുപടികൾ എന്തായാലും, അവയെല്ലാം വിരൽചൂണ്ടുന്നത് ഒരേ ബിന്ദുവിലേക്കാണ്. റിസർവ് ബാങ്ക് ഉൾപ്പെടെയുള്ള ഇന്ത്യയിലെ മുഴുവൻ ബാങ്കിംഗ് മേഖലയും ആ വലിയ ജനവഞ്ചനയിൽ പങ്കാളികളാണ്—അറിഞ്ഞുകൊണ്ടുതന്നെ. ഉത്സവപ്പറമ്പിൽ കറക്കുയന്ത്രം വച്ച് മാളോരുടെ ചില്ലറ തട്ടുന്ന അർദ്ധപ്പട്ടിണിക്കാരനെ കയ്യാമം വച്ചു കൊണ്ടുപോകാൻ നമ്മുടെ ക്രമസമാധാനപാലകർക്കു വലിയ വിരുതാണ്. കൈലിമുണ്ടും മുഷിഞ്ഞ ഉടുപ്പുമിട്ട അവനെ തട്ടിപ്പുകാരൻ എന്നുറക്കെ വിളിക്കാൻ നടുങ്ങും. എന്നാൽ, ഫർണീഷു ചെയ്ത കൂററൻ ചില്ലുമേടകളിലിരുന്ന് ജനസേവനത്തിൻെറ പാംഫ്ലററുകളിറക്കി പാവപ്പെട്ടവൻെറ മിച്ചക്കാശു പിടുങ്ങി, ചൂതാട്ടം നടത്തുന്ന ബാങ്കുകളെ നമുക്കു ബഹുമാനമാണ്. കാരണം അവിടെ അലക്കിത്തേച്ച കുപ്പായങ്ങളിട്ട വിദ്യാസമ്പന്നരല്ലേ ഇരിക്കുന്നത്? പോരെങ്കിൽ സർക്കാരിൻെറ കാവലും.

ഏതെങ്കിലുമൊരു സാധാരണക്കാരൻ കൃഷി ചെയ്യാനോ പശുവിനെ വാങ്ങാനോ പത്തു രൂപാക്കാശു വായ്പയെടുക്കാൻ ഒരു ബാങ്കിൽ ചെന്നെന്നിരിക്കട്ടെ. അവിടെ ഒപ്പ്, ഇവിടെ ഒപ്പ്, ആൾജാമ്യം, വസ്തു ഈട്, സാക്ഷി മൂന്ന് എല്ലാം കഴിഞ്ഞ് പരിശോധനയും അന്വേഷണവും എന്നുവേണ്ട ചുവപ്പുനാടയുടെ മുഴുവൻ പരാക്രമവും കാട്ടി ആവശ്യക്കാരനെ അഞ്ചാറുതവണയെങ്കിലും നടത്തിക്കാതെ പണം നൽകാത്ത നമ്മുടെ പ്രിയപ്പെട്ട ജനസേവക ബാങ്കുകളാണ് യാതൊരു വിലയുമില്ലാത്തതും നിരോധിക്കപ്പെട്ടതുമായ ഒരു തുണ്ടുകടലാസ്സിൻെറ മറവിൽ കോടികൾ വാരിക്കോരി കണ്ട പൊരുത്തുകാളകൾക്കു കൊടുക്കുന്നത്. അതും തിരിച്ചുകിട്ടുമെന്നു യാതൊരു ഉറപ്പുമില്ലാതെ.

## ഉള്ളുകള്ളി

ഒരു ഹർഷദ്മേത്തയോ 622 കോടിയുടെ ഒരു ബോണ്ടോ അല്ല ഇവിടെ പ്രശ്നം. ഇന്ത്യയുടെ സാമ്പത്തികചരിത്രത്തിലെ അതിപ്രധാനമായൊരു മുഹൂർത്തമാണിത്. പഴയ നിയന്ത്രണങ്ങളും കെട്ടുപാടുകളും അറുത്തുകളഞ്ഞ്, കമ്പോളത്തെ കയറൂരിവിട്ടിട്ട്, എന്തെങ്കിലും ഗുണമുണ്ടാകുമെന്നു കരുതി ഒരുതരം ഊഹക്കച്ചവടം നടത്തിയിരിക്കയാണ് കേന്ദ്രഗവൺമെൻറ്. കമ്പോള സാമ്പത്തികത സൃഷ്ടിക്കാനുള്ള റാവുഗവൺമെൻറിൻെറ ശ്രമങ്ങൾക്ക് ഭീഷണമായ ക്ഷതമാണ് ഇപ്പോഴത്തെ സെക്യൂരിററി അപവാദം. ഒരു ഹർഷദ്മേത്തയെ വേണമെങ്കിൽ സി.ബി.ഐയെക്കൊണ്ടോ മറേറാ തളപ്പിക്കാം. എന്നാൽ, കമ്പോളവ്യവസ്ഥ ഇന്നത്തെ നിലയിൽ തുടരാൻ അനുവദിച്ചാൽ, ഫലം ആവർത്തിച്ചുകൊണ്ടിരിക്കും. മേത്തമാർ വീണ്ടും വന്നുപോകും. അപവാദങ്ങളും ഓഹരിവിപണിയിലെ കാളയോട്ടവും തുടരും. സാധാരണ മനുഷ്യർ നിരന്തരം വഞ്ചിതരാവുകയും ചെയ്യും. ഇവിടെ ആദ്യത്തെ പ്രശ്നം 2000–3000 കോടി രൂപയ്ക്കുള്ള പൊതുപണം ഒരുപിടി വ്യക്തികൾക്ക് യഥേഷ്ടം അമ്മാനമാടാൻ സാധിക്കുന്ന ഒരു വ്യവസ്ഥയാണ്. മ്യൂച്ചൽ ഫണ്ടുകളുടെയും ഗവൺമെൻറ് ബോണ്ടുകളുടെയും ഇടപാടുകൾ ഒരു വേലിക്കെട്ടിൽ രഹസ്യമായൊതുങ്ങുകയും ആ ഗൂഢതയ്ക്ക് ഔദ്യോഗികാംഗീകാരമുണ്ടായിരിക്കയും ചെയ്യുമ്പോൾ സ്വാഭാവികമായി സംഭവിക്കാവുന്നതു മാത്രമേ മേത്തയുടെ കാര്യത്തിലുമുണ്ടായിട്ടുള്ളൂ. എന്തിനു മേത്ത? നമ്മൾ ഇന്ത്യാക്കാരാരും അത്ര ഹരിശ്ചന്ദ്രന്മാരൊന്നുമല്ലല്ലോ.

രണ്ടാമത്തെ പ്രശ്നം ഓഹരിവിപണിയിലെ കുത്തഴിഞ്ഞ അവസ്ഥയാണ്. ഇത്രയും പരസ്യമായ ഒരു കൊള്ളയടിക്കളം ഇല്ലായിരുന്നെങ്കിൽ ഗവൺമെൻറ് സെക്യൂരിററികൾ മറിക്കാൻ ഒരാളും മെനക്കെടില്ലല്ലോ. തൊട്ടതിനും പിടിച്ചതിനുമൊക്കെ പടിഞ്ഞാറോട്ടു നോക്കൂ; അവിടെയെല്ലാം തുറന്നാണു കിടക്കുന്നതെന്ന് അലമുറയിടുന്ന പുതിയ മുതലാളിത്തത്തിൻെറ വക്താക്കൾ കൗശലപൂർവ്വം മറച്ചുവയ്ക്കുന്ന ഒന്നുണ്ട്. പടിഞ്ഞാറൻ നാടുകളിലെ ഓഹരിവിപണിയിലുള്ള കർശനമായ നിയമങ്ങളും നിയന്ത്രണങ്ങളും. കമ്പോളത്തെ അമ്മാനമാടിയ പല പ്രമുഖരെയും യു.എസ് സെക്യൂരിററീസ് ആൻഡ് എക്സ്ചേഞ്ച് കമ്മിഷൻ അഴിയെണ്ണിച്ചിട്ടുണ്ട്. അവരുടെ വിപണി എന്നും ഒരു ലെവൽ ഗ്രൗണ്ടാണെന്നർത്ഥം.

എന്നാൽ ഇന്ത്യയിലെ ഓഹരിവിപണികൾ ഒരിക്കലും ലെവൽഗ്രൗണ്ടുകളല്ല. നിക്ഷേപകരെ വഞ്ചിക്കുന്ന ബ്രോക്കർമാരും, പ്രൊമോട്ടർമാരെ ചിഞ്ചിലമടിച്ച്, മൂലധനക്കാര്യത്തിൽ പരസ്യമായി കള്ളം പറയുന്ന ബാങ്കുകളും, ഓഹരിവില അട്ടിമറിക്കുന്ന വൻകിട വ്യവസായികളും, ഇവരിൽ കൂടുതൽ മിടുക്കുള്ള മെഗാബുള്ളുകളും, ഞാനൊന്നുമറിഞ്ഞില്ലേ എന്ന മട്ടിൽ ഉറക്കം നടിക്കുന്ന അധികൃതരും ചേർന്ന മൂലധന വ്യഭിചാരശാലയാണു നമ്മുടെ വിപണി.

കമ്പോളം അതിൻെറ വക്താക്കൾ പറയുമ്പോലെ സ്വതന്ത്രമാകണമെങ്കിൽ, അവിടെ തുറന്ന നിലപാടുതറയും, ആർക്കും മത്സരിക്കാനുള്ള അവസരവും സാദ്ധ്യതയും നേരാംവഴിക്കുള്ള ക്രയവിക്രയവും നടക്കണം. 'നേരാംവഴിക്ക്' എന്നു പറയുമ്പോൾ വഴിയെപ്പററി നിയമങ്ങൾ വേണം. അതു നോക്കി നടത്താൻ ആളുവേണം. ഇന്ത്യാഗവൺമെൻറ് അക്കാര്യത്തിന് ചുമതലപ്പെടുത്തിയ സെബി (സെക്യൂരിററീസ് ആൻഡ് എക്സ്ചേഞ്ച് ബോർഡ് ഒഫ് ഇന്ത്യ) ഇക്കാര്യത്തിൽ തീരെ നിസ്സഹായരാക്കപ്പെട്ടിരിക്കുന്നു. പല്ലും വാലും മുറിച്ച പാമ്പിൻെറ സ്ഥിതി.

ഇന്ന് കമ്പോളത്തിലെ ഇടനിലക്കാരും (മർച്ചൻറ് ബാങ്കുകൾ, ബ്രോക്കർമാർ, ഓഹരി രജിസ്ട്രാർമാർ, ബാങ്കർമാർ, ഫണ്ട് മാനേജർമാർ) ഓഹരിവഴി മൂലധനം സംഭരിക്കുന്ന കമ്പനികളും വ്യക്തമായ മാർഗ്ഗരേഖയില്ലാത്തതുമൂലം തന്നിഷ്ടപ്രകാരം അവരവരുടെ വഴികൾ കണ്ടുപിടിച്ചു മാർക്കററിൽ പ്രയോഗിക്കുകയാണ്. ആഭ്യന്തരക്കച്ചവടത്തെ (insides trading)ക്കുറിച്ച് യാതൊരു നിയമാവലിയും ഇന്ത്യയിലില്ല. ടേക്കോവർ കാര്യത്തിലാകട്ടെ, ഉള്ളതു ചില പഴഞ്ചൻ ന്യായങ്ങൾ മാത്രവും.



ബോംബെ നരിമാൻ പോയിൻറിലെ മേക്കർ ചേമ്പേഴ്സ്–5

ഒരു കമ്പനി അതിൻെറ മൂലധനത്തെപ്പററി നിക്ഷേപകനോടു പരസ്യമായി കള്ളം പറഞ്ഞാലും ഇന്ത്യയിൽ യാതൊരു കുഴപ്പവുമില്ല. ഉദാഹരണത്തിന്, ഇന്ന് ഏററവും ഡിമാൻഡുള്ള എ.സി.സി ഒരു ബോണസ് ഇഷ്യൂ പ്രഖ്യാപിക്കുന്നു—ഒരു നിശ്ചിത അനുപാതത്തിൽ. കുറെദിവസം കഴിഞ്ഞിട്ട് യാതൊരു കൂസലുമില്ലാതെ അനുപാതമങ്ങു മാറുന്നു. പാശ്ചാത്യ കമ്പോളങ്ങളിലാണെങ്കിൽ മാനേജുമെൻറ് ജയിലിൽ പോകുന്ന പണിയാണിത്.

ചുരുക്കത്തിൽ, ടേക്കോവർ നിയമം, വിപണിക്കുള്ളിലെ കൈമാററങ്ങൾ, കമ്പനികളുടെ പ്രഖ്യാപനങ്ങളുടെ നിജസ്ഥിതി എന്നിവ കർശനമായി നിയന്ത്രിക്കാനുള്ള ദണ്ഡ് ഗവൺമെൻറിനുണ്ടാവേണ്ടതുണ്ട്. ഓഹരിക്കമ്പോളമെന്നാൽ, കുറെ പൊരുത്തുകാളകൾക്ക് യഥേഷ്ടം മേയാനുള്ള കാലിച്ചന്തയല്ലെന്നും, രാജ്യത്തിൻെറ സമ്പദ്വ്യവസ്ഥയെയും വിലസൂചികയെയും ജീവിതത്തോതിനെയും നേരിട്ടു ബാധിക്കുന്ന സുപ്രധാന ഘടകമാണെന്നും തിരിച്ചറിയേണ്ടതുണ്ട്.

ലോകത്തുള്ള വ്യവസായികളൊക്കെ അടിസ്ഥാനപരമായി ഒരേ തരക്കാരാണ്. വേഗത്തിൽ പണമുണ്ടാക്കാനുള്ള ശ്രമമാണവരുടേത്. വമ്പന്മാരുടെ ഈ നെട്ടോട്ടം സാധാരണക്കാരുടെ നെഞ്ചിലൂടെയാണു മിക്കപ്പോഴും നടക്കാറുള്ളത്. ഒരു ഗവൺമെൻറിൻെറ ആവശ്യം ഈ സാഹചര്യത്തിലാണുയരുന്നത്. എന്നാൽ ഇന്ത്യാഗവൺമെൻറിനോ സെബിക്കോ ഉള്ളത് ഉണ്ടയില്ലാത്തോക്കു മാത്രമാണ്. ഇന്ന് ഉണ്ടയുണ്ടായിട്ടെന്തു ഗുണം? ബാങ്ക് രസീതുകൾ റിസർവ് ബാങ്ക് നിരോധിച്ചിട്ട് ഏതെങ്കിലും ബാങ്ക് അതു ഗൗനിച്ചോ? ബാങ്കുകളുടെ ഈ നഗ്നമായ നിയമലംഘനത്തെപ്പററി റിസർവ് ബാങ്കോ ധനകാര്യമന്ത്രാലയമോ കമാന്നു മിണ്ടിയോ?

ഇവിടെയാണ് കമ്പോള സാമ്പത്തികത അതിൻെറ തനിനിറം കാട്ടുന്നത്. ഇന്ത്യയെപ്പോലെ അർദ്ധപ്പട്ടിണിക്കാർക്കു ഭൂരിപക്ഷമുള്ള ഒരു വികസ്വര രാഷ്ട്രത്തിൽ കമ്പോള സാമ്പത്തികത സ്വീകരിച്ചാൽ സംഭവിക്കുന്ന ആദ്യക്ഷതങ്ങളിലൊന്നു മാത്രമാണ് ഇപ്പോൾ പ്രത്യക്ഷപ്പെട്ടത്. ഭൂരിപക്ഷം പേരും മിച്ചം വയ്ക്കാൻ പണമില്ലാത്തവരാവുകയും മിച്ചം വയ്ക്കാൻ സാധിക്കുന്ന ശരാശരിക്കാരുടെ മിച്ചം തുച്ഛമാവുകയും ചെയ്യുന്ന ഈ രാജ്യത്തെ ഏതു കമ്പോളവും പണമുള്ള ഒരു ന്യൂനപക്ഷത്തിൻെറ കൈയിലൊതുങ്ങുകയേ നിവൃത്തിയുള്ളൂ. ഈ ന്യൂനപക്ഷം തങ്ങളുടെ നിലനില്പ് ഉറപ്പാക്കാനും, ഈ ഗ്രൂപ്പിൽ കടന്നുകൂടാൻ കൊതിക്കുന്ന മററുള്ളവർ അ[illegible]വേണ്ടിയും കുത്സിതമാർഗ്ഗങ്ങൾ അ[illegible]ന്നതു സ്വാഭാവികം മാത്രം. കാള[illegible]ി വിട്ടുകഴിഞ്ഞിട്ട് ഗവൺമെൻറ് [illegible]ി ക്രിയാത്മകമാവണമെന്നു [illegible] കഴമ്പില്ലതാനും.

[illegible]സത്തെ ഇച്ചിച്ചിയാക്കി തോട്ടിലുറിഞ്ഞ[illegible], സ്വയംവരിച്ച ദുരന്തമാണിത്. ഈ രാജ്യത്തിനു വേണ്ടത് അമ്പാനിയുടെയും ടാററയുടെയും ഓഹരികൾ ഇടിച്ചുയർത്തുന്ന പൊരുത്തുകാളകളെയല്ല; നമ്മുടെ കൃഷിയിടങ്ങളിൽ നിലമുഴാനുള്ള പൂട്ടുകാളകളെയാണ്. മെഗാബുള്ളിൻെറ വാലാട്ടികളായ ദേശസാൽകൃത ബാങ്കുകളെയല്ല; ഇന്നാട്ടിലെ സാധാരണ പൗരന് ആപത്തുകാലത്തു പത്തുചക്രം നല്കുന്ന പൊതുഭണ്ഡാരങ്ങളാണ്. കാളപ്പോരിനു വേദിയൊരുക്കി ഗ്യാലറിയിലിരുന്നു കളി കാണുന്ന ഗവൺമെൻറിനെയല്ല; സ്ഥാപനങ്ങളെ നിലയ്ക്കു നിർത്തി പൗരൻെറ അടിസ്ഥാനസ്വാതന്ത്ര്യം സംരക്ഷിക്കുന്ന ജനകീയസഭയെയാണ്.

## സെക്യൂരിററി കമ്പോളം

സെക്യൂരിററി കമ്പോളത്തിൽ വലിയ ധനശേഷിയുള്ളവർക്കേ സ്ഥാനമുള്ളൂ. റിസർവ് ബാങ്ക്, ഡിസ്കൗണ്ട് ആൻഡ് ഫൈനാൻസ് ഹൗസ് ഒഫ് ഇന്ത്യ, മ്യൂച്ചൽ ഫണ്ടുകൾ, ദേശസാൽകൃതമോ വാണിജ്യപരമോ വൈദേ

ശീയമോ ആയ ബാങ്കുകൾ, പൊതുമേഖലാ സ്ഥാപനങ്ങൾ, പ്രോവിഡൻറ് ഫണ്ട്, മററു സെക്യൂരിററി ഫണ്ടുകൾ എന്നിവ ചേർന്നാണീ കമ്പോളമുടലെടുക്കുന്നത്. ദിനംപ്രതി 2000 കോടി രൂപയ്ക്കുള്ള ഇടപാടാണ് ഇവിടെ നടക്കുന്നത്. ഗവൺമെൻറ് ബോണ്ടുകൾ, പൊതുമേഖലാബോണ്ടുകൾ, ട്രഷറി ബില്ല് തുടങ്ങിയവ ഇതിലുൾപ്പെടും. വാസ്തവത്തിൽ, ഇന്ത്യാഗവൺമെൻറ് ഒപ്പിട്ടു കൊടുക്കുന്ന ഒരു ഡിബഞ്ചർതന്നെയാണ് ഗവൺമെൻറ് ബോണ്ട്. അഞ്ചു മുതൽ 50 വർഷംവരെ അതിൻെറ കാലാവധിയുണ്ടാവാം. കാലാവധി തീരുംവരെ ആ നിശ്ചിത പലിശനിരക്കിലാവും ഈ ബോണ്ട്.

പൊതുവെ കമ്പനികൾ നല്കുന്നതിലും കുറഞ്ഞ പലിശയാണീ ബോണ്ടുകൾക്ക്. എന്നിരുന്നാലും ഗവൺമെൻറിന് ഈ ബോണ്ട് വിററഴിക്കാൻ പ്രയാസമുണ്ടാവാറില്ല. കാരണം, റിസർവ് ബാങ്കിൻെറ നിയമപ്രകാരം, എല്ലാ ബാങ്കുകളും അവരവരുടെ മൊത്തം നിക്ഷേപത്തിൻെറ 30% എല്ലായ്പോഴും സെക്യൂരിററിയായി മാററിവയ്ക്കണമെന്നുണ്ട്. ഇത്തരം ആദായം കുറഞ്ഞ ഏർപ്പാട് ബാങ്കുകൾക്ക് അത്ര ഇഷ്ടമല്ല. അതുകൊണ്ട് ബാങ്കുകൾ ഈ പണം കമ്പോളത്തിൽ എറിഞ്ഞ് ലാഭം കൊയ്യുന്നു. ഈ പ്രക്രിയയ്ക്കു മൂന്നു വശങ്ങളുണ്ട്.

റെഡി ഡെലിവറി എന്നതാണ് ആദ്യത്തേത്. ഒരു ബാങ്ക് മറെറാരു ബാങ്കിന് സ്വന്തം സെക്യൂരിററിത്തുക നല്കുന്ന ലളിതമായ ക്രയവിക്രയമാണിത്. സെക്യൂരിററിപ്പണം ഉടൻതന്നെ നല്കും.

റെഡി ഫോർവേഡ് എന്നു വിളിക്കപ്പെടുന്ന രണ്ടാമത്തെ ഇടപാട് കുറെക്കൂടി സങ്കീർണ്ണമാണ്. സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യയുടെ സെക്യൂരിററിത്തുക കാനറാബാങ്കിനു കൊടുക്കുന്നു എന്നിരിക്കട്ടെ. ഒരു നിശ്ചിതകാലത്തിനുശേഷം ഈ തുക തിരിച്ചെടുക്കുമെന്നാണു വ്യവസ്ഥ. എന്നാൽ അതുവരേക്കും കാനറാബാങ്കിനു നിലവിലുള്ള പലിശകൂടി തുക തിരിച്ചെടുക്കുമ്പോൾ സ്റ്റേറ്റ് ബാങ്ക് കൊടുക്കും. സത്യത്തിൽ ഇത് അനധികൃതമായ ഏർപ്പാടാണ്. കാനറാബാങ്കിൽ സ്റ്റേറ്റ് ബാങ്ക് കടം വാങ്ങുകയാണുണ്ടായത്. കൊലാറ്ററൽ സെക്യൂരിററി മാത്രമാണവർ നല്കിയതും.

ഡബിൾ റെഡി ഫോർവേഡാണ് മൂന്നാമത്തെ രീതി. ഒരേദിവസം രണ്ടു റെഡി ഫോർവേഡ് (മേൽപ്പറഞ്ഞ) ഇടപാടുകൾ നടക്കുകയാണിവിടെ. സ്റ്റേറ്റ് ബാങ്ക് കാനറാ ബാങ്കിന് മൂന്നാഴ്ചത്തേക്കു സെക്യൂരിററി വില്ക്കുന്നു എന്നിരിക്കട്ടെ. അതേസമയം തന്നെ കാനറാബാങ്ക് ഒരുമാസത്തെ അവധിക്ക് വേറെ സെക്യൂരിററി സ്റ്റേറ്റ് ബാങ്കിനും നല്കുന്നു. പലിശയ്ക്കുവേണ്ടി മാത്രമുള്ള കൊടുക്കൽവാങ്ങലാണിത്. റിസർവ് ബാങ്ക് ഇത്തരം ഇടപാടുകളെ നിയമപ്രകാരം വിലക്കിയിട്ടുള്ളതിനാൽ, രേഖകളിൽ ഇതു 'കച്ചവട'മായിട്ടേ എഴുതിവയ്ക്കാറുള്ളൂ.

ഇവിടെ സെക്യൂരിററി വില്പന പണം ഉപയോഗിച്ചാണെന്നു ധരിക്കരുത്. സെക്യൂരിററിപ്പണമെല്ലാം റിസർവ് ബാങ്കിൻെറ പബ്ളിക് ഡെററ് ഓഫീസിൽ (Public debt Office) സൂക്ഷിക്കുന്നു. ബാങ്കുകൾ തമ്മിൽ ഇക്കാര്യത്തിൽ നടത്തുന്ന കച്ചവടങ്ങളൊക്കെ കടലാസിൽ മാത്രമാണെന്നു ചുരുക്കാം. ഒന്നിടവിട്ട ശനിയാഴ്ചകളിൽ, പി.ഡി.ഓയിൽ സെക്യൂരിററിക്കച്ചവടത്തിൻെറ വിവരമറിയിക്കുന്നു. ഇടപാടുറപ്പിച്ചു കഴിഞ്ഞാൽ റിസർവ് ബാങ്ക് ഒരു സെക്യൂരിററീസ് ജനറൽ ലെഡ്ജർ നല്കും (എസ്.ജി.എൽ). സെക്യൂരിററി വിററ ബാങ്കിന് വില്പനയുടെ സാദ്ധ്യത അംഗീകരിച്ചുകൊണ്ടു നല്കുന്ന ഔദ്യോഗികരേഖയാണിത്. രണ്ടാഴ്ച കൂടുമ്പോൾ ശരാശരി 20,000 കോടി രൂപയ്ക്കുള്ള സെക്യൂരിററി ഇടപാടുകൾ നടക്കുന്നുണ്ട്.

ഇത്രയും പറഞ്ഞപ്പോൾ കാര്യം വളരെ ലളിതവും വ്യക്തവുമാണെന്നു തോന്നാം. എന്നാൽ യഥാർത്ഥ ഇടപാടുകൾ ഇങ്ങനെയല്ല നടക്കുന്നത്. 20,000 കോടി രൂപയ്ക്കുള്ള ഇടപാടുകൾ വരെ മാത്രമേ റിസർവ് ബാങ്കിന് ഇന്നത്തെ അവസ്ഥയിൽ രണ്ടാഴ്ചകൊണ്ടു പരിശോധിച്ച് അനുമതി നല്കാനാവൂ. കമ്പ്യൂട്ടറും മററുമില്ലാത്തതുകൊണ്ട് ആളാംപ്രതി കണക്കു നോക്കിയാണ് അവിടെ ചെയ്യുന്നത്. കൂടുതൽ അളവിലും വേഗത്തിലും കച്ചവടം നടക്കുന്നതുകൊണ്ട്, റിസർവ് ബാങ്കിൻെറ അനുമതിപത്രത്തിന് (SGL) കാത്തുനില്ക്കാതെ ബാങ്കുകൾ തമ്മിൽ ഇടപാടു നടത്തുകയാണു പതിവ്. എസ്.ജി.എല്ലിനു പകരം, വില്ക്കുന്ന ബാങ്ക് സെക്യൂരിററി വാങ്ങുന്ന ബാങ്കിന് ഒരു ബാങ്ക് രസീത് (BR) കൊടുക്കും. ഈ രസീതുകാട്ടി മററു ബാങ്കുകളിൽനിന്ന് പണമെടുക്കാനാവും.

എന്നാൽ ആരെങ്കിലും ഉത്തരവാദിത്വം വഹിക്കുന്നവയല്ല ബാങ്ക് രസീതുകൾ. അതിനു യാതൊരു വിലയുമില്ലെന്നർത്ഥം. ഈ സാഹചര്യത്തിൽ, തട്ടിപ്പു നടക്കാനിടയുണ്ടെന്നു ചൂണ്ടിക്കാട്ടി 1991 ജൂലൈയിൽ റിസർവ് ബാങ്ക് ഈ രസീതിടപാട് നിരോധിക്കുകയുണ്ടായി. എന്നാൽ ഒരൊററ ബാങ്കുപോലും അതു ഗൗനിച്ചില്ല. പഴയതിലും കൂടുതൽ ബാങ്കു രസീതുകൾ പുറത്തിറങ്ങി. ബാങ്കുകളുടെ ഈ ലാഭക്കൊതിയിൽ അമ്മാനമാടപ്പെട്ടത് എന്നെയും നിങ്ങളെയുംപോലെ സാധാരണക്കാരുടെ നിക്ഷേപത്തുകയുടെ ഓഹരികളാണെന്നോർക്കുക.

റിസർവ് ബാങ്കിൻെറ കണ്ണുവെട്ടിച്ച് ബാങ്കുകൾ ഇവ്വിധം വൻതുകയുടെ ഇടപാടു രഹസ്യമായി നടത്തുന്നു എന്നു വന്നതോടെ, സെക്യൂരിററിക്കമ്പോളം ഒരു പുത്തനുണർവ്വു നേടി. ഡബിൾ ഫോർവേഡ് ഇടപാടുകൾ വഴി വേഗത്തിൽ അധികലാഭം കൊയ്യാനാവുമെന്നുവന്നതോടെ, ബാങ്കുകൾ തമ്മിൽ മത്സരമായി. സെക്യൂരിററി രസീതു കാട്ടി അതിനുള്ള തുക കൈക്കലാക്കിയാൽ അതേ തുക മററിടങ്ങളിൽ ഉപയോഗപ്പെടുത്തി, സെക്യൂരിററിത്തുകയെക്കാൾ പതിന്മടങ്ങു പണം കൊയ്യാം. എന്നിട്ട് സെക്യൂരിററി മടക്കി നല്കുകയും ചെയ്യാം. ശരിക്കു പറഞ്ഞാൽ വല്ലവരുടെയും പണം വായ്പ വാങ്ങുക. അത് ബ്ളേഡു കമ്പനിയിലോ ഊഹക്കച്ചവടത്തിലോ ഇട്ട് ഇരട്ടിപ്പിക്കുക. എന്നിട്ട് വാങ്ങിയ തുക വായ്പക്കാണു മടക്കിക്കൊടുക്കുക. ലാഭം കൈവശം വയ്ക്കുക. എത്ര ലളിതമാണ് സംഗതി. ആർക്കും ആരോടും ബാധ്യതയില്ല.

## ബ്രോക്കറുടെ വഴി

ബാങ്കുകൾ നേരിട്ട് കച്ചവടം നടത്താൻ വിമുഖരായതുകൊണ്ട് സെക്യൂരിററി ഇടപാടിൽ ഇടനിലക്കാരുടെ ആവശ്യമുണ്ടായി. പിടിപാടുള്ള ചില ബ്രോക്കർമാരുടെ കുത്തകയാണീ വേദി. ഒരു ബാങ്കും മറെറാരു ബാങ്കും

ശേഷം 40–ാം പേജിൽ



# ഒരു പട്ടി ഉണ്ടാക്കിയ വിന





സുകുമാർ



# സാഹിത്യക്ലിക്കാദമി

മാറിവരുന്ന സാഹചര്യങ്ങളിൽ, നാറി വരുന്ന നമ്മുടെ സാഹിത്യ അക്കാഡമിക്ക്, അനുയോജ്യമായ ഒരു ബദൽനാമം കണ്ടുപിടിക്കുന്ന യത്നത്തിൽ നിങ്ങളുടെ വിനീതലേഖകൻ ഇത്രനാളും വ്യാപൃതനായിരുന്നുവെന്ന വസ്തുത സജ്ജനസമക്ഷം ഇപ്പോൾ സാദരം വെളിപ്പെടുത്തുവാൻ ലേഖകന് അനല്പമായ ആനന്ദമാണുള്ളത്. ഇതിലേക്കായി, 'അക്കാദമി'ക്ക് പകരം വയ്ക്കാനായി, ഞാൻ നമ്മുടെ അക്ഷരമാലയിലെ ഓരോ മുത്തുമെടുത്ത് മർക്കട പിതാമഹ സ്വഭാവേന തിരിച്ചും മറിച്ചും മണത്തും രുചിച്ചും ഒക്കെ പരിശോധിച്ചുവെന്നത് പ്രത്യേകിച്ചിവിടെ പറയേണ്ട കാര്യമില്ല. അതെന്നും അങ്ങനെതന്നെയായിരുന്നു. അപ്രകാരം നോക്കിയ കൂട്ടത്തിൽ താഴെപ്പറയുന്നവ ആദ്യപരിഗണനയ്ക്കു വിഷയീഭവിച്ചു—

| | |
|---|---|
| ആക്കാഡമി | നക്കാഡമി |
| എക്കാഡമി | നാക്കാഡമി |
| 'ഏ'ക്കാഡമി | പീക്കാഡമി |
| 'ഐ'ക്കാഡമി | പൂക്കാഡമി |
| അംകാഡമി | (പുത്തൻകാവ്) |
| (അമുക്കാഡമി) | പേക്കാഡമി |
| കക്കാഡമി | പൊക്കാഡമി |
| കുക്കാഡമി | പോക്കാഡമി |
| കാക്കാഡമി | മക്കാഡമി |
| കൂക്കാഡമി | മാക്കാഡമി |
| 'കേക്കോ'ഡമി | മൂക്കാഡമി |
| ചക്കാഡമി | ലീക്കാഡമി |
| ചാക്കാഡമി | വെക്കാഡമി |
| ചുക്കാഡമി | വീക്കാഡമി |
| ചെക്കാഡമി | ക്രാക്കാഡമി |
| ഞെക്കാഡമി | ക്രൂക്കാഡമി |
| ഢീക്കാഡമി | ക്രോക്കാഡമി |
| തൂക്കാഡമി | ക്ളിക്കാഡമി |
| തോക്കാഡമി | |

ഇവയിൽ രണ്ടാം പരിഗണനയ്ക്കു വന്നവ—

| | |
|---|---|
| ആക്കാഡമി | പൊക്കാഡമി |
| അമുക്കാഡമി | ക്രാക്കാഡമി |
| കക്കാഡമി | ക്രൂക്കാഡമി |
| കുക്കാഡമി | ക്ളിക്കാഡമി |
| കാക്കാഡമി | |
| നക്കാഡമി | |

ഇവയെല്ലാംതന്നെ ഒന്നിനൊന്നു മെച്ചവും പരസ്പരപൂരകവും സന്ദർഭാനുസരണം എടുത്തുപയോഗിക്കാവുന്നതും ഒക്കെയാണെങ്കിലും സർവ്വപ്രകാരേണയും നമ്മുടെ അക്കാഡമിക്ക് സമ്പൂർണ്ണമായി യോജിക്കുന്ന ബദൽനാമം 'ക്ളിക്കാഡമി' തന്നെയാണ് എന്ന അന്തിമ തീരുമാനത്തിലാണ് ലേഖകൻ എത്തിച്ചേർന്നിരിക്കുന്നത്. ഇതിനോട് സർവ്വമാനപേരും നിർവ്വിശങ്കം യോജിക്കുമെന്നും, ഇത്തരത്തിലൊന്നു കണ്ടെത്തിയ ലേഖകനെ, അകവും പുറവുമഴിഞ്ഞ്, വീണ്ടുമുടുത്തുകൊണ്ട്, അനുമോദിക്കുമെന്നുമാണ് ലേഖകൻെറ എളിയ വിശ്വാസം. അപ്പോൾ, ഇനി അക്കാഡമിയല്ല, ക്ളിക്കാഡമി.

ഒന്നാലോചിച്ചാൽ, ഇതൊക്കെ ഒട്ടുമിക്ക അക്കാഡമികൾക്കും അനുയോജ്യമല്ലേയെന്നും തോന്നിപ്പോകാം.

അങ്ങനെയിരിക്കെ, 'ക്ളിക്കാഡമി'യിൽ നിന്നും താഴെക്കാണുംപ്രകാരം ഒരു കത്ത് എനിക്കു കിട്ടുന്നുവെന്ന് വിചാരിക്കുക—

മാന്യരേ,

ഇത്തവണത്തെ 'ജീവചരിത്ര' അവാർഡിന് താങ്കളുടെ 'നക്രബാഷ്പം' എന്ന കൃതി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നുവെന്ന് അറിയിക്കാൻ വളരെ സന്തോഷമുണ്ട്. അഭിനന്ദനങ്ങൾ!

ഈ കത്തെഴുതാൻ കാരണം, താങ്കൾക്ക് അവാർഡ് തന്നാൽ താങ്കളത് സ്വീകരിക്കുമോ ഇല്ലയോ എന്ന് മുൻകൂട്ടി അറിയുന്നതിനാണ്. പുരസ്കാരം പ്രഖ്യാപിക്കുകയും, ജേതാക്കളെത് തിരസ്കാരം നടത്തുകയും ചെയ്യുന്ന അത്യന്തം അനാരോഗ്യകരമായ ഒരു ദുഷ്പ്രവണത വളർന്നുവരുന്ന ഇന്നത്തെ സാഹചര്യത്തിൽ, ഇങ്ങനെയൊരു നടപടിക്രമം ആവശ്യമായി വന്നിരിക്കുന്നു. സംഗതി ഗോപ്യം. സദയം സഹകരിക്കുക.

മറുപടി കാത്തുകൊണ്ട്,

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### എൻെറ ആശ്ചര്യ മറുപടി

മഹാത്മൻ,

കത്തു കിട്ടി. നന്ദിയേയുള്ളൂ.

എന്നാൽ എന്നെ ആശ്ചര്യപ്പെടുത്തുന്നത് ഞാനെഴുതാത്ത എൻെറ 'ജീവചരിത്ര'ത്തിന് എങ്ങനെ അവാർഡ് കിട്ടിയെന്നതാണ്!

സ്നേഹപൂർവ്വം
(ഒപ്പ്)

### വീണ്ടും കത്ത്

മാന്യരേ,

ക്ഷമിക്കണം. മറ്റൊരാൾക്കുള്ള കത്ത് മാറി അയച്ചുപോയതാണ്. താങ്കളുടെ 'ശ്മശ്രു' എന്ന ഹാസ്യഗ്രന്ഥത്തിനാണ് അവാർഡ്.

സ്വീകരിക്കാമോ?

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### മറുപടി

സുഹൃത്തേ,

അതിന്, എൻെറ 'ശ്മശ്രു' ഞാൻ അവാർഡിനുവേണ്ടി അങ്ങോട്ടയച്ചുതന്നിരുന്നില്ലല്ലോ?

സ്നേ.പൂ.
(ഒപ്പ്)

### മറുപടി

മാന്യരേ,

താങ്കളയച്ചുതന്നില്ലെങ്കിലും ഇവിടെയത് പരിഗണനയ്ക്കെടുത്തു. അതിനുള്ള സംവിധാനം ഇവിടെ മുമ്പേതന്നെയുണ്ട്.

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### വീണ്ടും കത്ത്

സുഹൃത്തേ,

'ശ്മശ്രു'വിനെ തിരഞ്ഞെടുത്ത വിദൂഷകസഭ, അല്ല, സോറി, വിദ്വത്സഭ ഏതാണ്? മാർക്ക് നിലവാരമെങ്ങനെ?

സ്നേ.പൂ.
(ഒപ്പ്)

### മറുപടി

മാന്യരേ,

ഇതൊന്നും ചോദിക്കാൻ പാടുള്ളതല്ല. എങ്കിലും ചോദിച്ചതുകൊണ്ട് പറയുന്നു. സംഗതി ഗോപ്യം.

1. ശ്രീ യാജ്ഞവൽക്യൻ—60—നല്ല പുസ്തകം
2. പ്രൊഫ: ഉദ്ദണ്ഡൻ—40—തരക്കേടില്ല
3. ഡോ: കൂമൻപിള്ള—0—പൊട്ട. വഷള്. ചവറ്.

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### അടുത്ത കത്ത്

'സുഹൃത്തേ,

അവാർഡിനർഹമായി മററു പുസ്തകങ്ങൾ ഇല്ലാതിരുന്നതുകൊണ്ടാണോ 'ശ്മശ്രു' തിരഞ്ഞെടുക്കപ്പെട്ടത്?

സ്നേ.പൂ.
(ഒപ്പ്)

### മറുപടി

മാന്യരേ,

താങ്കളുടെ ഊഹം ശരിയാണ്.






മേലിൽ ഇതു സംബന്ധിച്ച് കൂടുതലെന്തെങ്കിലും എഴുതാൻ അശേഷം താല്പര്യമില്ല.

എന്താ, അവാർഡ് സ്വീകരിക്കുമോ, ഇല്ലയോ?

മറുപടി ഉടനെ.

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### കത്ത്

സുഹൃത്തേ,

അവാർഡ് തുകയായ 10,000 രൂപാകൊണ്ട് ഇവിടൊന്നും ആകുകയില്ല. ജ്ഞാനപീഠമോ, നോബൽ പ്രൈസോ തന്നെ കിട്ടിയാലും ഒരു ഫലവുമില്ല. അത്രമേൽ കടക്കാരനാണ് ഞാനിപ്പോൾ. നിങ്ങളൊരു അവാർഡ് തന്നെന്നും, ഞാനത് സ്വീകരിച്ചെന്നും, കടക്കാർക്ക് ഒന്നും കൊടുക്കാൻ കഴിഞ്ഞില്ലെന്നും വരുന്ന ദുഃസ്ഥിതിയെക്കുറിച്ച് ഒന്നോർത്തുനോക്കൂ! ഒരവാർഡിൻെറ പേരിൽ എനിക്ക് ഒളിച്ചോടാൻ പററുമോ?

ഞാനുടനെ അടച്ചുതീർക്കേണ്ട തുകകളുടെ ഒരു പട്ടിക നിങ്ങളുടെ അറിവിലേക്കായി താഴെ കൊടുക്കുന്നു—

| | |
|---|---|
| 1. ഇലക്ട്രിസിററി അരിയർ ബിൽ | 2753.90 |
| 2. ഹൗസ് കൺസ്ട്രക്ഷൻ ലോൺ | 33,432.00 |
| 3. ടെലഫോൺ ബിൽ | 1240.00 |
| 4. വെള്ളക്കരക്കുടിശ്ശിക | 1961.70 |
| 5. വസ്തുക്കരക്കുടിശ്ശിക | 1532.00 |
| 6. ചിട്ടിക്കുടിശ്ശിക (പലടത്തായി) | 7,371.00 |
| 7. ബാങ്ക് ലോൺ | 13,418.00 |

ഇത്രയൊക്കെ ഒററയിരുപ്പിനു പറയാവുന്നവ. ഇതുകൂടാതെ പലവിധ ഇൻസ്ററാൾമെൻറുകൾ, ലോണുകൾ, കൈവായ്പകൾ, കാൽവായ്പകൾ അങ്ങനൊരു നൂറുകൂട്ടം വേറെയും. എല്ലാംകൂടി ഒരു രണ്ടുമൂന്നു ലക്ഷമുണ്ടെങ്കിൽ ഒരുവിധം നിന്നുപററാം.

നമ്മുടെ നാട്ടിലെ ഒരു ശരാശരി സാഹിത്യകാരൻെറ ധർമ്മസങ്കടങ്ങളാണു സുഹൃത്തേ, ഇതൊക്കെ. സാഹിത്യവധം മുഖ്യ ഉപജീവനമാർഗ്ഗമല്ലാതെതന്നെ എനിക്ക് ഇത്രയേറെ കടബാദ്ധ്യതയുണ്ടെങ്കിൽ, വെറും സാദാ സാഹിത്യോപജീവിയുടെ കാര്യം ചോദിപ്പാനുണ്ടോ, പറവാനുമുണ്ടോ?

നിങ്ങൾക്ക് ചെയ്യാവുന്ന ഒന്നുണ്ട്.

അവാർഡുതുക ഒന്നോ രണ്ടോ ലക്ഷമായി ഉയർത്തുക. അത് നിങ്ങളൊക്കെ മനസ്സുവച്ചാൽ നിഷ്പ്രയാസം നടത്താവുന്നതേയുള്ളൂ. എന്നിട്ടത് എന്നെപ്പോലുള്ളവർക്ക് നേരിൽ തരേണ്ടതില്ല. തന്നതുകൊണ്ട് ഗുണവുമില്ല. എൻെറ ഉത്തമർണ്ണ അണ്ണന്മാരെ വിളിച്ച്, തുകയെത്രയെന്നുനോക്കി, അവിടന്നു തന്നെയങ്ങു കൊടുത്തേക്കുക. ഈ അധമർണ്ണന് അതുകൊണ്ട് സന്തോഷമേയുള്ളൂ. അവാർഡുതുക കൈകൊണ്ടു തൊട്ടുവെന്ന ദുഷ്പ്പേരും ഒഴിവാക്കാം. കാര്യം ശുഭം. എങ്ങനെ?

സ്നേ.പൂ.
(ഒപ്പ്)

### മറുപടി

മാന്യരേ,

ഇതൊന്നും നടപ്പുള്ള കാര്യമല്ല. നിങ്ങൾ 'ക്ളിക്കാഡമി'യെ മനഃപൂർവ്വം അവഹേളിക്കുകയാണു ചെയ്യുന്നത്. നിങ്ങൾക്കുള്ള അവാർഡ് ഇതിനാൽ റദ്ദ് ചെയ്തിരിക്കുന്നു.

നിങ്ങളുടെ ചികിത്സയ്ക്കു വേണമെങ്കിൽ 'ക്ളിക്കാഡമി' ഒരു ധനസഹായം ചെയ്യാം.

വിധേയൻ
സെക്രട്ടറി (ഒപ്പ്)

### മറുപടിക്കു മറുപടി

ശ്മശ്രു.

## വേളൂർ കൃഷ്ണൻകുട്ടി



# കേരള സാഹിത്യ അക്കാമ

മച്ചിപ്പശുവിൻെറ തൊഴുത്തിൽ വൈക്കോൽ വലിച്ചു വാരിക്കൊണ്ടിടുന്ന വേലക്കാരൻെറ ഉദാസീനതയോടെ നാലഞ്ചു ദിവസത്തെ പത്രം ഒരുമിച്ച് ഗോപിക്കുട്ടൻ എൻെറ മുന്നിൽക്കൊണ്ടിട്ടു. കുറച്ചുദിവസം തമിഴ്നാട്ടിലായിരുന്നതുകൊണ്ട് നാട്ടുവിശേഷങ്ങളൊന്നും അറിയാൻ കഴിഞ്ഞില്ല. വിശന്നിരിക്കുന്നവൻെറ മുന്നിൽ പലതരം പലഹാരങ്ങൾ കൊണ്ടുനിരത്തിയാലത്തെ വിഭ്രാന്തിയായിരുന്നു, പത്രങ്ങൾ കണ്ടപ്പോൾ. ഏത് ആദ്യം വായിക്കണം, ഏതാദ്യം വായിക്കണം?

എല്ലാ പത്രങ്ങളിലും കേരളസാഹിത്യ അക്കാദമിയെയും, അവാർഡിനെയും സംബന്ധിക്കുന്ന വാർത്തകളാണ്. അവാർഡു നിരസിച്ചു എന്നൊരു തലക്കെട്ട്. വിശിഷ്ടാംഗം പാരിതോഷികങ്ങളും, അവാർഡുതുകയും തിരിച്ചേൽപ്പിച്ചു എന്ന് മറെറാരു ശീർഷകം. അവാർഡു നൽകിയ നോവൽ നല്ലതല്ലെന്നും, നല്ലതാണെന്നും കാണിച്ചുള്ള അഭിപ്രായ പ്രകടനങ്ങൾ, പിന്നെ സാഹിത്യകാരന്മാരുടെ സംയുക്ത പ്രസ്താവനകൾ, തിരുവനന്തപുരത്തെ കല്യാണസദ്യയ്ക്ക് പ്രഥമനും, പായസവും വിളമ്പുന്നതുപോലെ നാമമാത്രമായ ചില അനുകൂല പ്രതികൂല അഭിപ്രായങ്ങൾ, സാഹിത്യ അക്കാദമി അവാർഡ് റദ്ദാക്കിയ വാർത്ത, മൊത്തത്തിൽ സാഹിത്യകാരന്മാരുടെ "പരിണാമഗുസ്തി"യാണ് പത്രം നിറയെ.

ഒരിക്കൽ അക്കാദമി അവാർഡ് കിട്ടിയ ഒരു കവി, മുമ്പേ ഗമിച്ചീടിന ഗോപു തൻെറ പിമ്പേ ഗമിക്കുന്ന ഗോവിനെപ്പോലെ അവാർഡ് തുകയും സർട്ടിഫിക്കററും തരികെക്കൊടുക്കുന്നതായ ഒരു വാർത്തയും വായിച്ചു.

ഒരു പത്രത്തിൽ രണ്ടുമൂന്ന് സാഹിത്യകാരന്മാർ അക്കാദമിയെ വിമർശിച്ചിരിക്കുന്നതും വായിച്ചു. ഒരിക്കൽ അവർക്കും അക്കാദമി അവാർഡു നൽകി ബഹുമാനിച്ചതാണ്. അവരിൽ ചിലരുടെ പേരുകൾ വായിച്ചപ്പോഴാണ് അങ്ങനെയും അറിയപ്പെടാത്ത സാഹിത്യകാരന്മാർ ഇവിടെ ജീവിച്ചിരിക്കുന്നു എന്ന അൽഭുതവാർത്ത അറിയുക. ഇനിയും ഇതുപോലെ ഒരു പുസ്തകംപോലും എഴുതാത്ത അവാർഡന്മാരും ഇടിവെട്ടുമ്പോൾ ഞാഞ്ഞൂൽ തലപൊക്കുന്നതുപോലെ പ്രത്യക്ഷപ്പെടുകയില്ലെന്നാരറിഞ്ഞു!

ഒരു ചലച്ചിത്രത്തിൻെറ പേരു പറഞ്ഞിട്ട്, അതിന് അവാർഡു നിർണ്ണയിച്ചു എന്ന വാർത്ത പത്രത്തിൽ വരും. അതിനുശേഷമായിരിക്കും സ്വാധീനമുള്ള സംവിധായകനും, തിരക്കഥാകൃത്തും ചിത്രത്തിൻെറ കടലാസ് പണികൾ ആരംഭിക്കുക. അങ്ങനെ സാഹിത്യ അക്കാദമിയും കൊള്ളാവുന്ന ചിലർക്കൊക്കെ ഏകപക്ഷീയമായി അവാർഡു നൽകി ബഹുമാനിച്ചുകാണുമോ ആവോ! പിള്ളേരല്ലേ, പിണ്ണാക്കല്ലേ എന്നു പറഞ്ഞതുപോലെ, അക്കാദമിയല്ലേ, രാഷ്ട്രീയമല്ലേ, പലതും നടക്കാം.

ഒരു പത്രത്തിലെ വാർത്ത വായിച്ചപ്പോൾ എനിക്കു പേടി തോന്നി. മുൻ അവാർഡുജേതാക്കളായ കുറെ സാഹിത്യകാരന്മാർ അവരുടെ സർട്ടിഫിക്കററും, പാരിതോഷികമായി ലഭിച്ച തുകയും തിരിച്ചേൽപ്പിക്കാൻ തീരുമാനിച്ചിരിക്കുന്നു. അതിനെതിരായി മററു വല്ല സാഹിത്യകാരന്മാരും അണിനിരക്കുന്നുണ്ടോ എന്നറിയാൻവേണ്ടി, വയലിലെ ചെളിയിൽ കൊക്കുകൊണ്ട് താറാവ് ഇര തിരയുന്നതുപോലെ പത്രമാകെ പരതിനോക്കി. കണ്ണുകളുടെ ആ യാത്ര ചെന്നവസാനിച്ചത് കുടുംബാസൂത്രണ വകുപ്പുകാരെ അടങ്കലം ആക്ഷേപിക്കുന്ന ഒരു വാർത്തയുടെ തലക്കെട്ടിലാണ്. ഉടുമ്പുഞ്ചോലയിൽ ഒരു യുവതിയുടെ നാലാമത്തെ പ്രസവത്തിൽ അഞ്ചു കുട്ടികൾ.

അക്കാദമി വാർത്തകൾ വായിച്ചുകഴിഞ്ഞപ്പോൾ വല്ലാത്ത ഒരങ്കലാപ്പ്. 1973-ൽ "വേല മനസ്സിലിരിക്കട്ടെ" എന്ന എൻെറ പുസ്തകത്തിന്, കേരളസാഹിത്യ അക്കാദമി ഹാസസാഹിത്യത്തിനുള്ള ആദ്യത്തെ അവാർഡ് നൽകിയതാണ്. ആയിരം രൂപയാണ് അന്നത്തെ അവാർഡുതുക. കൂടാതെ ഒരു സർട്ടിഫിക്കററും. അതു കിട്ടിയപ്പോൾ വളരെ ആനന്ദമുണ്ടായി. കാരണം, അക്കാദമി അവാർഡ് വസൂരി വരുന്നതുപോലെ ജീവിതത്തിൽ ഒരിക്കലേ ഒരാൾക്കു കിട്ടുകയുള്ളു.

അന്നത്തെ ആയിരം രൂപ പലിശസഹിതം തിരിച്ചുകൊടുക്കണമെന്ന് അഖിലകേരള അവാർഡ് ബഹിഷ്കരണസാഹിത്യകാര സമിതി നിർദ്ദേശിച്ചാലെന്തു ചെയ്യും! ഞാൻ കുഴയുകയേയുള്ളു. രൂപ മാത്രം തിരിച്ചു കൊടുത്താൽപ്പോരാ. അതോടൊപ്പം തന്ന സർട്ടിഫിക്കററും തിരിച്ചുകൊടുക്കണ്ടേ? അതിനാണ് രൂപയേക്കാൾ വില.

അലമാരിയിലെ ഏതോ ഒരു പുസ്തകത്തിൽ ആ സർട്ടിഫിക്കററ് ഞാൻ ഭദ്രമായി മടക്കിവച്ചിട്ടുണ്ട്. ഏതു പുസ്തകത്തിലെന്നോർമ്മയില്ല. നേരത്തെ ചില്ലിട്ട് ഭിത്തിയിൽ തൂക്കിയിട്ടിരുന്നതാണ്. അപ്പോൾ ഒരു കുഴപ്പം. നിർമ്മലമനസ്സിൽ ചിലപ്പോൾ ദുർവികാരങ്ങൾ ഇഴഞ്ഞുകേറുന്നതുപോലെ, ഉറുമ്പുകൾ അതിനകത്ത് ഉപരോധനിര സൃഷ്ടിക്കാനൊരുങ്ങുന്നതു കണ്ടതോടെ അതെടുത്തു പുസ്തകത്തിൽ വച്ചതാണ്.

പുസ്തക അലമാരിയിൽനിന്ന് ഓരോ പുസ്തകവും എടുത്തുനോക്കുകയാണ് ഞാൻ. ഭാര്യയും സഹായമനസ്കയായി എൻെറ അടുത്തെത്തിയിട്ടുണ്ട്. രണ്ടുപേരും തടിച്ച പുസ്തകങ്ങളാണ് പരിശോധിക്കുക. ഒടുവിൽ ഐതിഹ്യമാല എന്ന പുസ്തകത്തിൽനിന്ന് അതു കണ്ടെടുത്തു. ഹാവൂ! ഇരട്ടവാലൻ, വെൺചിതൽ എന്നീ ക്ഷുദ്രജീവികളുടെ ഭരണത്തിൽ കഴിയുകയായിരുന്നു, ആ സർട്ടിഫിക്കററ്.

അതെടുത്തു നോക്കിയപ്പോൾ ഉടൽതരിച്ച് ഞാനിരുന്നുപോയി. ആ സർട്ടിഫിക്കററ് ഇനി ആരെയും കാണിക്കാൻ പററുകയില്ല. ചത്തതിനൊക്കുമേ ജീവിച്ചിരിക്കിലും എന്നുപറഞ്ഞ അവസ്ഥയിലാണ് സർട്ടിഫിക്കററ്. ഉഴുന്നുവടയുടെ മാതിരി സർട്ടിഫിക്കററിൻെറ വലതുവശത്ത് ഒരു ദ്വാരം. പത്തു പൈസാത്തുട്ടിൻെറ ആകൃതിയിൽ ആരോ വാർന്നെടുത്തതുപോലെ, വക്രമാണ് അതിൻെറ വക്ക്.

സർട്ടിഫിക്കററിൻെറ മുകളിലായി ദീർഘവൃത്താകൃതിയിലുണ്ടായിരുന്ന എംബ്ളം, മണിയറയിൽനിന്ന് പ്രഭാതത്തിൽ ഇറങ്ങിവരുന്ന നവവധുവിൻെറ സിന്ദൂരപ്പൊട്ടുപോലെ മാഞ്ഞും ആകൃതി മാറിയുമാണിരിക്കുന്നത്. അതു സഹിക്കാം. അതിനുതാഴെ കോട്ടിൻെറ ബട്ടൻെറ വലിപ്പമുള്ള അക്ഷരത്തിൽ അച്ചടിച്ച "കേരളസാഹിത്യ അക്കാദമി" എന്നതിലെ ചില അക്ഷരങ്ങളും വള്ളിപുള്ളികളും വെൺചിതൽ അരിച്ചുകളഞ്ഞു. 'കേരള' എന്നതിലെ 'ള'യാണ് ഇല്ലാത്തത്. സിനിമയിലെ നല്ല രംഗങ്ങൾ നീക്കം ചെയ്യുന്ന സെൻസർബോർഡിലെ ചില അരസികരായ മെമ്പറന്മാരെപ്പോലെ ഔചിത്യമില്ലാതെയാണ് ആ ജീവികളുടെ കടന്നാക്രമണം. 'കേരസാഹിത്യം എന്നുപറഞ്ഞാൽ തേങ്ങാസ്സാഹിത്യമെന്നല്ലേ അർത്ഥം?

വീണ്ടും കുഴപ്പമാണ്. 'അക്കാദമി' എന്ന പദത്തിലെ ദയും, മിയുടെ വള്ളിയും ഇരട്ടവാലൻ വിനോദാർത്ഥം വെട്ടിക്കളഞ്ഞിരിക്കുന്നു. "വേല മനസ്സിലിരിക്കട്ടെ" എന്ന അവാർഡു കൃതിയുടെ പേരിനുമാത്രം ഒരു തകരാറും സംഭവിച്ചിട്ടില്ല. അതിനോടു വേലയിറക്കാനാണ് ഭാവമെങ്കിൽ അതു മനസ്സിലിരിക്കട്ടെ എന്ന വിലക്ക് ഇരട്ടവാലനും വെൺചിതലിനും പേടിയുളവാക്കിക്കാണുമോ?

അക്കാദമി എന്ന പദത്തിൻെറ അവശിഷ്ടഭാഗങ്ങൾ വച്ചുവായിച്ചപ്പോൾ, ക്രിസ്ത്യാനി സ്ത്രീയുടെ പേരുപോലെ അക്കാമ എന്നായി മാറിയിരിക്കുന്നു. കേരസാഹിത്യ അക്കാമ എന്നു കേട്ടാൽ കേരസാഹിത്യകാരിയായ അക്കാമ എന്ന ഒരു സ്ത്രീ ഉണ്ടോ എന്ന് സംശയിക്കാൻ പാടില്ലായ്കയില്ല.

സർട്ടിഫിക്കററ് കിട്ടിയെന്നറിഞ്ഞിട്ടും ഭാര്യ ഒരു പുസ്തകത്തിൽനിന്നു തപ്പിയെടുത്ത ഒരു കടലാസിൽ നോക്കി നവരസാഭിനയം നടത്തുന്നതു ഞാൻ കണ്ടു.

വീണ്ടും സർട്ടിഫിക്കററിൽ അക്ഷര തിരോധാനം കുഴപ്പം സൃഷ്ടിച്ചിരിക്കുന്നു. സർട്ടിഫിക്കററിൻെറ ചുവട്ടിൽ തൃശ്ശിവപേരൂർ എന്നച്ചടിച്ചിരുന്നത് കര, കടൽ എടുത്തുകൊണ്ടുപോയെന്നു പറഞ്ഞതുപോലെ "തൃശ്ശിവ" കാണുന്നില്ല., ഇപ്പോൾ പേരൂർ എന്ന് ആ സ്ഥലനാമം ശുഷ്കിച്ചുപോയി. പേരൂർ എന്ന സ്ഥലത്ത് 'കേരസാഹിത്യ അക്കാമ' കാണുമോ എന്നാർക്കറിയാം!

അന്നത്തെ പ്രസിഡണ്ടായ പി.കേശവദേവിൻെറ പേരിലും ഇരട്ടവാലൻ കയറി കൈവച്ചിട്ടുണ്ട്. കേശവദേവ് എന്നതിലെ 'കേ'യാണ് കാണാതെപോയത്. ഇനിഷ്യലിന് കുഴപ്പമൊന്നുമില്ല. വേണമെങ്കിൽ പീശവദേവ് എന്ന് അരിഷ്ടിച്ചു വായിച്ചുവിടാം. ഞാൻ ആ പേര് പതുക്കെ ഒന്നുച്ചരിച്ചപ്പോൾ ഭാര്യ ഒരു ചോദ്യം:

"നിങ്ങളും; വിലാസിനി എന്ന ഒരു സ്ത്രീയുമായി മുൻപ് വല്ല ബന്ധവും ഉണ്ടായിട്ടുണ്ടോ?"

"ഇല്ല."

ഒരെഴുത്തെടുത്ത് എൻെറ കൈയിൽ തന്നിട്ട് ഭാര്യ വീണ്ടും ഒരു തട്ടിക്കയററം:

"പിന്നെ ഇത് ആരുടെയാ?"

തിരുവനന്തപുരത്തുനിന്ന് വർഷങ്ങൾക്കു മുമ്പു കിട്ടിയ ഒരു കത്താണ്. ആ കത്തിൻെറ രണ്ടുമൂലയും പട്ടിച്ചെവിപോലെ മടങ്ങിയിരിക്കുന്നു. ഞാനതു വായിച്ചു:-

"സുഹൃത്തേ, കത്തു കിട്ടി. അതിൽ പറഞ്ഞിരിക്കുന്നതിൻപ്രകാരം തിങ്കളാഴ്ച രാത്രി എട്ടുമണിയോടുകൂടി ഞാൻ സ്വപ്നാലോഡ്ജിൽ വന്നുചേരുന്നതാണ്. എന്ന് സ്വന്തം, വിലാസിനി"

പടയുടെ ഇടയിൽ കുടയെന്നു പറഞ്ഞതുപോലെ അങ്ങനെയും ഒരു ഗ്രഹപ്പിഴ!

ഞാൻ പറഞ്ഞു:

"അത് അവകാശികൾ..." ആ വാക്യം മുഴുമിപ്പിക്കുന്നതിനുമുമ്പു ഭാര്യ മുഖം കറുപ്പിച്ചു:

"നേരത്തെ അവകാശികൾ പലരും കാണുമാരിക്കും. പക്ഷേ ഇപ്പോഴത്തെ അവകാശി ഞാനാ. ഞാൻ വലിയ വിലാസിനി ഒന്നും അല്ലാരിക്കും. അതു നേരത്തെ നോക്കേണ്ടിരുന്നു."

അവകാശികൾ എന്ന ഭീമൻ നോവലെഴുതിയ എം.കെ.മേനോൻ പണ്ടയച്ച കത്താണതെന്നു പറയുന്നതിനുമുമ്പ് ഭാര്യ സ്ഥലം വിട്ടു. സാഹിത്യ അക്കാദമിയിലെപ്പോലെ എൻെറ കുടുംബ അക്കാദമിയിലും ഇതൊരു പൊല്ലാപ്പാകുമോ? ആകുമെങ്കിൽ–ആകട്ടെ. ഞാൻ വീണ്ടും ആ സർട്ടിഫിക്കററിൽ നോക്കി പലതും ചിന്തിച്ചുകൊണ്ടിരുന്നു.

സർട്ടിഫിക്കററിനു സംഭവിച്ചതുപോലെ, സാഹിത്യത്തിലെ ഇരട്ടവാലന്മാരും, ഒററവാലന്മാരും, വെൺചിതലുകളും സാഹിത്യ അക്കാദമിയെ കാർന്നും, അരിച്ചും, കാർന്നും വികൃതമാക്കുമോ ആവോ! അങ്ങനെ ചിന്തിച്ചിരുന്നപ്പോൾ ഒരു ശ്ളോകമോർത്തു. ഒരിക്കൽ മനുഷ്യൻ ദൈവത്തിനോടു പറഞ്ഞതാണ്:

"വിശ്വംഭര ഭരത്വം മാം
വിശ്വസ്മാദ് മാം ബഹിഷ്കുരു
ഉഭയോരപ്യശക്തോസി
ത്യജവിശ്വംഭരാഭിധാം"

ഈ വിശ്വം മുഴുവൻ ഭരിക്കുന്നു എന്നർത്ഥം വരുന്ന വിശ്വംഭര ശബ്ദത്തിന് അർഹനായ അല്ലയോ ദൈവമേ, ഈ വിശ്വത്തിലെ ഒരംഗമായ എന്നെ നീ ഭരിക്കുക. അല്ലാത്ത പക്ഷം നീ എന്നെ ഉപേക്ഷിക്കുക. ഇതിനു രണ്ടിനും നീ അശക്തനാണെങ്കിൽ വിശ്വംഭരൻ എന്ന നിൻെറ പേര് ത്യജിക്കുക. ഇതുപോലെ ഒന്നുകിൽ അക്കാദമി നന്നായി ഭരിക്കുക. അല്ലെങ്കിൽ ഇത് സാഹിത്യകാരന്മാരുടേതല്ലാതാക്കുക. രണ്ടിനും തയ്യാറല്ലെങ്കിൽ കേരളസാഹിത്യ അക്കാദമി എന്ന പേരെങ്കിലും ഒന്നു മാററരുതോ? അങ്ങനെയെങ്കിലും അക്കാദമിക്ക് ഒരു 'പരിണാമം' വരട്ടെ.

# ഏതു മണ്ടനും നാലു നല്ല വരികളെഴുതാനാവും

എം.പി. നാരായണപിള്ളയോട് എനിക്ക് ഒരു ബഹുമാനവുമില്ല. പഞ്ചനക്ഷത്ര ഹോട്ടലിൽ ഇരുന്ന് മനുഷ്യസ്വാതന്ത്ര്യത്തെക്കുറിച്ചു പറയാൻ എളുപ്പമാണ്. ശ്രീ. സി.പി.ശ്രീധരൻ പറയുന്നു. അദ്ദേഹം ഒരു കൂടിക്കാഴ്ചയിൽ ഇങ്ങനെ തുടർന്നു: അയാളെ അത്ര വലിയ അളാക്കേണ്ട കാര്യമില്ല. ഞാൻ അയാളെ അവഗണിക്കുന്നു. നാലഞ്ചു നല്ല കഥകൾ എഴുതിയിട്ടുണ്ടെന്നതു ശരിതന്നെ. ആയിരം പൊട്ടവരികൾ എഴുതുന്ന ഏതു മണ്ടനും നാലു നല്ലവരി എഴുതാൻ കഴിയുമല്ലോ.

സാഹിത്യവും സംസ്ക്കാരവുമായി അല്പമെങ്കിലും ബന്ധമുള്ള ഒരാളായിരുന്നെങ്കിൽ എന്നെയും രാജകൃഷ്ണനെയും പട്ടികൾ എന്നുവിളിച്ചുകൊണ്ട് മലയാള മനോരമയിൽ നാരായണപിള്ള ലേഖനമെഴുതുമായിരുന്നോ?

ഞാൻ ജയിലിൽ കിടന്നിട്ടുണ്ട്. സർക്കാർ ഉദ്യോഗം വലിച്ചെറിഞ്ഞിട്ടുണ്ട്. നാലു കൊല്ലമായി ഞാൻ ജോലി ചെയ്തുവന്ന പത്രത്തിൽ രാജി എഴുതിക്കൊടുത്തിട്ടു 'ആബ്സൻറി' എഡിറ്ററായി നടക്കുന്നു. കോൺഗ്രസ് ഭരിച്ചകാലത്തു ഞാൻ ഒരു ആനുകൂല്യവും പറ്റിയിട്ടില്ല. ഇപ്പോൾ മന്ത്രിമാരുമായിപരസ്യമായ യുദ്ധത്തിലാണ്.

നാരായണപിള്ളയ്ക്ക് ചങ്കൂറ്റമുണ്ടാകുമോ ലീലാപെൻറയ്ക്കെതിരെ ഫൈറ്റ് ചെയ്യാൻ. ഗവൺമെൻറിനെതിരെ പോരാടാൻ കഴിയുമോ? സ്വതന്ത്ര്യത്തിനും എസ്റ്റാബ്ളിഷ്മെൻറിന് എതിരെയും പോരാടാൻ വേണ്ടി ജീവിതം ഉഴിഞ്ഞുവച്ച എന്നോടു തത്വമൊന്നും പറഞ്ഞു നാരായണപിള്ള വരണ്ട.

എം.പി. നാരായണപിള്ളയ്ക്ക് നല്കിയ അവാർഡ് റദ്ദാക്കിയെങ്കിൽ റദ്ദാക്കിയതു തന്നെ. നിങ്ങൾ വേണമെങ്കിൽ കോടതിയിൽ പൊയ്ക്കോളൂ. റദ്ദാക്കാൻ വ്യവസ്ഥ എഴുതിവച്ച ഭരണഘടനയിൽ ഇല്ല, ശരി തന്നെ. വ്യവസ്ഥയില്ലെങ്കിൽ ഞങ്ങൾ ഉണ്ടാക്കും. അതു സംബന്ധിച്ച് ആലോചിക്കും. എഴുതിയ ഭരണഘടനയിൽ ഇല്ലാത്ത നൂറുകാര്യങ്ങൾ ചെയ്യുന്നുണ്ട്. പുതിയ തീരുമാനങ്ങളും കീഴ്വഴക്കങ്ങളും ഉണ്ടാകുന്നത് അങ്ങനെയാണ്. അവാർഡ് റദ്ദാക്കണമോ വേണ്ടയോ എന്നു തീരുമാനിക്കുന്നത് അക്കാദമിയിലുള്ളവരാണ്.

അവാർഡ് റദ്ദാക്കിയതിൽ സ്വാതന്ത്ര്യ ധ്വംസനത്തിൻെറ പ്രശ്നമൊന്നുമില്ല. എം.പി. നാരായണപിള്ള വാങ്ങിയേ കഴിയൂ എന്നും ഇല്ലെങ്കിൽ കൊലക്കുറ്റത്തിനു കേസ് എടുക്കും എന്നൊന്നും അക്കാദമി പറഞ്ഞിട്ടില്ലല്ലോ.

നിങ്ങൾക്ക് അക്കാദമിയെ 'പട്ടീ' എന്നു വിളിക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. എം.പി. നാരായണപിള്ളയുടെ ശബ്ദകോശത്തിലുള്ള എല്ലാ വാക്കുകളും ഉപയോഗിച്ച് ചീത്തവിളിച്ചോ. ഞങ്ങളാരും തടയാൻ പോകുന്നില്ല.

ഞാൻ വലിയ ആളല്ല. ഞാൻ ഒരു പത്രത്തിൻെറയും സൃഷ്ടിയല്ല. കേരളത്തിലെ മുഴുവൻ പത്രങ്ങളും എന്നെ ശകാരിച്ചാലും എനിക്ക് പ്രശ്നമല്ല.

അഴീക്കോടിനു പോപ്പുലാരിറ്റിയല്ല ഉള്ളത് പബ്ളിസിറ്റിമാത്രമാണ്. കരുണാകരൻ കള്ളനാണ്, കൊള്ളക്കാരനാണ് എന്നു പറഞ്ഞാൽ കേൾക്കാൻ ആളുകിട്ടും. അഴിക്കോടിനെ മാർക്സിസ്റ്റുകാർ ഇന്ന് പൊക്കിക്കൊണ്ടു നടക്കുന്നല്ലോ. അഴീക്കോട് ഇന്നുവരെ എഴുതിയ മുഴുവൻ പുസ്തകങ്ങളുടെയും അടിസ്ഥാനത്തിലാണോ അദ്ദേഹത്തെ മാർക്സിസ്റ്റുകാർ അംഗീകരിക്കുന്നത്. അതോ, കരുണാകരനെ തെറിപറയുന്നതുകൊണ്ടാണോ?

ഞാൻ ആരാധിക്കുന്നത് അഴീക്കോട് എന്ന സാഹിത്യകാരനെയാണ്. അഴീക്കോട് ഇന്ന് ഏതോ വഴിത്തിരിവിലാണ്. അദ്ദേഹം ആദ്യം സ്വീകരിച്ചിരുന്ന നിലപാടിൽ നിന്നും വ്യത്യസ്തമായ ഒരു നിലപാടു സ്വീകരിച്ചിരിക്കുന്നതുകൊണ്ടാണ് മാർക്സിസ്റ്റുകാരും ഇടതുപക്ഷക്കാരും അദ്ദേഹത്തെ താങ്ങിക്കൊണ്ടുനടക്കുന്നത്. അതാണ് എൻെറ സങ്കടം. ഇത് അഴീക്കോടിനുതന്നെ ആപത്തായിമാറും.

പി.വി. മുരുകൻ

പി.സുബ്ബയ്യാപിള്ള



# ചെകുത്താൻ അക്കാദമി

[തലക്കെട്ട് സാഹിത്യ അക്കാദമി എന്നെഴുതാൻ തുടങ്ങിയതാണ്. അപ്പോൾ തോന്നി, ഇന്നത്തെ അക്കാദമിക്കു സാഹിത്യവുമായി വലിയ ബന്ധമൊന്നും ഇല്ലല്ലോ. അതുകൊണ്ട് ഇതുമതി. വിഡ്ഢികളുടെ അക്കാദമിയെന്നോ, അഹങ്കാരികളുടെ അക്കാദമിയെന്നോ, വങ്കന്മാരുടെ അക്കാദമിയെന്നോ, പുങ്കന്മാരുടെ അക്കാദമിയെന്നോ, ശിങ്കിടി അക്കാദമിയെന്നോ എന്തുവേണമെങ്കിലും നിങ്ങൾക്കു വിളിക്കാം. ചേരും. സമ്മതം.

ലേഖകൻ]

ദൈവത്തിന്റെ സിംഹാസനത്തിൽ ചെകുത്താൻ ഇരുന്നരുളുന്നു. ദൈവത്തെ കൂട്ടിൽ നിറുത്തി പുലഭ്യം പറയുന്നു. ദൈവത്തിന്റെ നേർക്കു കാർക്കിച്ചുതുപ്പുന്നു. ദൈവത്തെ ദണ്ഡിക്കുന്നു. ദൈവത്തിനു കടുംതടവു വിധിക്കുന്നു. ഇതാണല്ലോ ഇന്നു നമ്മൾ ചുററുംകാണുന്ന രംഗങ്ങൾ. എങ്ങും ശോഭന കാലം! സന്തോഷം.

കുറെ വർഷങ്ങൾക്കു മുമ്പ് ശ്രീ.ചെമ്മനം ഒരു കവിതയെഴുതി. സാരാംശം. ''അല്ലയോ എഴുത്തച്ഛൻ മഹാകവേ, അങ്ങയ്ക്ക് അക്കാദമി അവാർഡു വേണോ? എങ്കിൽ, തിരൂരങ്ങാടിയിൽ ചെന്ന് ഒരു ചുമടു നല്ല മീൻ വാങ്ങൂ. അതുകൊണ്ടുചെന്നു കാഴ്ച വച്ചു വേണ്ടപ്പെട്ടവരെ കാണൂ. അതേയുള്ളു മാർഗ്ഗം.''

ചെമ്മനത്തോടു പ്രതികാരം ചെയ്യുന്ന മട്ടിൽ അടുത്തകൊല്ലമോ മററോ അദ്ദേഹത്തിന് അവാർഡു നല്കി! അദ്ദേഹം മീനൊന്നും കൊണ്ടുചെന്നു കാഴ്ച വച്ചില്ലെന്നു സത്യം ചെയ്തു പറയാം.

സർദാർ കെ.എം.പണിക്കർ, കെ.പി.കേശവമേനോൻ, കുററിപ്പുഴ സാർ തുടങ്ങിയ മഹാരഥന്മാർ ഇരുന്നരുളിയ കസേരയിൽ, ഇന്നു കണ്ട നായും പേയും കയറിയിരുന്നു ഞെരങ്ങുന്നു. അക്കാദമിയെ, ഒരു തന്തയില്ലാത്ത സ്ഥാപനമാക്കിയിരിക്കുന്നു. മാലാഖമാർ കടന്നുചെല്ലാൻ അറയ്ക്കുന്ന സ്ഥലത്ത് ചെകുത്താന്മാർ പാഞ്ഞുകേറുന്നു. അവർ അവിടെയിരുന്നു കുരയ്ക്കുന്നു. അന്തമില്ലാത്ത കോമാളിത്തം കാട്ടുന്നു. അമ്പേ ഇതിന്റെയെല്ലാം തൊലിക്കട്ടി!

ഇന്നത്തെ അക്കാദമികൊണ്ടുള്ള ഗുണങ്ങളെല്ലാം അതിന്റെ അദ്ധ്യക്ഷനും സെക്രട്ടറിക്കും മററംഗങ്ങൾക്കും മാത്രമായി ഒതുക്കിയിരിക്കുന്നു. യാത്രപ്പടി, ദിനബത്ത, ഇരുപ്പുഫീസ്, കിടപ്പുഫീസ് തുടങ്ങിയവ. കൊള്ളാം. ഒരു നല്ല തുക കീശയിലാക്കാം. പിന്നെ അവർക്കു തോന്നുന്ന ആളുകൾക്ക് അല്പസ്വല്പം ധർമ്മം കൊടുക്കും. ധർമ്മം കൊടുത്തതു വാങ്ങാത്തതുകൊണ്ടുള്ള ദോഷം എം.പി.നാരായണപിള്ള അനുഭവിക്കുന്നു. കൂടെ മഹാനായ സുകുമാർ അഴീക്കോടും അനുഭവിക്കുന്നു. അപ്പേരിലും അക്കാദമി കൂടുന്നു, ഭാരിച്ച തുക യാത്രപ്പടിയായും ദിനബത്തയായും വാങ്ങി കീശ നിറയ്ക്കുന്നു.

വേണം. എം.പിക്കും അഴീക്കോടിനും ഇതുവേണം. അവർക്കറിഞ്ഞുകൂടെ മഹാകവി കരുണാകരനും, ഡോക്ടർ എം.വി.രാഘവനും, സാഹിത്യകുശലൻ ജേക്കബ്ബും മററും ഭരിക്കുന്ന നാടാണിതെന്ന്.

സർക്കാർ കമ്പനികളിലും കോർപ്പറേഷനുകളിലും കൊള്ളയടിക്കാനുള്ള ഭാഗ്യം നല്കി, കുറെ ഡയറക്ടറന്മാരെ നിയമിക്കണം. അതിൽ ഘടക കക്ഷികൾക്കു പ്രാതിനിധ്യം വേണം. ഐയ്ക്കു വേണം, എയ്ക്കു വേണം. ഇതിലൊന്നും തീരുമാനമാകാതെ, കഴിഞ്ഞ ഒരു കൊല്ലമായി ചക്കളത്തിപ്പോരാട്ടം നടക്കുന്നു. മേല്പടി കമ്പനികൾ അനാഥമായി കിടക്കുന്നു. സകല സഹകരണ സ്ഥാപനങ്ങളെയും അടിച്ചുതകർത്തു പൊടിച്ചു വാരിയിട്ടിട്ടു മന്ത്രി ഡോക്ടർ എം.വി.രാഘവൻ മപ്പടിച്ചു നില്ക്കുന്നു. കൂട്ടത്തിൽ സാഹിത്യകാരന്മാരുടെ ഒരു സംഘത്തെയും തകരത്ത്, പാവം സാഹിത്യകാരന്മാരെയും വഴിയാധാരമാക്കി. വായ്മണ്ണാപ്പീസാക്കി. ജയ് ജയ് എം.വി!

സർക്കാർ കമ്പനിയായ അക്കാദമിക്കു മാത്രം ഈ ദോഷം സംഭവിച്ചില്ല. അംഗങ്ങളുടെയും അദ്ധ്യക്ഷന്റെയും സെക്രട്ടറിയുടെയും നിയമനം 'റെഡിമണി'യായി നടന്നു. കേരളത്തിന്റെ കണ്മണികളായ സാഹിത്യകാരന്മാരെയും പണ്ഡിതന്മാരെയും മഷിയിട്ടുനോക്കി തെരഞ്ഞുപിടിച്ചു വലിച്ചുവാരിയങ്ങു നിയമിച്ചുകൊടുത്തു. പാട്ട്. ''ഇനിയെന്റെ ഇണക്കിളിക്കെന്തുവേണം. ങും. എന്തു വേണം.'' യാത്രപ്പടിക്കും ബത്തയ്ക്കും കിത്തയ്ക്കും ഫണ്ടു മാത്രം വേണം.

എങ്കിലും അജ്ഞന്മാർ ചോദിച്ചുപോകുന്നു. ആരാണീ തരകൻ? എന്താണ് ഈ മനുഷ്യന് അദ്ധ്യക്ഷസ്ഥാനത്തു കയറിപ്പററാനുള്ള യോഗ്യത? സംസ്കാരമന്ത്രിയുടെ സ്വന്തം ആളായതുകൊണ്ടോ? അതോ മലയാളം പഠിച്ചിട്ടില്ലാത്ത പ്രൊഫസറായതുകൊണ്ടോ? അതോ ഏതോ പള്ളി, ഇദ്ദേഹത്തിനു നല്കിയ ഡോക്ടർ ബഹുമതി പരിഗണിച്ചോ? അതോ, അദ്ദേഹത്തിനുപോലും ദഹിക്കാതെ എത്തും പിടിയും കിട്ടാതെ, ബന്ധവും കുന്തവുമില്ലാതെ അദ്ദേഹം എന്തൊക്കെയോ അച്ചടിച്ചുകൂട്ടിയിട്ടുള്ളതുകൊണ്ടോ?

സാഹിത്യത്തറവാട്ടിലെ ഒരമ്മയാണു ഡോ: ലീലാവതി. എഴുത്തിനും വായനയ്ക്കും വേണ്ടിമാത്രം ജീവിക്കുവരാണ്. പണ്ഡിതയാണ്. പരിശ്രമിയാണ്. അവരുടെ നാലയലത്തുനിൽക്കാൻ യോഗ്യതയില്ലാത്ത തരകൻ പ്രസിഡന്റ. പാവം ലീലാവതി ''സാദാ'' അംഗവും. അവരീ നാണക്കേടിനു പോകേണ്ടിയിരുന്നില്ല. എന്നിട്ടു തരകൻ നടത്തിയ പ്രസ് കോൺഫറൻസിൽ ചെന്നു കണ്ണുംപൊത്തി വായുംപൂട്ടി ഇരിക്കേണ്ടിയിരുന്നില്ല

വിവരമുള്ള ഒരാളെ സെക്രട്ടറിയാക്കാൻ ഭാവമുണ്ടെന്നു കേട്ടിരുന്നു. അതെങ്ങനെ പററും? വിവരദോഷിയായ പ്രസിഡൻറിനു പററിയ ആൾ തന്നെ വേണ്ടേ? കണ്ടുപിടിച്ചു, കുണ്ടികുലുക്കിപ്പക്ഷിയെ. ഒരു പള്ളിക്കൂടം വാദ്ധ്യാരെ. ആരുടെ കാലു തിരുമ്മിയോ കുഞ്ഞിനെയെടുത്തോ പാർട്ടിബന്ധം പറഞ്ഞോ രാധാകൃഷ്ണനും സെക്രട്ടറിയായി. ഹല്ലേലുയാ.

സി.പി.ശ്രീധരൻ ശുദ്ധനാണ്. പലപ്പോഴും ഒന്നാംതരം ദുഷ്ടന്റെ ഗുണം ചെയ്യും. കടിച്ചുചാകുന്ന എറുമ്പാണ്. വെളിച്ചപ്പാടാണ്. ആൻറണി കോൺഗ്രസ്സിന്റെ ഈതിബാധ ഒഴിവാക്കാനാകും, ഈ മനുഷ്യനെ ഉപാദ്ധ്യക്ഷനാക്കിയിട്ടു കൊടുത്തത്. എന്നാൽ ഒരു രഹസ്യം ഇപ്പോഴേ നമ്മൾ മനസ്സിലാക്കിയുള്ളു. ഇന്നു ഭൂമണ്ഡലത്തിൽ ജീവിച്ചിരിക്കുന്നതിൽ ഏററവും വലിയ കഥാകൃത്തും നോവലിസ്ററും സാക്ഷാൽ സി.പി.ശ്രീധരനാണെന്ന്. സന്തോഷം.

ഭാഷാസാഹിത്യത്തിന്റെ താങ്ങാനാകാത്ത ഓമനപ്പുത്രനാണു ഘോരഭീകര നിരൂപകനായ രാജുകൃഷ്ണൻ. ഇദ്ദേഹത്തിന്റെ ധൈര്യത്തെപ്പററിയും പൗരുഷത്തെപ്പററിയും ദേശഭക്തിയെപ്പററിയും പണ്ടൊരു കഥ കേട്ടിരുന്നു. അന്നതു വിശ്വസിക്കാൻ കഴിഞ്ഞില്ല.

ഇദ്ദേഹത്തിന് ഐ.എ.എസ് ലഭിച്ചിരുന്നുപോലും. യുദ്ധം നടക്കുന്നതിന്റെ അയലത്തെങ്ങാണ്ടു നിയമനം നല്കി ഉത്തരവായിപോലും. ഉത്തരവുകണ്ടു ഭയന്നു വിറച്ച് ''അയ്യോ വയ്യേ. എനിക്കെന്റെ അമ്മേക്കാണണം'' എന്നു നിലവിളിച്ചുകൊണ്ട് എല്ലാം കളഞ്ഞുകുളിച്ചിട്ട് അദ്ദേഹം പ്രാണനുംകൊണ്ടോടിപോലും. തിരുവനന്തപുരമെത്തിയിട്ടേ തിരിഞ്ഞുനോക്കിയുള്ളുപോലും. ഇപ്പോൾ സാഹിത്യത്തെ ചില്ലറയായും മൊത്തമായും സേവിച്ചുതീർക്കുന്നു. അഹന്തയും പരനിന്ദയും പ്രത്യേക ഗുണവിശേഷങ്ങൾ. എഴുതുന്നതെല്ലാം സ്വന്തമായിരുന്നു വായിക്കുന്നു. ആനന്ദിക്കുന്നു. വായിക്കാൻ ആളിനെ കിട്ടണ്ടേ? അദ്ദേഹം അതർഹിച്ചു. അദ്ദേഹത്തിനതു ലഭിച്ചു. അക്കാദമി അംഗത്വം.

ഇനി എം.പി.നാരായണപിള്ളയോടാണെനിക്കു ചിലതു പറയാനുള്ളത്. ഇങ്ങനെയൊരു അക്കാദമി ഉണ്ടാകുമെന്നു മനസ്സിൽ കാണാതെ, നിങ്ങൾ നോവലെഴുതാൻ പുറപ്പെട്ടതു ശരിയല്ല. അത്യാവശ്യമെങ്കിൽ, സി.പി.ശ്രീധരനോടു പറഞ്ഞാൽ എത്ര നോവൽ വേണമെങ്കിലും അദ്ദേഹം എഴുതിത്തരുമായിരുന്നു. എഴുതിയ സ്ഥിതിക്ക്, അത് അക്കാദമിയുടെ ശ്രദ്ധയിൽപ്പെടാതെ സൂക്ഷിക്കേണ്ടിയിരുന്നു. അതും നിങ്ങൾ ചെയ്തില്ല.

അക്കാദമി ഒരവാർഡു തന്നാൽ അതു നിങ്ങൾ നിരസിക്കും. ഇല്ലേ ഹേ. ഇപ്പോൾ ആരു തോററു? നിങ്ങൾക്കവാർഡുമില്ല പിണ്ണാക്കുമില്ല. തരകൻ ക്യാൻസൽ ചെയ്തിരിക്കുന്നു. കല്പന കല്ലേ പിളർക്കും.

നികുതിദായകരുടെ കാശ്, അവർ നിർദ്ദോഷികളായ പുസ്തകക്കാര്യത്തിനുവേണ്ടി ഖജനാവിൽ നിന്നെടുത്ത് നിങ്ങൾക്ക് അവാർഡു വേണ്ടെന്നല്ലേ ഇഷ്ടാ, നിങ്ങൾ പറഞ്ഞത്. തുക തിരിച്ചടയ്ക്കണമെന്നല്ലേ. ശാന്തം പാപം! നിങ്ങൾക്കു തരാനുദ്ദേശിച്ചതിന്റെ ഇരട്ടിയെങ്കിലും, നിങ്ങളുടെ 'ഉപാധി' കാരണം, അക്കാദമിക്കു യോഗം ചേരാനും പ്രസ് കോൺഫറൻസു നടത്താനും ടി.എ, ഡി.എ ഇനത്തിലും മററും ഈ സമയംകൊണ്ട് അദ്ധ്യക്ഷനും അംഗങ്ങളും പോക്കററിലാക്കിയില്ലേ? നിങ്ങളുടെ ആദർശം കുന്തമായില്ലേ? അക്കാദമി നിങ്ങളോടു നന്ദിയുള്ളവരായിരിക്കും!

അജ്ഞന്മാർ പുലമ്പുന്നു. നിയമപ്രകാരം വായിച്ചു പരിശോധിച്ചു ചർച്ച ചെയ്തു നിശ്ചയിച്ച അവാർഡ്, പ്രസിഡൻറിനു ക്യാൻസൽ ചെയ്യാൻ സാധ്യമല്ലെന്ന്. അതിനു നിയമമില്ലെന്ന്. ഒരുകാര്യം നിങ്ങൾ ഓർമ്മിക്കുന്നതുകൊള്ളാം. രാജ്യം മന്ത്രിമാരുടെ തറവാട്ടു മുതലാണ്. അക്കാദമി, അതിലെ പ്രസിഡൻറിന്റേയും. നിയമം വേണമെങ്കിൽ ഉണ്ടാക്കും ഹേ. പൂർവ്വകാല പ്രാബല്യത്തോടെ ഉണ്ടാക്കും. അതാണോ വലിയ കാര്യം. വേണ്ടിവന്നാൽ അദ്ധ്യക്ഷൻ മന്ത്രിയാകും. നിയമസഭയാകും. പാർലമെൻറാകും. ഇന്ത്യൻ പ്രസിഡൻറുതന്നെയാകും. ഈ ആവശ്യത്തിനുവേണ്ടി. വെറുതെ കളിക്കരുതു പറഞ്ഞേക്കാം. പ്രിയപ്പെട്ട നാരായണപിള്ളേ,

ഞാൻ അക്കാദമിക്കു മറെറാരുപദേശം നല്കുകയാണ്. നിങ്ങളെ അറസ്ററു ചെയ്ത്, കൈയും കാലും ബന്ധിച്ച്, അക്കാദമിയുടെ തിരുമുമ്പിൽ ഹാജരാക്കണമെന്ന്. അവർ നിങ്ങളോടു മൂന്നാംമുറയും നാലാംമുറയും പ്രയോഗിച്ച് നിങ്ങളെക്കൊണ്ട് അവാർഡു സ്വീകരിപ്പിക്കണമെന്ന്. അതിനും പിൻകാല പ്രാബല്യത്തോടെ നിയമം ഉണ്ടാക്കണമെന്ന്. രക്ഷപ്പെടാമെന്നു കരുതണ്ടാ പിള്ളേ. കരുതണ്ടാ.

പഠിക്കാനും പഠിപ്പിക്കാനും സാഹിത്യസേവനത്തിനും പ്രസംഗത്തിനും മററുമായി ജീവിതം ഉഴിഞ്ഞുവച്ച്, പെണ്ണുകെട്ടാൻപോലും സമയം കിട്ടാത്ത ഒരു വലിയ മനുഷ്യൻ നമ്മുടെ കൂട്ടത്തിലുണ്ട്. ശ്രീ.സുകുമാർ അഴീക്കോട്. നിരവധി പുരസ്കാരങ്ങൾ അദ്ദേഹത്തിനു ലഭിച്ചിട്ടുണ്ട്. കേന്ദ്ര സാഹിത്യ അക്കാദമിയുടെയും കേരള സാഹിത്യ അക്കാദമിയുടെയും വിശിഷ്ടാംഗത്വമുള്ള ദേഹമാണ്. പറഞ്ഞിട്ടു കാര്യമുണ്ടോ? തലതിരിഞ്ഞു പോയില്ലേ?

നാരായണപിള്ളക്കേസ്സിൽ അക്കാദമി ചെയ്തതു ചെററത്തരവും ഏഭ്യത്തരവും സർവ്വാബദ്ധവും ആണെന്നു സത്യം പറയേണ്ട വല്ല ആവശ്യവും അദ്ദേഹത്തിനുണ്ടോ? അക്കാദമി അതിന്റെ വിലയും നിലയും കളഞ്ഞുകുളിച്ചിരിക്കുന്നുവെന്നു ചൂണ്ടിക്കാണിക്കേണ്ട ആവശ്യമുണ്ടോ? അതോ പോട്ടെ. അക്കാദമി നല്കിയ പുരസ്കാരങ്ങളും പണവും തുണിയും തിരിച്ചുകൊണ്ടുചെന്നു മുഖത്തെറിഞ്ഞു കളയും, എന്നു പ്രഖ്യാപിച്ചിരിക്കുന്നു. ഇതെങ്ങനെ സഹിക്കാൻപററും?

സംഗതിയുടെ ഗൗരവവും അക്കാദമി കണക്കിലെടുക്കുന്നു. വീണ്ടും യാത്രപ്പടിയും ദിനബത്തയും കീശയിലാക്കി ഓടിക്കൂടുന്നു. (നാരായണപിള്ളേ ഇതും ശ്രദ്ധിക്കൂ.) പത്രക്കാരെ വരൂ. നടത്തുന്നു. ഗംഭീരൻ പത്രസമ്മേളനം. അതുവരെ ചെയ്ത തെററുകളെ നിസ്സാരമാക്കുംവിധം, സാഹിത്യകാരന്മാരെ തെറിപറയുന്നു. പുലഭ്യം പറച്ചിലിൽ പരസ്പരം മത്സരിക്കുന്നു. എല്ലാവരെയും പട്ടിയും പൂച്ചയും വിളിച്ചു സംതൃപ്തി നേടുന്നു. ബാല്യകാലസഖി നോവലുമല്ല കുന്തവുമല്ലെന്നു പറയാൻ ഒരാൾ കാസർഗോഡുവരെ ചെല്ലുന്നു. (കാശുകിട്ടുമല്ലോ!) പരിണാമം പൊട്ടനോവലാണെന്ന്, അതിന് അവാർഡു നിശ്ചയിക്കാൻ നേരത്തെ ചെന്നു യാത്രപ്പടി വാങ്ങിയ സി.പി.ശ്രീധരൻ പ്രഖ്യാപിക്കുന്നു. സുകുമാർ അഴീക്കോടു വിമർശകനേ അല്ലെന്നും മൈതാന പ്രസംഗക്കാരനാണെന്നും താൻ മാത്രമാണു യഥാർത്ഥ നിരൂപകനെന്നും ''പണ്ടിതമണ്ടെലി' രാജുകൃഷ്ണൻ കല്പിക്കുന്നു. അങ്ങനെ എല്ലാവരേയും അടിച്ചുപാളീസാക്കി നിലത്തിട്ടു തട്ടിയിട്ട്, അക്കാദമിയുടെ നഷ്ടപ്പെട്ട മഹത്വവും സംസ്കാരവും വീണ്ടെടുത്തു ചരിത്രം സൃഷ്ടിക്കുന്നു. സന്തുഷ്ടരായി സർക്കാർ ചെലവിൽ വീടു പൂകുന്നു.

(ഈ ലേഖനത്തിന്റെ തലക്കെട്ടു വായിച്ചു മുഖംചുളിച്ച വല്ലവരുമുണ്ടെങ്കിൽ ഇനിപ്പറയൂ, ചെകുത്താൻ അക്കാദമി എന്നല്ലാതെ, ഈ സാധനത്തിനു വേറെ എന്തു പേരു നല്കാൻ?)

എങ്കിലും ഭാഗ്യമെന്നു വേണം പറയുവാൻ. അഴീക്കോടു തിരിച്ചുനല്കിയ പണവും തുണിയും സർട്ടിഫിക്കററുമൊന്നും സ്വീകരിക്കാതെ, അദ്ദേഹത്തെ കാവിയുടുപ്പിച്ചു മുഖത്തു കരിമ്പുള്ളിയും ചെമ്പുള്ളിയും കുത്തി, തൃശൂർ റൗണ്ടിലൂടെ വടക്കുന്നാഥനൊരു പ്രദക്ഷിണം വയ്പിക്കാൻ ശ്രമിക്കണമെന്ന് അവർക്കു തോന്നിയില്ലല്ലോ. നന്ദി.

അജ്ഞന്മാർ ചോദിക്കുമായിരിക്കും ഈ ചപ്പുചവറുകളെയെല്ലാം തൂത്തുവാരി പുറത്തെറിഞ്ഞു ചാണകം തളിച്ച് തണലുള്ള അക്കാദമി ആപ്പീസുമുററത്തു ചൊറിയണം വച്ചുപിടിപ്പിച്ചുകൂടെ എന്ന്. ബഹുമാനപ്പെട്ട സംസ്കാര മന്ത്രി ഇതിൽ പ്രതികരിച്ചതു നിങ്ങൾ വായിച്ചുകാണുമല്ലോ.

''സാഹിത്യകാരന്മാർ തമ്മിലുള്ള തകരാറ് അവർതന്നെ പരിഹരിച്ചുകൊള്ളണ''മെന്ന്. അതെങ്ങനെ സാർ. ഇവിടെ തകരാറ് സാഹിത്യകാരന്മാർ തമ്മിലല്ലല്ലോ. നിങ്ങൾ നിയമിച്ചുത്തരവായ അക്ഷരവിരോധികളും സംസ്കാരവിരോധികളും ഒരുവശത്തും സാഹിത്യകാരന്മാർ മറുവശത്തുമാണല്ലോ. ചെകുത്താന്മാരും സാഹിത്യകാരന്മാരും തമ്മിലുള്ള വഴക്കല്ലേ?

''അവരും ഞങ്ങളുമൊരുമിച്ചീടുക
വരുവോന്നില്ല നാരായണ ജയ.''

അജ്ഞന്മാർ വീണ്ടും പറയുന്നു.

അതെങ്ങനേന്ന്. ആസനത്തിൽ കുരുക്കുന്ന ആലെല്ലാം മഹാവൃക്ഷങ്ങളാണെന്നും നല്ല തണലാണെന്നും പരിസ്ഥിതി സംരക്ഷണമാണെന്നും അഭിമാനിക്കുന്ന സർക്കാരല്ലേ നമുക്കുള്ളത്. ഇവിടെയെന്തു കല? സാഹിത്യം? സംസ്കാരം!

## സാഹിത്യത്തിലും അലവലാതിത്തരം

സോപാധികം അവാർഡ് സ്വീകരിക്കാമെന്ന് എം.പി. നാരായണപിള്ള സൂചിപ്പിച്ചപ്പോൾ അതൊരു കുസൃതി മാത്രമായിരുന്നു. അക്കാദമി അതിനോടു പ്രതികരിച്ചപ്പോൾ ഒരു അനൗചിത്യമായി. അതിനോട് അഴീക്കോടുകൂടി പ്രതികരിച്ചപ്പോൾ അത് അതിഭാവുകത്വത്തിന്റെ മേഖലയിലേക്കു കടന്നു. പിന്നീടുള്ള അക്കാദമിയുടെ പ്രതികരണം ആഭാസത്തത്തിന്റെ അംശങ്ങൾകൂടി കലർന്നതായിരുന്നു. പ്രൊഫസർ ജി. കുമാരപിള്ള ഒരു കൂടിക്കാഴ്ചയിൽ അഭിപ്രായപ്പെട്ടു. അദ്ദേഹം ഇങ്ങനെ തുടർന്നു: ഒടുവിലത്തെ അഴീക്കോടിന്റെ പ്രതികരണം അത്രത്തോളം പോയില്ലെങ്കിലും സംഭവത്തിൽ അടങ്ങിയിരുന്ന ബീഭത്സ രസത്തിനു അടിവരയിടുന്നതായിരുന്നു.

പുരസ്കാരം സ്വീകരിക്കാൻ എം.പി. നാരായണപിള്ള ഉപാധിവച്ചപ്പോൾ ഒന്നുകിൽ നിരുപാധികം സ്വീകരിക്കാമോ എന്ന് വീണ്ടും എഴുതിച്ചോദിക്കുകയും അല്ലെങ്കിൽ, ഉപാധികൾ സ്വീകാര്യമല്ലാത്തതുകൊണ്ട് പുരസ്ക്കാരം തരുന്നില്ല എന്നു തീരുമാനിക്കുകയും ചെയ്യാമായിരുന്നു. അർഹമായ ഒരു പുസ്തകത്തിനു നല്കിയ പുരസ്കാരം റദ്ദുചെയ്യുക എന്നാൽ അർത്ഥം വേറെയാണ്. പുസ്തകം വ്യാജനിർമ്മിതമാണെന്നോ മറ്റോ പിന്നീടു ബോദ്ധ്യംവന്നാൽ റദ്ദുചെയ്യാൻ ന്യായമുണ്ട്.

അക്കാദമിയുടെ അനൗചിത്യത്തോട് ഡോ. സുകുമാർ അഴീക്കോട് കാണിച്ച പ്രതികരണം—അതായത്, തീരുമാനം

ശേഷം 43-ാം പേജിൽ



വെട്ടൂർ രാമൻനായർ

# സാഹിത്യ അക്കാദമി വിവാദം

കേരള സാഹിത്യ അക്കാദമിയുടെ അവാർഡ് സംഖ്യ എം.പി. നാരായണ പിള്ള നിഷേധിച്ചതു മുതൽ സത്യംപറയട്ടെ, ഞാൻ അങ്കലാപ്പിലാണ്. നാണപ്പന് മനുഷ്യരെ സൈ്വര്യംകെടുത്തിയേ മതിയാകൂ എന്നു നിർബ്ബന്ധം. അല്ലെങ്കിൽ ആ സംഖ്യയോടൊപ്പമുള്ള സർട്ടിഫിക്കറ്റുകൂടി അങ്ങ് ഉപേക്ഷിക്കാമായിരുന്നില്ലേ? ചെയ്യില്ല; മരിക്കുംമുമ്പ് പാര അടിച്ചുകയറ്റാൻ ഏർപ്പാടുചെയ്തുവച്ച കാരണവർ പുല്ലുവഴിക്കാരൻ നായരായിരിക്കണം. നമ്മൾ അനുഭവിക്കയല്ലേ വഴിയുള്ളൂ!

### രണ്ടുഭാഗത്തും താൽപ്പര്യം

ഈ തൃശൂർ-പുല്ലുവഴി-ഏർപ്പാടുമായി എനിക്ക് എന്താണുബന്ധം എന്ന ചോദ്യം ന്യായം, പ്രസക്തം.

ബന്ധമുണ്ട്. ഞാൻ വാദിഭാഗത്തും പ്രതിഭാഗത്തും നില്ക്കുന്നു. വാദിഭാഗം ഏത് പ്രതിഭാഗം ഏത് എന്ന തർക്കത്തിൽ നിന്ന് എന്നെ ഒഴിവാക്കണമെന്ന് അപേക്ഷ. രണ്ടു പക്ഷത്തും എന്ന് കൂട്ടിക്കോളൂ. ആദ്യം അക്കാദമിപക്ഷം. എന്നുവച്ചാൽ ആദിയിൽ ഞാനും ഒരു അക്കാദമീഷ്യൻ ആയിരുന്നു. ആറുകൊല്ലം അവിടെ കൊല്ലുംകൊലയും നടത്തുന്ന എക്സിക്യൂട്ടീവൻ. പിന്നെ മൂന്നു കൊല്ലം അക്കാദമിയുടെ പാപഭാരം ഏല്ക്കാൻവേണ്ടി ആണ്ടിൽ ഒന്നോ രണ്ടോ തവണ ഒന്നാം ക്ളാസ്സ് യാത്രപ്പടിവാങ്ങി തൃശൂർപോയി രണ്ട് ബ്രിട്ടാനിയാ ബിസ്ക്കറ്റും ഒരുകപ്പു ചായയും പറ്റുന്ന ജനറൽ കൗൺസിൽ അംഗം. എന്നുവച്ചാൽ വെറും സാദാ അംഗം.

കൊല്ലുംകൊലയും അധികാരമുള്ളകാലത്ത് ഞാൻ അതു ശരിക്കും ചെയ്തവനാണ്. അന്നു നടന്ന എല്ലാറ്റിനും ഞാൻ ഉത്തരവാദിയായിരുന്നു. എന്നുവച്ചാൽ വെറും ''കണ്ടിരി'' ആയിരുന്നില്ലെന്ന് ചുരുക്കം.

ഇനി മറ്റേകക്ഷിയുമായുള്ള ബന്ധം എന്താണെന്നുപറയാം. ഈവകയിൽപ്പെട്ട, സാഹിത്യഅക്കാദമിയുടെ ഒരു അവാർഡ് ഞാനും മേടിച്ചിട്ടുണ്ട്. അക്കാദമീഷ്യൻ ആയിരുന്നപ്പോഴല്ല; അതുകഴിഞ്ഞ് വർഷങ്ങൾക്കുശേഷം (ഞാൻ അക്കാദമിയിൽ അംഗമാകുംമുമ്പ് അക്കാദമീഷ്യന്മാർ തന്നെ അവാർഡ് വാങ്ങിയിരുന്നു. ഞങ്ങൾ ആദ്യം ചെയ്തത്, കൊടുക്കുകയും മേടിക്കുകയും ചെയ്യുന്നത് ഒരാൾ തന്നെ ആകുന്ന ആ ഏർപ്പാടുനിർത്തുകയായിരുന്നു) കാര്യം അതല്ലല്ലോ. ഞാൻ അവാർഡ് സംഖ്യയായ അയ്യായിരം രൂപായും സർട്ടിഫിക്കറ്റും വാങ്ങി. കൊള്ളാവുന്ന സാഹിത്യകാരനായ ഗുപ്തൻ നായർ ആണ് പ്രസിഡൻറ് എന്നനിലയ്ക്ക് അവ എനിക്കുതന്നത്. മേടിക്കാൻ ഒരു മടിയും തോന്നിയില്ല. ഞാൻ അവാർഡിനു പരിഗണിക്കാൻ പുസ്തകം അയച്ചില്ല. ആരോടും അതിനുവേണ്ടി തെണ്ടിയതും ഇല്ല. തനിയെ വന്നത് എന്തിന് ഉപേക്ഷിക്കണം?

''ഭോഗത്തിനായ്ക്കൊണ്ടു കാമിക്കയും
വേണ്ടാ
ഭോഗം വിധികൃതം വർജ്ജിക്കയും
വേണ്ടാ''.

എന്ന ലക്ഷ്മണൻെറ ഉപദേശം സ്വീകരിക്കുന്നതിൽ വലിയ കുഴപ്പം ഇല്ലെന്നാണ് ഇപ്പോഴും എൻെറ വിശ്വാസം. ടി. പത്മനാഭൻെറ സ്റ്റണ്ടുകഴിഞ്ഞിട്ടും ഞാൻ അതുവാങ്ങിയത് ഈ വിശ്വാസത്തിലാണ്.

### ലാഭക്കച്ചവടം

അവാർഡുകൾ ഉപേക്ഷിക്കുന്നതിൽ കുഴപ്പമൊന്നുമില്ല. കാശിന് വലിയ പഞ്ഞമില്ലെങ്കിൽ അതാണ് നല്ലത്. കാരണം, അവാർഡിൻെറ പ്രശസ്തിമുഴുവൻ കിട്ടും. പിന്നെ ത്യാഗത്തിൻെറ-ധീരതയുടെ-പ്രശസ്തിയും. ഏതെങ്കിലും അവാർഡുവാങ്ങാമെന്നുവച്ചാൽ വാങ്ങാൻ കൊള്ളാവുന്നത് സാഹിത്യഅക്കാദമി അവാർഡ് ആണ്. കാരണം അത് നമ്മൾ കൊടുക്കുന്ന നികുതിയിൽ നിന്നും നല്കുന്നതാണ്. നികുതി, ശമ്പളം കൊടുക്കാനും പൊലീസിനെപോറ്റാനും മാത്രമല്ല, ഇത്തരം നല്ലകാര്യങ്ങൾ ചെയ്യാൻകൂടിയാണ്. ക്ഷേമരാഷ്ട്രത്തിൽ അതൊക്കെ സർക്കാരിൻെറ കടമയാകുന്നു. അർഹതയ്ക്കുകിട്ടിയതാണെങ്കിൽ നിവർന്നുനിന്ന് അതു വാങ്ങാം; വാങ്ങണം.

മറ്റ് അവാർഡുകളുടെ കാര്യം അതല്ല. ഓടക്കുഴൽ അവാർഡുവാങ്ങുമ്പോൾ കുറുപ്പുമാസ്റ്ററുടെ മക്കളും കുഞ്ഞുമക്കളും അനുഭവിക്കേണ്ട കാശാണല്ലോ വാങ്ങുന്നതെന്ന് തോന്നാം. ജ്ഞാനപീഠം പോലും അത്ര ശുദ്ധമല്ലെന്നു തോന്നുന്ന സംഭവങ്ങൾ ഉണ്ടായിട്ടുണ്ട്. മാതൃഭൂമിയുടെ ഷെയറുകൾ വാങ്ങി ആ പത്രം ടൈംസ് ഒഫ് ഇന്ത്യ വിഴുങ്ങാൻ തുടങ്ങിയപ്പോൾ അതിനെതിരെ പ്രസ്താവന ഇറക്കിയ തകഴി, ജയിനിൻെറ അവാർഡ് വാങ്ങിയശേഷം നന്ദിഹീനതകാണിക്കുന്നു എന്ന വിമർശനം ഉയർന്നു. അത്തരം ആക്ഷേപങ്ങൾക്കൊന്നും അക്കാദമി അവാർഡ് വിധേയമല്ല. അത് നമ്മുടെ വകയാണ്. അതുകൊണ്ടുതന്നെ അതു കൊള്ളില്ലെന്നാണ് നാണപ്പൻ പറയുന്നത്. നാണപ്പൻ ഇനി പബ്ളിക് റോഡിൽക്കൂടി നടക്കുമോ? അത് സർക്കാർ വകയാണല്ലോ!

എം.പി. നാരായണപിള്ള അവാർഡുതുക ഉപേക്ഷിക്കുകയും സർട്ടിഫിക്കറ്റ് സ്വന്തനിലയിൽവന്ന് വാങ്ങാമെന്ന് സമ്മതിക്കുകയും ചെയ്തതായി വാർത്തകണ്ടപ്പോൾ ഞാൻ അല്പം ചിന്താക്കുഴപ്പത്തിലായി. ആ സർട്ടിഫിക്കറ്റ് തന്നെ ആയിരുന്നു പ്രശ്നം. ഞാൻ അവാർഡുസംഖ്യ വാങ്ങിച്ച ഉടനെ, കൂട്ടത്തിൽ ഉണ്ടായിരുന്ന ഭര്യയെ ഏൽപ്പിച്ചു. പിന്നെ അത് എന്തുചെയ്തു എന്ന് അന്വേഷിച്ചിട്ടില്ല. നാണപ്പൻ പ്രാധാന്യം കൊടുത്ത സർട്ടിഫിക്കറ്റിൻെറ കാര്യം മോശം. അത് നിവർത്തിടാൻ മാത്രം വലുപ്പം ഇല്ലാത്ത ഒരു കവറിൽ ഒരുവശം മടക്കി ഇട്ടാണുതന്നത്. അവാർഡിന് അയ്യായിരം രൂപാതരാമെങ്കിൽ ഒപ്പമുള്ള സർട്ടിഫിക്കറ്റിടാൻ അതിനുപാകത്തിനുള്ള ഒരു കവർ ഉണ്ടായിക്കൂടെ എന്ന ചിന്തയായിരുന്നു എനിക്ക്. ഈ ദരിദ്രവാസിത്തരത്തിനോടുള്ള പ്രതിഷേധം ഉള്ളിൽ കിടന്നതുകൊണ്ട് സർട്ടിഫിക്കറ്റ് എൻെറ മേശയുടെ ഒരു മൂലയിൽ ഇട്ടു. തടിയൻ പുസ്തകങ്ങൾക്കിടയിൽ അത് പൊടിപിടിച്ച് കുറെനാൾ കിടന്നിരുന്നു. പിന്നീട് അപ്രത്യക്ഷമായി. ഞാൻ ഇപ്പോൾ അതു തിരയുന്നുണ്ട്. കണ്ടുകിട്ടിയാൽ എൻെറ പേരും പുസ്തകത്തിൻെറ പേരും കൊല്ലവും തിരുത്തി ഞാൻ അത് നാണപ്പന് അയച്ചുകൊടുക്കും. എൻെറ ചങ്ങാതി ഈ ഒരു കടലാസിനുവേണ്ടി എന്തിന് ഇത്രയും അലോസരങ്ങൾ ഉണ്ടാക്കി എന്ന് ഞാൻ അദ്ഭുതപ്പെടുകയാണ്.

### എന്തൊരു ബാദ്ധ്യത

അവാർഡുവാങ്ങുമ്പോൾ, അതു വാങ്ങിച്ചുകൊണ്ടുപോന്നാൽ കാര്യം തീർന്നു എന്നാണ് ഞാൻ വിചാരിച്ചിരുന്നത്. ഇപ്പോൾ കാര്യം മാറിയിരിക്കുന്നു. ഞങ്ങൾ ഇപ്പോൾ എല്ലാ പത്രവും എല്ലാ ദിവസവും കർശനമായി പരിശോധിക്കണം. അക്കാദമിയുടെ അന്നത്തെ ചെയ്തികളെപ്പറ്റി ഏതു പത്രത്തിൻെറ ഏതു മൂലയിലാണ് വരുന്നതെന്ന് അറിയണമല്ലോ. അവാർഡുകിട്ടിയവർക്ക് ഇഷ്ടമില്ലാത്തതോ ശരിയാണെന്ന് തോന്നാത്തതോ അക്കാദമി ചെയ്തതായറിഞ്ഞാൽ തിരുത്താൻ നോട്ടീസു കൊടുക്കണം. തിരുത്തിയില്ലെങ്കിൽ നല്ലനേരം നോക്കി സമയം പ്രഖ്യാപിച്ച് പത്രക്കാരെയും ഫോട്ടോഗ്രാഫറെയും വരുത്തി അവാർഡ് തിരിച്ചുകൊടുക്കണം. ഇതെല്ലാം പെണ്ണും പിടക്കോഴിയും ഇല്ലാത്തവർക്കല്ലാതെ ആർക്കു കഴിയും? അവാർഡുവാങ്ങുന്നവർ നിത്യബ്രഹ്മചാരികളായേ പറ്റൂ.

അക്കാദമി അംഗങ്ങൾ മാറിമാറിവരും. ആവശ്യാനുസരണം ജാഥ നടത്തുകയും പ്രസ്താവനയിറക്കുകയും ചെത്തവരിൽ നിന്നും സർവ്വീസും അനുസരണാശീലവും

(ശേഷം 44 -ാം പേജിൽ)





കെ. സുരേന്ദ്രൻ

# ഗുരു

9

''നാണുവിൻെറ അമ്മയല്ലേ?... ഒന്നു ക്ഷീണിച്ചിരിക്കുന്നല്ലോ.''

ദീർഘകായനായ ആ മാന്യനെക്കണ്ട് കുട്ടിയമ്മ അല്പം ഒന്നു പരതി. തൂവെള്ള മുണ്ട്... നേര്യത്... ചീകിയൊതുക്കിയ നീണ്ട മുടി... ഭംഗിയുള്ള താടി... ഛായ അതുതന്നെ... എന്നാലും...

''എന്നെ മനസ്സിലായില്ലേ?... ഓ, മുമ്പ് ഞാൻ വരുമ്പോഴൊക്കെ കാഷായത്തിലാരുന്നു.''

''തന്നെ!... തന്നെ!... സ്വാമി.... നാണൂൻെറ സ്വാമി!... കണ്ടിട്ട് എത്രനാളായി!''

''ശരിതന്നെ... നാലഞ്ചുകൊല്ലം.... പുതുപ്പള്ളിയിൽ പോകുന്നതിൻെറ തലേന്ന് കണ്ടതാണ്... എവിടെ അയാൾ?''

''ഇപ്പപ്പറഞ്ഞാൽ ഇവിടൊണ്ട്. തന്തേടെകൂട്ട് ആശാനാ. കുറച്ച് പിള്ളാരുണ്ട്. സംസ്കൃതോം വൈദ്യോം ഒക്കെ പറഞ്ഞുകൊടുക്കും. യഥാശക്തി തരുന്നതു മേടിക്കും... എത്രനാളത്തേക്കാന്നറിഞ്ഞില്ല... എനിക്ക് വയ്യാതായതിൻെറ പേരിലാ വന്നത്. അപ്പോ തന്ത, കുടിപ്പള്ളി ഇവൻെറ തലേൽ വച്ചിട്ടു മണ്ടിക്കളഞ്ഞു—''

''എന്നു പറഞ്ഞാൽ? എവിടെപ്പോയി?''

''എവിടാന്നു ചോദിച്ചാ—ഇവിടത്തെപ്പോലൊരു പൊറുതി അങ്ങേർക്ക് വേറേമുണ്ട്. കുറച്ച് വടക്ക് മാറി—മംഗലാപുരത്തിനടുത്ത്. മക്കളുമായി രണ്ടോ മൂന്നോ. തരത്തിന്ന് എളയതാ.''

അറിയാത്ത കാര്യമില്ല. ഇല്ലാത്ത ഗുണങ്ങളില്ല. എന്തു വിശേഷം? ഇവൻെറ പ്രായത്തിലാ ഇവൻറച്ഛന് ഇവനുണ്ടായത്. അതും രണ്ടുമൂന്നു സംവത്സരം ഭജനമിരുന്നിട്ട്. എനിക്കെന്തെങ്കിലും വേണ്ടീട്ടല്ല. ഇവൻ ഉരുളങ്കല്ലുപോലെ ഇങ്ങനെ ഒഴുക്കത്തു നടന്നാ മതിയോ?''

''കല്യാണത്തിനൊന്നും നാണൂന് താല്പര്യമില്ലായിരിക്കും?''

''സ്വാമി അവനെ ഒന്നുപദേശിക്കണം. ഓരോന്നിനും ഓരോ കാലമുണ്ടല്ലോ സ്വാമീ.''

''അതു നേരാണ്. വേണ്ടത് വേണ്ടസമയത്ത് ചെയ്യണം. പെൺമക്കളൊന്നും വരൂല്ലേ അമ്മേ കാണാൻ?''

''മൂത്തവള് വർക്കലയാ. അവന് നല്ല എഴുന്നേററമാ. വിടത്തില്ല. എന്നാലും കടിച്ചുപിടിച്ച് വല്ലപ്പോഴും വരും, എന്നെ കാണാൻ. രണ്ടാമത്തവള് ഇവിടെ അടുത്താ. ചീനിവെളേലെന്ന് പറയും. അവനും ദേഹണ്ണക്കാരനാ. മരച്ചീനിയൊക്കെ തന്നത്താൻ ചന്തയിൽ കൊണ്ടുപോയി ചില്ലറയ്ക്ക് തൂക്കിവില്ക്കും. അവൻെറ വക ഒരു ചില്ലിക്കാശ് കളയൂല്ല. എനിക്കും തരൂല്ല. അമ്മയ്ക്ക് ആവശ്യത്തിനു കൂടുതലും ഒണ്ടുപോലും. ചിലപ്പോ എൻറടുത്തും കടത്തിന് വരും, കാളെ മേടിക്കാനാ കലപ്പ മേടിക്കാനാന്നും പറഞ്ഞ്. കൊടുത്താലും കൊടുത്തടമില്ല. എന്നാലും പെണ്ണ് ഒരിക്കൽ-ഒന്നിരാടം-വരും. അമ്മേടെ കലത്തീന്ന് കോരിയിട്ടു തിന്നാലേ അവൾക്ക് നിമ്മതി വരൂന്ന്.''

''എവിടാ നാണൂൻെറ കുടിപ്പള്ളി?''

''ഈ കോവിലിൻെറ നടവടിയിലൂടെ ഒരു

''നാണുവിനും മാറ്റമുണ്ട്, വളർച്ച എത്തിയപോലെ.''

ഒത്ത പുരുഷൻ. മെലിഞ്ഞ് എല്ലുകൾ വടിവ കാട്ടുന്നതെങ്കിലും ആയാസസാന്ദ്രമായ ഉടൽ. നീളമില്ലാത്ത മുടി. നീലരോമങ്ങൾ ചുഴുന്ന മുഖം കൂടുതൽ പ്രകാശിക്കുന്നു—തിരികൾ നീട്ടിയിട്ട വിളക്കുപോലെ.

''നാണു ആശാൻ—ങ്ഹേ?''



''ഇങ്ങനെ ഞാൻ ഊഹിച്ചില്ല. മാടനാശാൻ പതം വന്ന ആളാന്നാ ഞാൻ കരുതിയത്.''

''അല്ലെന്നൊന്നും ഞാൻ പറയൂല്ല. എന്നാലും അപ്പൂപ്പൻതാടിപോലാ. പറന്നു നടക്കും. ഒരിടത്തും ഒറയൂല്ല. അവള് പിള്ളാരേം തൂക്കി, കൊച്ചാങ്ങൾടെകൂടെ, ഇവിടെ വരും ചിലപ്പോ. ഒരല് ചെന്നു മദ്ദളത്തെ കാണുന്നപോലെ. എന്നാലും തക്കയോഗ്യംപോലെ വല്ലതും കൊടുക്കും. എൻെറ പിള്ളാരൂടെ കൂട്ടത്തിൽ പെടുന്നതല്ല്യോ... ഇപ്പഴിപ്പോ തീരെ വയ്യാ എനിക്ക്.''

''എന്താ സുഖക്കേട്?''

''വയ്യ, സ്വാമീ. ആവതെല്ലാം പോയി. ആരുമില്ലാതായി. അങ്ങേരു വല്ലപ്പോഴും നല്ലനേരം നോക്കിയാ വരുന്നത്. ഊഴിയം പോക്കാൻ. നാണു ചേമ്പെലേലെ വെള്ളം. കുററം പറയുവല്ല. പെൺമക്കള് വേറെ വേറെ ആയി. ഇനി അവനല്ല്യോ ഈ വീടിൻെറ നടുത്തൂൺ. വയസ്സ് ഇരുപത്തേഴു കഴിഞ്ഞു. കാൽനാഴിക തെക്കോട്ട് ചെന്നിട്ട് പിന്നെ കിഴക്കോട്ടു തിരിയണം.''

''ഞാൻ വന്നകാര്യം നാണൂനോട് പറഞ്ഞേര്. സൗകര്യംപോലെ കണ്ടുപിടിച്ചോളാം.''

''വീട് പറഞ്ഞില്ല—''

''ഞാൻ പറഞ്ഞിരുന്നല്ലോ—ഇവിടത്തുകാരൻതന്നെ. ചെമ്പഴന്തിപ്പിള്ളേടെ ശേഖരത്തിൽ പെട്ടവരാ ഞങ്ങളും. അറപ്പുര വീട്. ചീയാരത്തിനടുത്താ.''

സ്വാമി കണ്ണിൽനിന്ന് മറയുന്നതിനുമുമ്പു തന്നെ എതിർദിക്കിൽനിന്ന് നാണു ആശാനും വന്നെത്തി. വിവരമറിഞ്ഞപ്പോൾ നാണു ആശാൻ പിറകെ ഓടിച്ചെന്നു. അടുക്കാറായപ്പോഴേക്കും സ്വാമി തിരിഞ്ഞുനോക്കി.

മാറിയ രൂപഭാവങ്ങൾ ഇരുവരും പരസ്പരം പരിശോധിച്ചു.

''സ്വാമി എന്താണിങ്ങനെ—? നല്ല മാററമുണ്ട്.''

''പഠിച്ചത് പകർന്നുകൊടുക്കാൻ ഒരു വഴി, സ്വാമീ.''

''പഠിത്തം എങ്ങനിരുന്നു?''

''നാണു ആശാൻ എങ്ങുംതൊടാതെ ഒന്നു ചിരിച്ചു. പിന്നെ ചോദിച്ചു. ''സ്വാമിയുടെ ഈ മാററം?''

''നടക്കാമോ നമുക്ക്? വീട്ടിലേക്ക് പോകാം. ഞാനിപ്പോൾ വീട്ടുകാരനായെടോ. അമ്മാവനൊക്കെ മരിച്ചു. ഞാനാ ഇപ്പോൾ കാരണവർ. അരങ്ങിനനുസരിച്ച് അണിയങ്ങളും മാറണമല്ലോ.''

നാണു ആശാൻ ഒപ്പം നടന്നു.

''വീട്ടുകാരനായെന്ന് പറഞ്ഞാൽ?''

''കൂടുതൽ അർത്ഥമൊന്നുമില്ല നാണു. കാരണവർക്ക് കാഷായം ചേരുകില്ലെന്ന് കണ്ടു. പലേ ചുമതലകൾ... പലരേയും ഭരിക്കണം...''

''ഒഴിച്ചുകളഞ്ഞത് വീണ്ടും വന്നുചുററി?''

''അങ്ങനെ ചുററിയിട്ടൊന്നുമില്ല. ഇന്നും ഞാൻ പഴയ ആൾതന്നെ.... അതിരിക്കട്ടെ, നാണൂനെപ്പററി ഇയ്യാളുടെ അമ്മ പരാതിയൊ

ക്കെ പറഞ്ഞു. പാവം... അവശയായിപ്പോയി... ഒരു കല്യാണം കഴിച്ചുകൂടേ?... അമ്മ പറഞ്ഞു, ഞാൻ നിർബന്ധിച്ചാൽ താൻ കേൾക്കുമെന്ന്.''

''സ്വാമി നിർബ്ബന്ധിക്കുകാണോ?''

''അതു പാടില്ലല്ലോ... നിർബന്ധം... ആഗ്രഹം പറഞ്ഞു. അമ്മയുടെ ആഗ്രഹം.''

''സ്വാമിയുടെ അമ്മ ഉണ്ടല്ലോ—ഇല്ലേ?''

''ഉണ്ടുണ്ട്! അയ്യോ ഉണ്ട്!''

''എന്താ സ്വാമി അയ്യോ എന്ന്?''

''അത് അമ്മയെ അറിഞ്ഞാലേ മനസ്സിലാവൂ. എഴുപത്തിരണ്ടു കഴിഞ്ഞു. അതിലൊന്നും കാര്യമില്ല. ഞാനടുത്തുണ്ടെങ്കിൽ അയ്യോ—പൊത്തോ—എന്നൊക്കെ അവശത കാണിക്കും. അമ്മാവൻെറ പതിനാറുകഴിഞ്ഞ് ഞാൻ ഭാണ്ഡം കെട്ടിയപ്പോൾ അമ്മയ്ക്ക് എട്-പിടീ-ന്ന് ഒരു അവശത. ഞാനിപ്പോൾ മരിക്കും; എന്നെക്കൂടി അടക്കീട്ട് നീ പോയാ മതീന്ന്. ഞാൻ പോയില്ല. അമ്മയ്ക്ക് സുഖക്കേട് ഒരായുധമാണ്. അതുവച്ച് അമ്മ സകലരേയും ഭരിക്കും... ഞാൻ വെറും ആൾപ്പേര്...''

അല്പനേരം കഴിഞ്ഞ് സ്വാമി തുടർന്നു:

''അമ്മ എന്തൊക്കെയായാലും അമ്മതന്നെ നാണൂ. മുഖത്ത് എന്തെങ്കിലും ഒരു നിഴൽ കണ്ടാൽ അമ്മ അടുത്തു വന്നിരിക്കും. നെററിയും തലയും നെഞ്ചോട് അമർത്തിപ്പിടിക്കും. എന്നോട് പ്രത്യേകിച്ച് ഒരലിവാണ് അമ്മയ്ക്ക്. ഇളയ മകൻ എന്നതു മാത്രമല്ല ഒന്നും കിട്ടാത്തവൻ... ഒന്നും അറിയാത്തവൻ—എന്ന്... ഒരിക്കൽ പറഞ്ഞു, എന്താ നിൻെറ വിഷമമെന്ന് എനിക്കറിയാം. കൂട്ടിലിട്ട പറവയാ ഇവിടെ നീ. നിനക്ക് പറന്നുപോകണം. എവിടാ മോനേ നീ പോകുന്നത്? ആരെ അന്വേഷിച്ച്? ദൈവത്തിനേയോ? ദൈവത്തിനെ നേരിട്ട് കാണാനാണെങ്കിൽ ഇവിടെവച്ചും കാണാമല്ലോ? പെരുവഴിയോടും കാടിനോടും ദൈവത്തിന് പ്രത്യേകതയൊന്നുമില്ല. ഈ നാടും ഈ വീടും ദൈവം സൃഷ്ടിച്ചതുതന്നല്ലോ. വേണമെന്ന് വച്ചാ ഇവിടെയും ദൈവത്തിന് പ്രത്യക്ഷപ്പെടാം.

—അമ്മയെ പേടിയില്ലേ? വന്നാൽ ദൈവത്തിനെ പിടിച്ച് ഇവിടെ കാര്യസ്ഥനാക്കും—ഞാൻ തമാശ പറഞ്ഞു.

—എൻെറ തമാശ അവഗണിച്ചുകൊണ്ട് അമ്മ തേങ്ങുന്ന സ്വരത്തിൽ തുടർന്നു: എൻെറ ചന്ദ്രാ, എന്താടാ ഈ സന്ന്യാസത്തിനർത്ഥം? ഈ വീട്ടിൽ നിനക്ക് സ്ഥാനമില്ലെങ്കിൽ എന്തിനാടാ ദൈവം നിന്നെ എൻെറ വയററിൽ പിറപ്പിച്ചത്? എന്തു വേദന ഞാൻ സഹിച്ചു. ആ വേദനയും എനിക്ക് സന്തോഷമാരുന്നു തള്ളയെ തള്ളിക്കളയുന്ന ദൈവമുണ്ടോ?—സന്ന്യാസമുണ്ടോ? ഉണ്ടെങ്കിൽ എന്താടാ അതിനർത്ഥം?

നാണു ആശാൻ മിണ്ടാതെ കൂടെ നടന്നു.

സ്വാമി ഉറക്കെ ചിന്തിക്കുന്നതുപോലെ പറഞ്ഞു:

''ഈശ്വരൻെറ സങ്കല്പത്തിൽ പെട്ടതല്ലേ അമ്മയും വീടും? ആണെങ്കിൽ പിന്നെ ഇവയെ തള്ളിക്കളഞ്ഞിട്ടു വേണോ ഈശ്വരാന്വേഷണം? ഈ വേദാന്തത്തിൽ എവിടൊക്കെയോ വിടവുകളുണ്ടെന്ന് തോന്നിപ്പോകുന്നു നാണൂ.''

നാണു ആശാൻ ചോദിച്ചു:

''എൻറമ്മയെപ്പോലെ സ്വാമിയുടെ അമ്മയും കല്ല്യാണത്തിന് നിർബ്ബന്ധിക്കുന്നായിരിക്കും?''

''ഇപ്പോൾ ഇത്തിരി കൂടുന്നുണ്ട്. അമ്മയുടെ ജാതകപ്രകാരം എഴുപത്തിയഞ്ചാം വയസ്സിൽ ഒരു ഗ്രഹപ്പിഴയുണ്ടത്രേ. അതിനകം എൻെറ ഒരു കുഞ്ഞിനെ കളിപ്പിച്ചിട്ട് മരിക്കണമെന്നാണ്. ഞാൻ ചോദിക്കും അതിനെന്തർത്ഥമാ അമ്മേ? ഒരു പത്തുവയസ്സുവരെയെങ്കിലും എൻെറ കുഞ്ഞിനെ വളർത്താൻ കഴിയണം. അല്ലാതെ കൈക്കുഞ്ഞിനെ കണ്ടുകൊണ്ടു



മരിക്കുന്നതിൽ എന്തു സുഖം? അപ്പോൾ അമ്മ പറയും, എടാ, എൻെറ സുഖം കുഞ്ഞിനെ വളർത്തുന്നതിലല്ല. നിനക്കൊരു കുഞ്ഞായല്ലോ—നിനക്കിവിടെ വേരോടിയല്ലോ എന്നറിഞ്ഞാൽ മതി എനിക്ക്. അല്ലാതെ കാററത്തെ കരിയിലപോലെ നീ പറന്നു നടന്നാൽ—''

കുറെനേരം ആരുമാരും ഒന്നും മിണ്ടിയില്ല.

സ്വാമി പൊതുനിരത്തിൽനിന്നും വിട്ട് ഇടത്തോട്ടുള്ള ഒരു ഒററയടിപ്പാതയിലേക്ക് തിരിഞ്ഞു.

''കുറുക്കുവഴിയാ. അല്പം കല്ലും മുള്ളും ചവിട്ടണം.''

''തോൽച്ചെരിപ്പുണ്ടല്ലോ കാലിൽ.''

''വീട്ടിൽ അടിഞ്ഞുകൂടിയപ്പോൾ കാലിലെ തഴമ്പെല്ലാം പോയപോലെ... നാണുവും കുറെ ചവിട്ടിയതാ—അല്ലേ?''

കാല്പാടുകളേററ് ഇനിയും മുനപോയിട്ടില്ലാത്ത കല്ലുകൾ നിറഞ്ഞ കാട്ടുപാതയിലൂടെ നാണു ആശാൻ പ്രയാസംകൂടാതെ നടന്നു.

''സ്വാമിയുടെ അമ്മ പറയുന്ന ഇതേ ന്യായങ്ങളൊക്കെയാണ് എൻറമ്മയും പറയുന്നത്. കല്യാണം അമ്മയ്ക്കൊരു സഹായത്തിനുവേണ്ടിയല്ല, എനിക്കു വേണ്ടിത്തന്നെയാണെന്ന്. അപ്പൂപ്പൻതാടിപോലെ പറന്നു നടക്കാതെ ഒരിടത്തു ഉറയ്ക്കണമെന്ന്.''

''നാണു എന്തു തീരുമാനിച്ചു?''

''ഭാവിയെപ്പററി എനിക്ക് ഒരു രൂപവുമില്ല സ്വാമീ.''

''എന്താണാഗ്രഹം? മനസ്സ് ഏതുവഴിയാണ് തള്ളുന്നത്?''

''എൻെറ മനസ്സും എനിക്കുതന്നെ വ്യക്തമല്ല. ഇപ്പോഴൊന്ന് തോന്നും; പിന്നെ വേറൊന്നു തോന്നും. പുതുപ്പള്ളിയിൽനിന്നു വന്നപ്പോൾ ഞാൻ വിചാരിച്ചു അച്ഛനെപ്പോലെ ആശാനാകാമെന്ന്. പഠിച്ചതു പഠിപ്പിക്കാം; ചിലർക്കെങ്കിലും പ്രയോജനം; ഒരു തൊഴിലുമായി. ആദ്യം കടയ്ക്കാവൂർ മീരാൻ കടവത്ത് ചിലരെല്ലാംകൂടി ഒരു കുടിപ്പള്ളി ഇട്ടുതന്നു. കുറച്ചു കുട്ടികളും വന്നു. പിന്നെപ്പിന്നെ മടുപ്പ് തോന്നി. താല്പര്യമില്ലാത്ത കുട്ടികൾ. ചില ഗൃഹസ്ഥന്മാർ എന്നെ വീട്ടിലേക്കു വിളിച്ചു, അവരുടെ കുട്ടികളെ പ്രത്യേകം പഠിപ്പിക്കാൻ. അവർക്ക് ഞാൻ പണത്തിനുവേണ്ടി പണിയുന്നവൻ. ഞാൻ അവിടം വിട്ടുപോന്നു. അതിനുശേഷം അഞ്ചുതെങ്ങിൽ കുറേനാൾ തങ്ങി. അവിടന്നും പോന്നു. അമ്മയെ കാണാൻ വന്നപ്പോഴാണ് ഇങ്ങനെ അവശത. അച്ഛനും നിർബ്ബന്ധിച്ചു. അച്ഛനെ എനിക്കിഷ്ടമായിരുന്നു. ഓളത്തിൽ ഒഴുകി അച്ഛൻ വേറൊരിടത്തടിഞ്ഞു.''

''നാണുവിൻെറ അമ്മ അതു സൂചിപ്പിക്കാതിരുന്നില്ല.''

''അമ്മ ഒരു വല്ലാത്ത മാതൃകയാണ്. ഇങ്ങനെ ആരേയും ഞാൻ കണ്ടിട്ടില്ല. മററുള്ളവർക്കു വേണ്ടിയാണ് അമ്മ ജീവിക്കുന്നതെന്ന് തോന്നും. എല്ലാം അങ്ങോട്ട്. ഒന്നും പകരം വേണ്ടാ. അച്ഛൻെറ രണ്ടാംഭാര്യയെക്കുറിച്ചുപോലും ആർദ്രതയാണ്. ജീവിതത്തിലെ ദ്വന്ദ്വങ്ങൾ അമ്മയെ സംബന്ധിച്ച് ശരിയല്ലെന്നു തോന്നും. സ്നേഹം മാത്രം; ദ്വേഷമില്ല—വെളിച്ചം മാത്രം; ഇരുളില്ല—''

''അങ്ങനെ വരാൻ ഒക്കുകില്ലല്ലോ നാണൂ.''

ഇടയ്ക്കിടയ്ക്ക് മൂളിക്കൊണ്ട് കുറെനേരം നടന്നതിനുശേഷം നാണു പറഞ്ഞു, ഈ തണലത്ത് കുറെ ഇരിക്കാം സ്വാമീ. കാടിന് കാട്; വെളിച്ചത്തിന് വെളിച്ചം; കാററിന് കാററ്.

അവർ തൊട്ടുതൊട്ട് ഇരുന്നു.

''ശരിയാണ് സ്വാമി പറഞ്ഞത്. വെളിച്ചത്തിനോടൊപ്പം ഇരുളും കാണും. അത് അമ്മ ഉള്ളിൽ അടക്കുകയായിരിക്കും. അതായിരിക്കും അമ്മയെ നീററുന്നത്. കല്യാണക്കാര്യം ഒരുദിവസം ഒരിക്കലെങ്കിലും പറയാതിരിക്കില്ല. പെൺകുട്ടിയെയും കണ്ടുവച്ചിട്ടുണ്ട്.



പരിചയമുള്ളവൾ. അമ്മാവൻെറ മകൾ. അമ്മയ്ക്ക് മാത്രമല്ല എൻെറ പെങ്ങൾമാർക്കും താല്പര്യമാണ്. അവരാണെങ്കിൽ എന്നെ ആദർശമായി കാണുന്നവർ. എങ്ങനെയെന്ന് എനിക്കറിഞ്ഞുകൂടാ.''

''അപ്പോൾ നാണു അറിഞ്ഞോ അറിയാതെയോ കല്യാണത്തിലേക്ക് അടുത്തുകൊണ്ടിരിക്കുകയാണ്.''

''സ്വാമിയുടെ തടസ്സമെന്താണ് വിവാഹത്തിന്?''

''തടസ്സമൊന്നുമില്ല. തള്ളലുമില്ല.''

''അമ്മ—?''

''അമ്മയ്ക്ക് അഞ്ചു കൊച്ചുമക്കളുണ്ട്. എൻെറ മൂത്ത രണ്ടു സഹോദരിമാരിൽനിന്ന്. പക്ഷേ, അമ്മയ്ക്കതു പോരാ. മകൻെറ ഒരു തരി വേണം!''

''അദ്ഭുതം! എൻറമ്മയും ഇങ്ങനെതന്നെ. രണ്ടു കൊച്ചുമക്കളുണ്ട്, അനുജത്തിമാരുടേതായി. എന്നാലും... എന്തു പറയാൻ, അല്ലെങ്കിൽ? എല്ലാം എനിക്ക് മനസ്സിലാക്കാൻ കഴിയും. പക്ഷേ, എൻെറ മനസ്സ് അടങ്ങുന്നില്ല. മെരുങ്ങാത്ത കുതിരയെപ്പോലെ കുതറി നില്ക്കുന്നു... എന്നാലും സ്വാമി പറഞ്ഞ വിടവിനെക്കുറിച്ചും ഞാൻ ആലോചിക്കാറുണ്ട്. മായാവാദം ശരിതന്നെ. അസ്ഥിരസത്യം. പക്ഷേ, ഈ പ്രതിഭാസങ്ങൾക്കും ഒരു സ്ഥാനമില്ലേ? പ്രപഞ്ചത്തിൽ അവയ്ക്കും ചെയ്തുതീർക്കാൻ ഓരോ ധർമ്മങ്ങളില്ലേ? സ്വാമിയുടെ അമ്മ ചോദിച്ചപോലെ ഈശ്വരസങ്കല്പത്തിൽ, അമ്മയും മകനും, ഭാര്യയും ഭർത്താവും വരുന്നില്ലേ? ഇല്ലെങ്കിൽ അനാദികാലം മുതൽ എന്തിന്-എങ്ങനെ-ഈ പ്രതിഭാസങ്ങൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരിക്കുന്നു?... പൂവ് കായാകുന്നു. കായ് അരിയാകുന്നു. അരി വീണു കിളിച്ച് വീണ്ടും ചെടിയാകുന്നു. ചെടി പൂക്കുന്നു. കായ്ക്കുന്നു... എന്തിനീ നിരന്തരമായ ആവർത്തനം? ഈ ചക്രഗതി. ഒരു കർത്തവ്യവും സ്വധർമ്മവുമില്ലാതോ?''

ചന്ദ്രശേഖരസ്വാമി നാണുവാശാൻെറ കൈപിടിച്ചുകൊണ്ടു പറഞ്ഞു: ''നാണൂ തത്ത്വങ്ങൾ ഓരോ മനസ്സിൻെറ കാഴ്ചപ്പാടുകൾ മാത്രം. പാശ്ചാത്യദർശനങ്ങളും ഞാൻ കുറെ നോക്കിയിട്ടുണ്ട്. ഓരോ കാഴ്ചപ്പാടുകൾ... ജീവിതമാണ് അടിസ്ഥാനം... അതിൻെറ ചോദനകൾ.''

''അപ്പോൾ സ്വാമി പറയുന്നത്—?''

''ഞാൻ ഒന്നും പറയുന്നില്ല നാണൂ. എൻെറ മനസ്സും ഊഞ്ഞാലുപോലാണ്... അതു കൊള്ളാം; ഇതു കൊള്ളൂല്ല—ഇതു കൊള്ളാം; അതു കൊള്ളൂല്ല. ദാമ്പത്യത്തിലെ അനുഭവങ്ങളാണെങ്കിൽ... എൻെറ അക്കച്ചിമാരുടെ ദുഃഖങ്ങൾ... മക്കൾ... മക്കളുടെ തോന്ന്യാസങ്ങൾ... അളിയന്മാരുടെ കണ്ടമാനങ്ങൾ.... കൊച്ചുമക്കളുടെ ദീനങ്ങൾ... എന്നും കണ്ണീരും കരച്ചിലും... എന്നാൽ ഒന്നിൻെറ ദീനം വാശിയാക്കാൻവേണ്ടി മരിക്കാനും തയ്യാറാണ് അവർ... അപ്പോൾ ജീവനേക്കാളും വലുതാണ് മക്കൾ... അവരുടെ സന്തോഷത്തേക്കാൾ വലിയ സന്തോഷമില്ല. ഏററവും പൂർണ്ണമായ ആത്മാർപ്പണം... പക്ഷേ, എനിക്ക് ഇതൊന്നും വയ്യാ. ശക്തിയില്ലെന്ന തോന്നൽ. രണ്ടിടത്തും ഗുണം; രണ്ടിടത്തും ദോഷം... ബുദ്ധി കൂടിപ്പോയി. അതിബുദ്ധി. മന്ദബുദ്ധിയായിരുന്നെങ്കിൽ കുഴപ്പമില്ല. മുമ്പിൽ വന്നുപെടുന്നതെന്തും സ്വീകരിക്കാം... പിന്നെ പ്രായം... നാല്പതു കഴിഞ്ഞിട്ട് കൊല്ലങ്ങൾ ചിലതായി.''

''പ്രായമല്ല സ്വാമീ കാര്യം. മനസ്സു നേരേ നില്ക്കണം... പാരമാർത്ഥികസത്യത്തിൻെറ ചില മിന്നലുകൾ അനുഭവപ്പെട്ടിട്ടുണ്ട്. മറെറാന്നിലും കാര്യമില്ലെന്ന് തോന്നിപ്പോയിട്ടുണ്ട്. അദ്വൈതവും പിടിച്ചുവലിക്കുന്നു. പക്ഷേ, മുഴുവൻ ബോദ്ധ്യമാകുന്നില്ല. അനുഭവത്തിലൂടെ വേണമായിരിക്കും. എനിക്ക് അറിയണമെന്നുണ്ട്. സ്വന്തനിലയിൽ അറിയണമെന്നുണ്ട്.''

''നാണുവിനെ ഉപദേശിക്കാൻ എനിക്ക് ധൈര്യമില്ല. സ്വന്തം നിലയിൽ ഞാനും കുറെ അന്വേഷിച്ചതാണ്. സംശയങ്ങൾ നീങ്ങിയെന്ന് പറയാൻ വയ്യാ. ഞാനിന്ന് സന്ന്യാസിയുമല്ല ലൗകികനുമല്ല. ഒന്നേ എനിക്ക് പറയാനുള്ളു. ഓരോന്നിനും ഓരോ കാലമുണ്ട്. ചെയ്യേണ്ടതു ചെയ്യേണ്ട പ്രായത്തിൽ—''

നാണു ആശാൻെറ ഗ്രാമപാഠശാല അമ്മാവൻ കൃഷ്ണൻവൈദ്യൻെറ മനയ്ക്കകത്താണ്. മാടനാശാനുവേണ്ടിയാണ് ആദ്യം അതു രൂപപ്പെടുത്തിയത്. വൈദ്യരും അന്ന്, നാണു അടക്കമുള്ള വിദ്യാർത്ഥികളെ, ആയുർവ്വേദവും ജ്യോത്സ്യവും മററും പഠിപ്പിച്ചിരുന്നു. ചികിത്സാവൃത്തി വ്യാപകമായപ്പോഴാണ് പഠിപ്പിക്കൽ ക്രമേണ നിന്നത്. ഇപ്പോൾ, മാടനാശാനും സ്ഥലംവിട്ടതോടെ നാണുവാശാനായിത്തീർന്നു ഏകാദ്ധ്യാപകൻ.

അന്ന് ഉച്ചയോടുകൂടി പഴയ സുഹൃത്ത് വാത്തിരാമപ്പണിക്കർ വൈദ്യരുടെ വീട്ടിൽ നിന്നും ഇറങ്ങിവന്ന് പാഠശാലയെ വീക്ഷിച്ചുകൊണ്ട് അല്പം അകലെ നില്ക്കുന്നത് നാണു ആശാൻെറ ശ്രദ്ധയിൽപ്പെട്ടു. ആശാൻ പുഞ്ചിരിയോടെയാണ് തന്നെ നോക്കിയതെന്നു കണ്ടപ്പോൾ രാമപ്പണിക്കർ അകേത്തക്കു കടന്ന് തറയിൽ വിരിച്ച തഴപ്പായുടെ ഒരററത്ത് ഒഴിഞ്ഞിരുന്നു. പന്ത്രണ്ട് വിദ്യാർത്ഥികൾ. പല പ്രായത്തിലുള്ളവർ. കൂടുതൽ പേരും അമരകോശം ഉരുവിടുന്നു. ചിലർ സിദ്ധരൂപം. ചിലർ ശ്രീരാമോദന്തം... കൂട്ടത്തിൽ മുതിർന്ന രണ്ടുപേർക്ക് ആശാൻ രഘുവംശം പറഞ്ഞുകൊടുക്കുന്നു.

കുറെനേരം അടങ്ങിയിരുന്നതിനുശേഷം പണിക്കർ വായ് തുറന്നു:

''ആശാന് വിശപ്പായിക്കാണും.''

''ഇല്ല''— ആശാൻ ചിരി അമർത്തി.

''എങ്കിൽ കുട്ടികൾക്ക് ആയിക്കാണും!''

''രാമപ്പണിക്കർക്ക് വിശക്കുന്നായിരിക്കും.''

''നാക്കെടുക്കുന്നതിനുമുമ്പ് നാണൂഞ്ഞ് എൻെറ മനസ്സ് കാണുമെന്ന് എനിക്കറിയാം.''

''മനസ്സല്ല വയറ്.''

''മനസ്സ്... മനസ്സ്... എന്നാലും പറയാനുള്ളത് പറയണമല്ലോ.''

അവർ ഒത്തു വീട്ടിൽ ചെന്നപ്പോൾ പണിക്കർ കുട്ടിയമ്മയോട് അണഞ്ഞു: ''പോലത്തേക്ക് ഒന്നുമില്ല്യോ കൊച്ചമ്മേ? കൊച്ചമ്മേടെ കൈകൊണ്ടു തരുന്ന രണ്ടുപററു വാരിത്തിന്നിട്ട് എത്ര മാസങ്ങളായി!''

കുട്ടിയമ്മ മുമ്പേ ശ്രദ്ധിച്ചത് മകൻെറ മുഖമാണ്. അവിടെ ഈർഷ്യയില്ലെന്നു കണ്ടപ്പോൾ അവരുടെ മുഖം വിടർന്നു.

''അയ്യോ പണിക്കരേ, ഇന്ന് കഞ്ഞിയാ. അരയ്ക്കാനും പിടിക്കാനുമൊന്നും വയ്യാ. പയറൊണ്ട്. കുറച്ച് തേങ്ങാപ്പാല്കൂടി ഒഴിച്ചാൽ നാണൂന് തൃപ്തിയാ. പിന്നെ ചീനിവെളേന്ന് ഭഗോതി കൊണ്ടുവന്ന മരച്ചീനിയുണ്ട്. നല്ലോണം വെന്തു കുഴഞ്ഞത്.''

''അപ്പോപ്പിന്നെ കുശാലായി.''

കഞ്ഞി കുടിച്ചുകൊണ്ടിരുന്നപ്പോൾ രാമപ്പണിക്കർ വിഷയം പുറത്തെടുത്തു:

''നാണൂഞ്ഞേ, ഞാൻ എന്തിനാ വന്നതെന്നും എന്താ പറയാൻ പോന്നതെന്നും കണ്ടയുടൻതന്നെ ഊഹിച്ചിട്ടുണ്ട്. എങ്കിലും എന്നോട് അപ്രിയം കാണിച്ചില്ല. ആ ധൈര്യംകൊണ്ട് പറയുകയാ—''

''രാമപ്പണിക്കരോട് ഞാൻ ഒരിക്കലും അപ്രിയം കാണിച്ചിട്ടില്ലല്ലോ.''

''വാക്കാലില്ലെങ്കിലും മനസ്സുകൊണ്ട്. അപ്പോൾ ഞാൻ അടങ്ങിയിട്ടുമുണ്ട്. അങ്ങനാണല്ലോ പുതുപ്പള്ളിൽ പോകുന്ന കാര്യം തീരുമാനിച്ചത്. പഠിത്തം കഴിഞ്ഞു. ഇനി അടുത്ത പടി ഗൃഹസ്ഥാശ്രമമാണ്. അതു കഴിഞ്ഞേയുള്ളു സന്ന്യാസം.''

അടുത്ത വാദം അമ്മയിൽനിന്നായിരിക്കും എന്ന ധാരണയോടെ നാണു ആശാൻ അങ്ങോട്ടു നോക്കി. അമ്മ ഒന്നും മിണ്ടുന്നില്ല.

അതുകണ്ടു രാമപ്പണിക്കർ.

''എന്താ ഞാൻ പറഞ്ഞതിൽ തെററുണ്ടോ നാണൂഞ്ഞേ? ഇപ്പോൾ ആശാനാണല്ലോ. ആശാനായിട്ടു പറ.''

''നിങ്ങൾ പറഞ്ഞത് ലോകനടപ്പ്.''

''സത്യം—ലോകനടപ്പ്. ലോകത്ത് കോടി-കോടി-ജനങ്ങൾ. എല്ലാരും ചെയ്യുന്നതല്ല്യോ. ലോകം നടന്നുപോകാൻ ഈശ്വരൻ വിധിച്ചതാ ഇത്.''

''അങ്ങനാണോ? എല്ലാവരും ചെയ്യുന്നത് ചെയ്യാനാണോ എന്നേയും സൃഷ്ടിച്ചത്? വെറും ഒരാവർത്തനം?''

''ആവർത്തനമല്ല നാണു ആശാനേ. ഒരാളിനെപ്പോലല്ലല്ലോ വേറൊരാൾ. ഓരോരുത്തരും വെവ്വേറെ. ആളും തരവും പ്രവൃത്തിയുമൊക്കെ. എന്നാലും ഈശ്വരഹിതം എല്ലാരും ആവർത്തിക്കുന്നു.''

''എല്ലാവരുമില്ല.''

''ഋഷിമാർ ഗൃഹസ്ഥാശ്രമികളായിരുന്നല്ലോ.''

''രാമപ്പണിക്കർ ആർക്കുവേണ്ടിയാണ് ഈ തർക്കിക്കുന്നത്? എനിക്കു വേണ്ടിയോ, അമ്മയ്ക്കു വേണ്ടിയോ, ആ പെണ്ണിനുവേണ്ടിയോ അതോ ഇനി നിങ്ങൾക്കു വേണ്ടിയോ?''

''നാണൂഞ്ഞേ, കുഞ്ഞു പറയുന്നതിന് അപ്പുറം പറയാൻ എനിക്കറിഞ്ഞുകൂടാ. ആർക്കുവേണ്ടിയാണെന്ന് ചോദിച്ചു. എനിക്കു വേണ്ടി. ഈ കൊച്ചമ്മേടെ മുഖം കാണുമ്പോൾ എനിക്കുവേണ്ടിത്തന്നെ ഇങ്ങനെ പറഞ്ഞു പോകുന്നു.''



രാമപ്പണിക്കർ എന്തെങ്കിലും ഒന്നു പറയൂ എന്ന അർത്ഥനയോടെ കുട്ടിയമ്മയെ നോക്കി.

എന്നിട്ടും കുട്ടിയമ്മ ഒന്നും മിണ്ടിയില്ല. എത്രയോ മിണ്ടിയ കാര്യം. മിണ്ടലിൻെറ ഫലം കഴിഞ്ഞപോലെ. അവർ കട്ടിളപ്പടി ചാരിയിരുന്നു. മുഖത്ത് സങ്കടം വിങ്ങിനിന്നു. നിസ്സഹായമായ സങ്കടം. അതു കാണെ നാണു ആശാൻെറ അടിപതറി.

''രാമപ്പണിക്കർ പറയുന്നതു ശരി. പക്ഷേ, വേറൊരു ശരിയും ഞാൻ കാണുന്നു. രണ്ടിൻേറയും ഇടയിലാണ് ഞാൻ.''

കൈയും പാത്രവും കഴുകി കിണ്ണം തിണ്ണയ്ക്ക് കമിഴ്ത്തിയിട്ട് പണിക്കർ കുട്ടിയമ്മയെ നോക്കി—

''ഞാൻ വൈദ്യരച്ചനോടും പറഞ്ഞോണ്ടിരിക്കുവാരുന്നു.''

മകൻെറ മുഖം ഒന്നു ശ്രദ്ധിച്ചിട്ട് കുട്ടിയമ്മ ചോദിച്ചു:

''കണ്ണൻവൈദ്യൻ എന്തു പറഞ്ഞു പണിക്കരേ?''

''എന്തു പറയാനാ കൊച്ചമ്മേ. എന്നേക്കാളും അടുപ്പമാ നാണൂഞ്ഞിന്. ആ വഴി പോകുമ്പോഴൊക്കെ അവിടെ കേറും. ആ വൈദ്യരച്ചന് ഇങ്ങനെയെന്നില്ല നാണൂഞ്ഞിനെക്കുറിച്ച്—''

''ആരാ പിന്നെ ഇവനെ ഇഷ്ടപ്പെടാത്തത്?''

പണിക്കർ നാണു ആശാനോടു ചോദിച്ചു:

''കണ്ണൻവൈദ്യര് എങ്ങനൊണ്ട് നാണൂഞ്ഞേ? നല്ല വിഷഹാരിയാ?''

''എനിക്കെങ്ങനെ അറിയാം? എൻെറ വിഷം ഇറക്കീട്ടില്ലല്ലോ.''

''എങ്ങനാ നാട്ടുമതിപ്പ്?''

''എന്നേക്കാളും നിങ്ങൾക്കറിയാമത്.''

''എങ്കിൽ ഞാൻ പറയാം. തെററുണ്ടെങ്കിൽ കൈയോടെ തിരുത്തണം. നാട്ടിൽ എല്ലാ ജാതിക്കാരും ബഹുമാനിക്കുന്ന ഗൃഹസ്ഥനും വൈദ്യനുമാണ് അദ്ദേഹം. ഞാൻ പറഞ്ഞ പോലെ നാണൂഞ്ഞും കൂടക്കൂടെ വശാലെങ്കിലും കാണാറുണ്ട്. അപ്പോൾ ഇങ്ങോട്ടുള്ള മതിപ്പും ഊഹിക്കാം. ആ പെൺകൊച്ചിനും ഇത്രയെന്നില്ലാത്ത 'ഇതാ' നാണു ആശാനോട്.''

'' 'ഇതെ'ന്ന് പറഞ്ഞാൽ?''

''അയ്യോ കെറുവിക്കണ്ടാ. ബഹുമാനം...! ബഹുമാനം! സ്നേഹോം! എന്താ സ്നേഹം തോന്നിയാൽ? എങ്ങനെ തോന്നാതിരിക്കും...? എങ്കിലും ഞാൻ നാണു ആശാൻെറ സന്ന്യാസവഴിയെപ്പററി ഇന്നാളിൽ ഒന്നു പറഞ്ഞു. അപ്പോൾ കുറച്ചുനേരം മുഖംകുനിച്ച് വല്ലാതിരുന്നു. ഞാൻ ചോദിച്ചു—കുഞ്ഞിന് വിഷമമുണ്ടോന്ന്. എന്തോ വിഷമമാ പണിക്കരുമാമാ. വിഷമമെങ്കിൽ വിഷമം. അതെൻെറ വിധിയാണ്. പാവം! എന്നെ പണിക്കരുമാമാ—ന്നാണ് വിളിക്കുന്നത്. സ്വരം കേട്ടാൽ അലിയും. കണ്ണെടുത്തു നോക്കിയാൽ... എൻെറ വേലായുധാ, എന്നാ നീ അതിൻെറ കണ്ണൊന്ന് തെളിക്കുന്നത്?''

നാണു ആശാൻ അനുകൂലമായി ഒന്നും മിണ്ടിയില്ല. പ്രതികൂലമായും ഒന്നും മിണ്ടിയില്ല. മുഖത്ത് ഈർഷ്യയും ഇല്ല.

രാമപ്പണിക്കർ ധൈര്യംപൂണ്ട് തൻെറ തുണിപ്പൊതി അഴിച്ച് പഞ്ചാംഗം പുറത്തെടുത്തു.

എന്നിട്ടും നാണു ആശാനിൽ പ്രതികൂല ചലനമൊന്നുമില്ല.

പണിക്കർ പഞ്ചാംഗം പരിശോധിച്ചു.... ചതയം നക്ഷത്രം.... തിരുവാതിര.... ഇന്ന് വൃശ്ചികം എട്ട്.... വൃശ്ചികം ഇരുപത്തിരണ്ടിന് നല്ല മുഹൂർത്തം. അസ്തമിച്ച് അഞ്ചുനാഴികയ്ക്കുമേൽ ഏഴര നാഴികയ്ക്കകം.

അപ്പോഴും നാണു ആശാൻ മൗനംപാലിച്ചു. അതു ശ്രദ്ധിച്ചുകൊണ്ട് കുട്ടിയമ്മ സമ്മതപൂർവ്വം തലകുലുക്കി.

''അപ്പോൾ പുടവയും താലിയും?''

''താലി ഇവൻെറ വൈദ്യരുമാമൻ തരും. പുടവ ഭഗോതിയും ഏററിട്ടുണ്ട്.''

''ദൈവാധീനം! അപ്പോൾ ഇരുപത്തിരണ്ടാം തീയതി വൈദ്യരച്ചൻ ഒരു പെട്ടിവണ്ടീൽ അങ്ങോട്ടു വരട്ടെ. ഭഗോതിക്കുഞ്ഞിനേയും കേററി. വർക്കല ചെന്ന് ഞാൻ പാറുക്കുഞ്ഞിനോട് പറഞ്ഞോളാം.''

''ഇവൻറച്ചരനേയോ പണിക്കരേ?''

''അതു ഞാൻ പറഞ്ഞാൽ പോരാ. വൈദ്യരച്ചൻതന്നെ പറയട്ടെ. തനിക്ക് വലിയ സന്തോഷമായിരിക്കും... മംഗലാപുരത്തുനിന്ന് നെടുങ്ങണ്ടയ്ക്ക് അധികം ദൂരമില്ല.''

അങ്ങനെ അടുത്ത ഇരുപത്തിരണ്ടാം തീയതി, നാണു ആശാൻെറ ബന്ധുക്കൾ വിഷഹാരി കൃഷ്ണൻവൈദ്യൻെറ പൂമുഖത്ത് ഒത്തുകൂടി.

പൂമുഖത്തിൻെറ ഒരററത്ത് ചെറിയ നിലവിളക്കു വെട്ടത്തിൽ നാണു ആശാൻ രാമായണം വായിക്കുന്നു... മധുരസ്വരത്തിൽ... അഭയാർത്ഥിയുടെ സ്വരത്തിൽ.

പട്ടാഭിഷേകം.

കണ്ണൻ വൈദ്യൻ:

''ഒത്തു വന്നു. മദ്ധ്യമുഹൂർത്തം. വിളക്ക്! വിളക്ക്!''

അകത്തുനിന്നും അഞ്ചുതിരിയിട്ട വലിയ നിലവിളക്ക് കൊണ്ടുവരപ്പെട്ടു.

പിറകിൽ വിരിക്കപ്പെട്ട ശുഭ്രവസ്ത്രത്തിന്മേൽ പൊന്നും പൂക്കളുമണിഞ്ഞ മനോഹരാംഗിയായ കാളിക്കുട്ടി ആസനസ്ഥയായി.

പാർവ്വതി കറുത്ത ചരടിൽ കോർത്ത താലിയുമായി വധുവിനെ സമീപിച്ചു. ഒന്നും അറിയാത്ത മട്ടിൽ രാമായണം വായിച്ചുകൊണ്ടിരിക്കുന്ന നാണുഅണ്ണനെ നോക്കി സർവ്വാത്മനാ വണങ്ങി, പാർവ്വതി താലി കാളിക്കുട്ടിയുടെ കഴുത്തിൽ കെട്ടി.

സ്ത്രീകൾ സോത്സാഹം കുരവയിട്ടു.

ഒപ്പം ഭഗവതിയും തട്ടത്തിൽവച്ച പുടവ കാളിക്കുട്ടിയുടെ നീട്ടിയ കൈകളിൽ സമർപ്പിച്ചു.

അപ്പോഴും കുരവ.

നാണുവാശാനും കാളിക്കുട്ടിയും ഭാര്യാഭർത്താക്കന്മാരായിത്തീർന്നു. രണ്ടു വ്യക്തികൾ തമ്മിലുള്ള മംഗല്യവും രണ്ടു കുടുംബങ്ങൾ തമ്മിലുള്ള കെട്ടുപാടും. അതാണ് സഹോദരിമാരുടെ പങ്ക് വ്യക്തമാക്കിയത്.

(തുടരും)



കുരീപ്പുഴ ശ്രീകുമാർ



# ഇനാർഡോക്ടർ

വന്നുപോകുന്നു ജീവിതരോഗികൾ
എന്നും ഈ ഭൂമി ആശുപത്രി.
സൂര്യവണ്ടി വെയിൽപ്പാളമേറിവ-
ന്നാതുരാലയം കണ്ടു പിൻവാങ്ങുന്നു
താരവും വ്രണപ്പാടുള്ള ചന്ദ്രനും
ദൂരെയെത്തിപ്പകച്ചസ്തമിക്കുന്നു
മേഘരാക്ഷസർ പൊള്ളുന്ന വാതക-
പ്പാഴ്മരങ്ങൾ ചുമന്നെത്തിനോക്കുന്നു
ഒററ ദൃശ്യം മഹാരോഗശാല തൻ
മുള്ളുവേലി മുറിഞ്ഞിരിക്കുന്നു
വന്നുപോകുന്നു ജീവിതരോഗികൾ
എന്നും ഈ ഭൂമി ആശുപത്രി.

സ്നേഹസാന്നിദ്ധ്യമില്ലാത്ത രാത്രികൾ
ചൂളകൂട്ടിത്തുറിച്ചുനില്ക്കുമ്പൊഴും
തീവിഴുങ്ങി മരിക്കാതിരിക്കുവാൻ
ഭീരുവിൻ തൊപ്പി തുന്നിച്ചു-
ചാർത്തുന്നതേതു നട്ടുച്ച?
ജന്മാന്തര സ്വപ്നവ്യാകുലാശങ്കയുണ്ണാൻ
ക്ഷണിക്കുന്നതേതു വേദം?
സ്മൃതിക്കിണർ കാണാതെ പോകുവാൻ
ചൂണ്ടിനിന്നുക്ഷോഭിക്കുന്നതേതു വൃക്ഷം?
ഒന്നുമാത്രം മനസ്സിലാകാറുണ്ട്
കണ്ണിലുണ്ടതിന്നുത്തരം സുസ്ഥിരം
വന്നുപോകുന്നു ജീവിതരോഗികൾ
എന്നും ഈ ഭൂമി ആശുപത്രി.

ഹൃത്തിനാണു കുഴപ്പം ചികിത്സയ്ക്കു-
മപ്പുറമെന്നു കണ്ടു ചൊല്ലുന്നൊരാൾ
കാലിനാണെന്നു മറെറാരാൾ, കാണാത്ത
വാലിനാണെന്നു വേറൊരാൾ,
രോഗങ്ങൾ തൊട്ടുകാട്ടിയോർ
ചിത്തഭ്രമത്തിൻെറ തൊട്ടിലിലെന്നു
നാലാമതായൊരാൾ.
വൃക്കയില്ലെന്നു പുസ്തകം
നട്ടെല്ലു പൊട്ടിയെന്നു കമ്പ്യൂട്ടർ
മരുന്നിനി ക്രിസ്തു മാത്രമേയുള്ളു-
പ്രാർത്ഥിക്കുകെന്നുഷ്ണരോഗം കടിച്ച
പുരോഹിതൻ.
ഏതു വ്യാധി, എന്തൗഷധം?

അജ്ഞാതനോവു നീക്കുവാൻ
ഏതു ശസ്ത്രക്രിയ?
ഏതു നാട്ടിൽ നിന്നെത്തും ഭിഷഗ്വരൻ
കൂടെ ഏതു ശുശ്രൂഷക ദേവത
ഒന്നുമാത്രമേ സത്യം, പ്രതിവിധി
ഒന്നുമില്ലാത്ത രോഗമീ ജീവിതം
ജന്മനാ രോഗബാധിതരാണേതു
വന്യജീവിയും സസ്യവും പുഷ്പവും
വന്നുപോകുന്നു ജീവിതരോഗികൾ
എന്നും ഈ ഭൂമി ആശുപത്രി.

അർബ്ബുദപ്പുകയൂററിക്കുടിച്ചു ഞാൻ
ഹുക്കയിന്നുപേക്ഷിച്ചു, പുറത്തേക്കു
ചുട്ടെറിഞ്ഞ ചുമയ്ക്കും കഫത്തിനും
വർത്തമാനവൈറസ്സിൻെറ ചുംബനം
സ്വപ്നമെല്ലാം വസൂരിക്കിടക്കയിൽ
മുത്തുകുപ്പായമിട്ടൊടുങ്ങുമ്പൊഴും
പ്ളേഗുബാധിച്ച പ്രേമത്തിനെൻ ജീർണ്ണ-
വാഹനത്തിലിരിപ്പിടം നൽകി ഞാൻ.
വിഭ്രമങ്ങളെ കാവൽ നിർത്തി, ജീവ-
രക്തമിററിച്ചു ചുണ്ടിൽ, പൊടുന്നനെ
ഞെട്ടി, ഞെട്ടററു വീഴുന്നു പ്രേമവും
ഹർഷകാലപ്രതീക്ഷയും പ്രീതിയും
ദുഃഖിതർക്കു മലമ്പനിക്കൂരയിൽ
സജ്ജമാക്കിയിട്ടുണ്ടു മുൾമെത്തകൾ
ചെന്നിരിക്കാം കിടക്കാം മനുഷ്യൻെറ
ജന്മമെന്നും നിഗൂഢരോഗങ്ങളിൽ.
ഹിന്ദിയും പാനുമൊപ്പം ചവച്ചാര്യ-
സന്ധ്യനാമം ചുഴററി മററുള്ളോൻെറ
കണ്ണിലേക്കു തുപ്പുന്ന പിശാചിനും
അന്യനും ഒററ വാസ്തവം നിശ്ചിതം
വന്നുപോകുന്നു ജീവിതരോഗികൾ
എന്നും ഈ ഭൂമി ആശുപത്രി!

ഒററ ഡോക്ടർ, പ്രസിദ്ധൻ, വിചക്ഷണൻ
വർഗ്ഗകാലവൈജാത്യമില്ലാത്തവൻ
ഒററയാൻ, ഏതുനേരത്തുമെത്തുവോൻ
മൃത്യുവെന്ന മൃത്യുഞ്ജയൻ രക്ഷകൻ.
അല്പശാന്തിക്കു ചോരയിൽ തൂക്കുവാൻ
ഇത്തിരി സ്നേഹമുണ്ടോ സിറിഞ്ചിൽ.



# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ



## ഇരുപത്തി അഞ്ച്

വീടുനിറയെ ആളുകൾ. തിമിർത്ത മഴ. ദെണ്ണം കാണാൻ പോകാൻ വിഷമം. പുതുതായി വരുന്നവർക്ക് നില്ക്കാൻ സ്ഥലമില്ല.

വലിയമ്മ വന്ന് ചെവിയിൽ പറഞ്ഞു: ''ഒരു കലശം നേരാം, ദുരിതശാന്തിക്ക്.''

പള്ളിപ്പുറത്തു കാവിലമ്മയ്ക്ക് വഴിപാട്. അച്ഛൻ കിടപ്പിലായപ്പോഴേ വലിയമ്മ ഇത് പറയാൻ തുടങ്ങിയതാണ്.

പ്രതാപമുള്ള ദേവിയായിരുന്നു. കാലക്രമത്തിൽ നരബലി നിലച്ചു, ആടുവെട്ട് നിന്നു, കുരുതിയും മുടങ്ങി. ചൊവ്വാഴ്ചയിലേയും വെള്ളിയാഴ്ചയിലേയും വഴിപാടായ കലശം കഴിക്കാനും ആളില്ലാതായി.

പൂവൻകോഴികളെ വെട്ടി കുരുതികൊടുക്കുന്നത് നിർത്താൻ മുൻകൈയെടുത്തത് അച്ഛനായിരുന്നു. കൂടാതെ, അമ്പലപ്പറമ്പിന്മേൽ അവകാശത്തർക്കം വന്നപ്പോൾ പഴയ ഊരാളന്റെ അടിസ്ഥാനരഹിതങ്ങളായ വാദങ്ങൾക്ക് എതിരായി നിന്നവരിലും അച്ഛൻ ഉൾപ്പെട്ടു.

ഭഗവതിയാണ് അച്ഛനെ നരകിപ്പിക്കുന്നതെന്ന് വലിയമ്മ തീരുമാനിച്ചു. ഒരുപിടി വിതച്ചാൽ നാട്ടിലുടനീളം വസൂരി മുളപ്പിക്കാൻ ശക്തിയുള്ളവളാണ് കാവിലമ്മ എങ്കിലും, കെഞ്ചിവിളിച്ചാൽ വിളിപ്പുറത്ത് കാണാമെന്നും വലിയമ്മ പലവുരു ഓർമ്മിപ്പിച്ചു.

അമ്പലമേ, പക്ഷേ, ഇപ്പോൾ ഇല്ല. ആദ്യം കേസ്സായി, സ്ഥലം തർക്കഭൂമിയായി. കേസ്സു കഴിഞ്ഞപ്പോൾ ഇറിഗേഷൻ കനാലി നായി അക്വയർ ചെയ്തുംപോയി ''കേസ്സു കാലത്ത് കെട്ടിമേയാതിരുന്നതിനാൽ ഓലപ്പുര ചോർന്ന് ചുവരിടിഞ്ഞ് അമ്പലം തകർന്നു. മരത്തിന്റെ വിഗ്രഹമായിരുന്നു. അത് ചിതൽപ്പുററുമൂടി ഭീമാകാരമായ ഒരു മൺകൂനയായി, പിന്നെ, അലിഞ്ഞുംപോയി.

ദേശത്തെ പതിനെട്ടര കാവുകളിൽ പലതിനും കാലാന്തരത്തിൽ ഈ ഗതികേടുണ്ടായി. വിശ്വാസികൾ കുറഞ്ഞു, ഊരാളന്മാർ ദരിദ്രരായി, കോമരങ്ങൾ വേറെ ജോലിയന്വേഷിച്ചു പോയി. പൂജ മുടങ്ങി. കാലംകൊണ്ട് അമ്പലമേ ഇല്ലാതേയുമായി.

പള്ളിപ്പുറത്തുകാവിലെ പ്രശസ്തനായ ചാത്താരി വെളിച്ചപ്പാട് വലിയ കുടലിൽ അർബുദം വന്നാണ് മരിച്ചത്. 'അമ്മിണി' യെന്ന (അമോണിയം സൾഫേററിട്ട) ചാരായമാണ് കാരണമെന്ന് ചെറുപ്പക്കാരും ദേവിയെ വേണ്ടാവൃത്തികൾക്ക് കൂട്ടുനിർത്താൻ ശ്രമിച്ചതാണ് ഹേതുവെന്ന് വലിയമ്മയെപ്പോലുള്ളവരും കരുതിപ്പോരുന്നു. വെളിച്ചപ്പാടിന്റെ മൂന്നുമക്കളിൽ ആരും അച്ഛന്റെ തൊഴിലിനു നിന്നില്ല. ഒരാൾ ട്രാൻസ്പോർട്ടിൽ കണ്ടക്ടർ, രണ്ടാമൻ ഇറിഗേഷനിൽ ശിപായി. അവസാനത്തെ മകൻ ഗൾഫിൽ പോയി കുറച്ച് പണമുണ്ടാക്കുകയാണ്.

''കനാലിലെ വെള്ളത്തിൽ മതി,'' വലിയമ്മ തുടർന്നു പറഞ്ഞു: ''ദേവിക്ക് കിട്ടിക്കൊള്ളും.''

''ഇങ്ങനെ മഴ ധാര കോര്യാൽ കൊഴങ്ങൂലോ എന്നാണ് എന്റെ ചിന്ത,'' പുറത്ത് പൂമുഖത്ത് മറെറാരു ചർച്ച: ''പച്ചമാവിന്റെ വെറകായ്യാലും കത്ത്ല്ല്യ! എങ്ങനേങ്കിലും ഒന്നു ചുട്ടുകരിച്ചു കിട്ടണ്ടെ!''

''അത്ര ധൃതികൂട്ടണ്ട!'' ഒരു കാരണവരുടെ ശാസന: ഊണുകഴിഞ്ഞാലല്ലേ കൈ കഴുകാൻ വെള്ളം തെരയേണ്ടൂ? ഒന്ന് ക്ഷമിക്കിൻ!''

''ഇപ്പൊ ഒക്കെ ചൂളയാണ്,'' മറെറാരാൾ: ''അതേ നടക്കൂ, പ്രത്യേകിച്ചും ഈ പെരുമഴയത്ത്. ഒരു പന്തലിട്ടാൽ ധാരാളം.''

ഒരു ശീലക്കുട മടങ്ങുന്നു: ''എവടെയാണ്?'' ഇല്ലത്തെ അനിയൻ തിരുമേനിയുടെ ശബ്ദം.

മററുള്ളവരുടെ ഭവ്യത? ''ഇദാ, ഈ മുറിയില്. ഇങ്ങട്ട് കടക്കാം.''

വാതില്ക്കൽ വന്നുനില്ക്കെ, ഉടൽ വിറയ്ക്കുന്നു. കൊതുമ്പുപോലെ മെലിഞ്ഞ ഉടൽ.

''ഇങ്ങട്ട് കൊണ്ടുപോന്നു, അല്ലെ?''

''അതെ.''

''നന്നായി. സൈ്വരായിട്ട്...''

വഴിമുട്ടിയതുപോലുള്ള നിശ്ശബ്ദതയിൽ അനിയത്തി അച്ഛനെ ചൂണ്ടി സംശയം ചോദിച്ചു: ''വെള്ളം വല്ലതും...?''

''തിളപ്പിച്ചാറിയത് ഉണ്ടെങ്കിൽ കുറച്ച്... കൊടുക്കാം.''

''ആ കുഴലിലോ?'' അവൾക്ക് സംഭ്രമം.

''അതെ.''

''എനിക്കു പേട്യാ, അതില് ഒഴിക്കാൻ!''

''ഞാനാവാം.''

അവൾ പോയി.

തിരുമേനി യാത്ര ചോദിച്ചു: ''ഞാൻ നിക്ക്ണ്ല്ല്യ. ആര് നിന്നിട്ട് എന്താ ഇനി കാര്യം!''

മൂക്കിലെ കുഴലിന്റെ മൂടി തുറന്ന് വെള്ളമൊഴിച്ചുകൊടുക്കുന്നത് അത്ഭുതം കാണുന്നതുപോലെ നോക്കുന്ന അനേകം കണ്ണുകൾ.

''വെള്ളം കൊടുക്കാനും...'' ആരോ സംശയം പുറപ്പെടുവിച്ചു. മൂപ്പിളമക്രമത്തിൽ വെള്ളം തൊട്ടുകൊടുക്കുന്ന ചടങ്ങിനേക്കുറിച്ചാണ് അന്വേഷണമെന്ന് മറുപടി കേട്ടപ്പോഴേ അറിവുണ്ടായുള്ളു: ''അതൊന്നും അപ്പൊ നോക്കണ്ട. വായിൽത്തന്നെ കൊടുക്കാം, നേരം വന്നാൽ. ആയില്ല്യ. ഞാൻ പറയാം.''

ഗംഗാതീർഥം കട്ടിലിന്റെ തലയ്ക്കു താഴെ നിലത്ത് ചെറിയ പിച്ചളച്ചെപ്പുകുടത്തിൽ; കുടത്തിന്റെ വായിൽനിന്ന് എത്തിനോക്കുന്ന തുളസിക്കതിര്.

ഗ്ളാസ്സിൽ വെള്ളവുമായി വീണ്ടും വന്ന അനിയത്തിയോട് ചോദിച്ചു:

''അമ്മേ?''

''അവടെ കെടക്ക്ണ്ണ്ട്. രണ്ടുവട്ടം ചർദ്ദിച്ചു.''

മൂന്ന് അനിയത്തിമാരിൽ രണ്ടുപേർ സ്ഥലത്തില്ല. ഭർത്താക്കന്മാരുടെ കൂടെ. അനിയൻ കടലിന് അക്കരെ. നടുവനിയത്തിക്ക് പ്രകടമായിത്തന്നെ അന്യഭാവം. 'ഞാനിനി എന്തെങ്കിലും ചെയ്തിട്ട് കൂടുതൽ അപകടം വേണ്ട' എന്ന ഉൾവലിയൽ.

സങ്കടത്തിന്റെ വെള്ളപ്പൊക്കത്തിൽ ജീവ നററപോലെ ചുരുണ്ട് ഇരിപ്പായി. വിളിച്ചു കുടിയിരുത്താനോ കല്പിച്ച് കുടിയൊഴിപ്പിക്കാനോ കഴിയാത്ത ജീവൻ, തന്നിഷ്ടക്കാരൻ. ഇറങ്ങിപ്പോക്കിനുള്ള പുറപ്പാടു തുടങ്ങിയിട്ട് മാസങ്ങളേറെയായി. ക്ഷണിച്ചും പ്രീണിപ്പിച്ചും വിലങ്ങിട്ടും കടിഞ്ഞാണിന്റെ അററം പിടിച്ചുവലിച്ചും ഇത്രയുംകാലം നിർത്തി. ഇനി എന്തു പറഞ്ഞാലും ചെയ്താലും നില്ക്കില്ല എന്നുമായി. എങ്കിൽ ഉപദ്രവം മതിയാക്കി പോവരുതേ, അതുമില്ല. ദുരൂഹമായ തന്നിഷ്ടം. ഭാഗപത്രം റെജിസ്ററർ ചെയ്യാനും വേണം ക്ഷമയോടെ ക്യൂ നില്ക്കുക.

മരണമെന്നാൽ ഒരു തറവാടിന്റെ ഭാഗപത്രത്തിൽ അവസാനത്തെ ഒപ്പും പതിയലാണെന്നു പറഞ്ഞ് ചിരിച്ചത് അച്ഛൻ തന്നെ. സ്വന്തം വീട് ഭാഗിച്ച് അരയേക്കർ വയലൊഴികെ എല്ലാം രണ്ട് അനിയത്തിമാർക്കും അനിയനും കൊടുത്ത് തിരികേവന്ന് സമയംതെററി ഉണ്ണാനിരിക്കുന്നു, അച്ഛൻ. ചോറുകുഴയ്ക്കുമ്പോൾ വലതുകൈയുടെ നടുവിരൽ മടങ്ങുന്നില്ല.

അമ്മയാണ് അത് ആദ്യം കണ്ടത്.

''ഇതെന്താ വിരലുകൊണ്ട് ഈ അഭ്യാസം!''

''ഇതാണ് വിദ്യ!'' അച്ഛൻ ചിരി ഉറക്കെയാക്കി: ''തനിക്കു പറേവ്വാ?''

അമ്മ രണ്ടു കൈകൊണ്ടും മാറിമാറി ശ്രമിച്ചുനോക്കി. സാധിക്കുന്നില്ല, നടുവിരൽ നിവർന്നുനില്ക്കെ, ബാക്കി നാലും മടക്കാൻ.

''ഇതേയ്, ഇത് വിദ്യയൊന്നും അല്ല!'' എന്ന് അമ്മ.

കേൾക്കുന്നുണ്ടായിരുന്നു, ഇപ്പുറത്ത് ഒരു പുസ്തകവുമായി കട്ടിലിൽ മടക്കിവെച്ച കിടക്ക ചാരിക്കിടന്ന് പാതിയുറക്കത്തിലേക്കു വഴുതുമ്പോൾ. ''ഇത് കണ്ട്വോ, അച്ഛന്റെ വിരല്!'' എന്ന് അമ്മ ഉറക്കെപ്പറഞ്ഞപ്പോൾ എഴുന്നേററു ചെന്നു: ''എന്തേ?''

''ആ വിരല് മടങ്ങ്ണ്ല്ല്യ!''

''ഒന്നും ഇല്ല്യേടോ, ഈ വിരല് അനുസരണം മറന്നു, അത്രന്നെ! അതിനെന്താ, നാലെണ്ണം ചൊല്ലുവിളിയോടെ ബാക്കി!''

അമ്മയ്ക്കു പരിഭ്രമം: ''വാതാവും! വല്ല കഷായും...''

''തന്റെ ഒരു പേടി!'' പാതികുഴഞ്ഞ ചോറ് വായിലെത്തിക്കാൻ വിഷമിക്കെ അച്ഛൻ ചിരിച്ചുകൊണ്ടിരുന്നു: ''ഭാഗം തുടങ്ങി എന്ന് കരുത്യാമ്മതി! ഓരോരുത്തരായി പെണങ്ങ്ണു! ഇരിക്കണ കൊമ്പ് മുറിക്കുമ്പോലെയാണ്!'' അച്ഛൻ മടങ്ങാത്ത വിരൽ ഉയർത്തി തിരിച്ചും മറിച്ചും നോക്കി: ഈയാൾക്കും നാശം, എനിക്കും ബുദ്ധിമുട്ട്!''

''ഡോക്ടറെ കാണിക്കാം.''

''എന്നിട്ടെന്താ? ആയാളൊരു ഇംഗ്ളീഷു വാക്കു പറയും! ശരിയായ വാക്ക് ഞാൻ വേണെങ്കിൽ ഇപ്പൊ പറയാം: പാർട്ടീഷൻ!''

''അങ്ങനെ നിരീച്ചാലൊന്നും പററ്ല്ല്യ,'' അമ്മ നിശ്ചയിച്ചു.

''പിന്നെ എങ്ങനെ നിരീക്കണം? കാലംപോലെ കൃഷി എന്ന് താൻ കേട്ട്ട്ല്ല്യേ? ഒന്നാംവിള കൊയ്ത താള് ഉഴുതുമറിക്കാതെ രണ്ടാംവിള ഇറക്കാൻ പറേവ്വാ?''

''ഇതൊക്കെ,'' അമ്മ അച്ഛന്റെ എച്ചിൽക്കയ്യിലെ വിരലിൽ കടന്നുപിടിച്ച് അതൊരു ചെറിയ കുട്ടിയോ മറേറാ ആണെന്ന ഭാവത്തിൽ തിരിച്ചും മറിച്ചും നോക്കി പതുക്കെ തടവി: ''മനസ്സിന്റെ ദെണ്ണാണ്, എനിക്കറിയാം!''

ദേഹത്തിനൊരു വലതുകയ്യ്. മനസ്സിലും ഒരു വലതുകയ്യ്, അതിനൊരു നടുവിരൽ. അത് മടങ്ങാതാവുമ്പോൾ ദേഹത്തിലെ കയ്യിന്റെ നടുവിരലും മടങ്ങാതെയാവുന്നു.

''അവനോട് ഞാൻ പറഞ്ഞിട്ടുണ്ട്, വഴിക്കു വരാൻ!'' അച്ഛൻ മടങ്ങാത്ത വിരലുയർത്തിപ്പിടിച്ച് കൈകഴുകാൻ പോയി: ''വന്നില്ലെങ്കിൽ അവന് നഷ്ടം!''

ആയുർവേദമായിരിക്കും ഭേദം എന്നു തീരുമാനിച്ച് ആരെ കാണിക്കണമെന്നുറച്ച് മനസ്സിലൊരു നേരവും അതിനായി കുറിച്ച് പുസ്തകത്തിലേക്ക് മടങ്ങുമ്പോൾ കൂട്ടായ്മകളിൽനിന്ന് കൂട്ടായ്മകളില്ലായ്മയിലേക്കുള്ള നീക്കത്തെക്കുറിച്ച് ആലോചിച്ചു. പ്രപഞ്ചത്തിന്റെ അനിവാര്യമായ നീക്കം ഈ വഴിക്കാണെന്ന് ഭൗതികശാസ്ത്രം ശഠിക്കുന്നു. ബന്ധങ്ങൾ തീർത്തും ഇല്ലാതാവുമ്പോൾ ഒരു താളവട്ടം കഴിയുന്നു. പക്ഷേ, ജനിച്ചുവളരുന്ന എന്തും, ചെറിയ കൂട്ടായ്മയിൽനിന്ന് വലിയതിലേക്കാണ് രൂപപ്പെടുന്നത്. നിയമവിരുദ്ധം! എങ്ങനെ? ഒഴുക്കിനെതിരായ ഒഴുക്ക് ഒഴുക്കിൽത്തന്നെയുണ്ടാവുന്നതുപോലെ മാത്രം!



വെറും ചുഴികളായിട്ട്. ദൃശ്യപ്രപഞ്ചത്തിന്റെ പരിണാമത്തിന്റെ പ്രോഗ്രാമിൽ, അപ്പോൾ ജീവന് പ്രസക്തി വളരെ കുറവ്! സാന്ദർഭികമായി ഇങ്ങനെയൊന്നുമുണ്ടാവുന്നു! അത്രമാത്രം!

ഇന്നിപ്പോൾ ജീവകോശങ്ങളുടെ കൂട്ടായ്മയിലെ സമന്വയം അഴിഞ്ഞുപോയി. ഒരു ജീവൻ ഇല്ലാതാവുന്നത് കൺമുന്നിൽ നിസ്സഹായയോടെ കാണേണ്ടിവരുമ്പോൾ മനസ്സ് ശഠിച്ചു പറയുന്നു: അത്രയല്ല, തീർച്ചയായും അത്രയല്ല.

അതിലേറെ എന്ത് എന്ന അറിവുണ്ടാകാനുള്ള വക പഠിച്ചിട്ടില്ല എന്നും അറിയുന്നു, വേദനയോടെ. ജീവൻ നിലനില്ക്കെത്തന്നെ അതിലെ ജീവകോശങ്ങൾ മാറിക്കൊണ്ടിരിക്കുന്നു എന്നറിയാം. മരിച്ച ജീവകോശങ്ങൾ അലിയുന്നു. പുതിയ കോശങ്ങൾ ജനിക്കുന്നു. കൂട്ടായ്മ നിലനില്ക്കുന്നു. ആ കൂട്ടായ്മയും കൂടുതൽ വലിയ സമന്വയമെന്ന മറെറാരു ജീവന്റെ ഒരു ജീവകോശമാണെന്നു വരരുതെ? ഒരു കണ്ണി മാത്രമേ കാണൂ എന്നതുകൊണ്ട് ചങ്ങലയില്ലെന്നു പറയാനാവില്ല. ചങ്ങലയുടെ അററങ്ങളെവിടെ എന്ന് നിശ്ചയമില്ലെങ്കിൽ ആ നിശ്ചയമില്ലായ്മ ചങ്ങലയേ ഇല്ലായ്മയ്ക്ക് തെളിവാകുന്നില്ല. കൂടുതൽ വലിയ, പിന്നേയും വലിയ, ജീവസമന്വയങ്ങൾ വളയത്തിനു പുറത്തെ വളയങ്ങളായി നിലനില്ക്കുന്നു എന്ന് നിരൂപിക്കേണ്ടിവരും.

പിന്നേയോ, 'കൂട്ടായ്മയില്ലായ്മയിൽനിന്ന് കൂട്ടായ്മയിലേക്കുള്ള കുടുക്കിലെ' ചുഴികളാണ് ഇത്തരം ജീവനുകളെങ്കിൽ മറിച്ചൊരൊഴുക്കും അതിലും ചുഴികളും സങ്കല്പിക്കേണ്ടിവരും. ലോകത്തിനൊരു പ്രതിലോകം. ലോകത്തിലെ മരണം ഈ പ്രതിലോകത്തിലെ ജനനമായും തീരും!

തീരുമാനിച്ചുറപ്പിച്ചു: ജീവൻ പ്രപഞ്ചത്തിലെ ആക്സ്മികതയല്ല, പ്രപഞ്ചത്തിന്റെ സ്ഥായിയായ സ്വഭാവമാണ്. കമ്പ്യൂട്ടറിലെ വൈറസ്സല്ല, പ്രോഗ്രാം തന്നെ. ചെടിയിലെ പ്രപഞ്ചത്തിന്റെ എല്ലാ പരിസ്ഥിതികളിലും തനതായ ഓരോതരം ജീവൻ കാണണം. അത് പ്രകടമാകുന്നോ ഇല്ലയോ എന്നല്ല പ്രശ്നം. പ്രകടമല്ലെങ്കിലും ഇല്ലെന്നു വരുന്നില്ല. കല്ലിലുമുണ്ട്.

ഒരു പരിസ്ഥിതിയേയും മററു പരിസ്ഥിതികളിൽനിന്ന് ഒററപ്പെടുത്തി കാണാൻ വയ്യ

താനും. പൂർണ്ണമായ അന്യത ഒരു പരിസ്ഥിതിക്കുമില്ല, ഉണ്ടാവുകയുമില്ല. മലയായും തടാകമായും കാണുന്നത് ഒരേ ഭൂമിതന്നെ. അപ്പോൾ, ഏത് ജീവനും മററ് ഏതൊരു ജീവനുമായും പൊക്കിൾക്കൊടികളിലൂടെ ബന്ധപ്പെട്ടു കിടക്കുന്നു.

ഒരു ജീവൻ നശിക്കുമ്പോൾ അതിൻെറ പശ്ചാത്തല-പരിസ്ഥിതിയിലെ ജീവൻ ഇല്ലാതാകുന്നില്ല. ഒരേ കയറിലെ ഒരു കെട്ട് അഴിയുന്നു; മറെറാരു കെട്ട് മുറുകുന്നു.

''ച്ചരീ!'' കൂടിനില്ക്കുന്ന സ്ത്രീകൾക്കിടയിൽ ആരോ ഉറക്കെ വിസ്മയിച്ചു: ''ഇത്പ്പൊ എവിടുന്നേ വന്നത്!''

വിരലോളംപോന്ന ഒരു ചാണകപ്പുഴു. ഒളിച്ചിരുന്നേടത്ത് മഴവെള്ളം കയറിയപ്പോൾ അഭയാർത്ഥിയായി അതിർത്തി കടന്നതാവണം.

അടക്കിപ്പിടിച്ച അത്ഭുതം: ''ഓഹോ, ആയമ്മേം വന്നു, അല്ലേ!''

പുതുതായി വന്നത് ആരെന്ന ആലോചനയ്ക്കു വിരാമമിട്ടത് നാട്ടിലെ പഴയ ഐതിഹ്യകഥയുടെ ഓർമ്മ. ആയമ്മയെന്നാൽ പെയ്യാമത്തമ്മ, പെയ്യാപ്പൊന്തക്കാവിലെ ഭഗവതി! പകിടകളിക്കാരൻ നായരുടെ കാമുകിയായിരുന്നവൾ. ചാണകപ്പുഴുക്കളും കോൽപ്പുവും നാട്ടിലുടനീളം സൃഷ്ടിച്ച അത്ഭുതക്കാരി.

''കൊല്ലണ്ട, അതിനെ'' പ്രായംചെന്ന ശബ്ദം: ''തൊഴുത്തിലെങ്ങാൻ കൊണ്ടുപോയി വെച്ചേക്ക്''

നാടു ഭരിച്ച ഭഗവതിമാർക്കിടയിൽ ചത്തും കൊന്നും ജീവിച്ച മനുഷ്യരുടെ സന്തതിപരമ്പരകൾ ഊററമുള്ളവരെയെല്ലാം പ്രതിഷ്ഠിച്ചു; അത്ഭുതങ്ങൾക്കായി കാത്തുകിടക്കുന്നു, ഇന്നും.

എന്തുകൊണ്ടെന്നറിയില്ല, ഇടിഞ്ഞുപൊളിഞ്ഞ ആ അമ്പലം പുതുക്കാനും, മുടങ്ങിയ ആണ്ടു താലപ്പൊലി വീണ്ടുമാരംഭിക്കാനും അച്ചരൻ മുൻകയ്യെടുത്തിരുന്നു. ശാന്തിക്കാരൻ തിരുമേനിയുടെ ദാരിദ്ര്യം തീർക്കാനോ, വെളിച്ചപ്പാടായി വരുന്ന കുറുപ്പിൻെറ തമാശകൾ കാണാനോ, ദേവിയിൽ വിശ്വാസമുണ്ടായിട്ടോ? എന്തായിരുന്നു കാരണം?

വെളിച്ചപ്പാടിൻെറ തമാശ നട്ടിൽ പാട്ടാണ്.

എവിടെ വെളിച്ചപ്പെടാനും ആയാൾ പോവും. കുരുതിയും ചുററുവിളക്കും താലപ്പൊലിയും പെയ്യാമത്തമ്പലത്തിലും തുടങ്ങിയപ്പോൾ 'കുറുപ്പശ്ശൻ' സ്ഥിരക്കാരനായി, ഇവിടേയും.

പൊടി വലിക്കണം, ഇടയ്ക്കിടെ. കൊമ്പിൻെറ ഡപ്പിയിലാണ് പൊടി. ദ്രററുടുത്ത് അരപ്പട്ട കെട്ടിയാലും പട്ടിൻെറ മടിക്കുത്തിൽ പൊടിയുണ്ടാവും. ഉറഞ്ഞുതുള്ളുന്നതിനിടയിൽ നീണ്ട മുടി ഉഴിയുന്ന ഇടതുകൈ ഇടയ്ക്കിടെ പൊടിയിലേക്കും പിന്നെ മൂക്കിലേക്കും നീളും. അരപ്പട്ടയിൽ പിടിച്ച് തുള്ളുന്നു എന്ന ഭാവത്തിലാണ് പൊടി എടുക്കുക; മുടിയുഴിയാൻ കയ്യുയർത്തുന്നു എന്ന മട്ടിലാണ് വലി. പൊടി വലിച്ചാൽ അട്ടഹാസം ഊക്കിലാവും.

ഒരിക്കൽ അട്ടഹാസം വളരെ ഊക്കിലായി! എരിപൊരിയായ്, തുള്ളൽ! കുട്ടികളാരോ ഒപ്പിച്ചതാണ്. ഡെപ്പി കൽപ്പടവിൽ വച്ച് കുളിക്കാനിറങ്ങിയപ്പോൾ അതിൽ മുളകുപൊടി ഇട്ടുവച്ചു. കുളിച്ചുകയറിയാൽ നേരെ ഉടുത്തുകെട്ടി അമ്പലനടയിലേക്ക് ഓട്ടമാണ്. കൈ കൂപ്പിത്തൊഴുത് വാളും ചിലമ്പും വാങ്ങി കലിതുള്ളിത്തുടങ്ങിയാലേ പിന്നെ ഉത്തേജകം വേണ്ടൂ.

അച്ചരൻ ഈ വെളിച്ചപ്പാടിനെക്കൊണ്ട് ഭഗവതിയുടെ അരുളപ്പാടായ കല്പന മാററിപ്പറയിച്ചിട്ടുമുണ്ട്. 'അയിത്തജ്ജാതിക്കാർ' അമ്പലത്തറ തീണ്ടിയതിൽ രോഷംകൊണ്ട് ഒരിക്കൽ വെളിച്ചപ്പാട് കല്പിച്ചു. സവർണ്ണപ്രമാണിമാരിൽ ആരോ മൂച്ചുകേററിയതാണ്, കുറുപ്പശ്ശനെ.

ഏഴു ദിവസത്തെ താലപ്പൊലിയുത്സവത്തിൻെറ ഒന്നാംനാൾ രാത്രിയിലായിരുന്നു ഇത്. പിറേറന്നു രാവിലെ വെളിച്ചപ്പാടിനെ വിളിച്ച് അച്ചരൻ ചോദിച്ചു: ''കുറുപ്പിനെ എന്തിനാണ് പോലീസ് അന്വേഷിക്കുന്നത്?''

വെളിച്ചപ്പാട് ആകെ വിളറി: ''എന്നെയോ? പോലീസോ!''

''അതെ. കാര്യമെന്താണ്? ആരെയെങ്കിലും കൊന്നോ?''

''ഞാനോ!''

''എന്നാൽ മോഷണമാവുമോ?''

''ഞാൻ കട്ടു എന്നാണോ?''

''വകുപ്പുകൾ വേറേയും ഉണ്ട്. അടിപിടി, ബലാൽസംഗം, തട്ടിപ്പറി, ഭവനഭേദനം...''

''അന്വേഷിച്ചത് എന്നെ ആവില്ല!''

''ആ കാര്യത്തിൽ സംശയം വേണ്ട. അന്വേഷിച്ചത് കുറുപ്പിനെത്തന്നെയാണ്!''

''അറിഞ്ഞുകൊണ്ട് ഒന്നും ഞാൻ...!''

''നല്ലപോലെ ആലോചിച്ചുനോക്കൂ.''

ഒരു നുള്ളുപൊടി മൂക്കിൽ കയററി കുറുപ്പ് മൂക്കുതുടച്ചും കൈ കുടഞ്ഞും നെററി ചൊറിഞ്ഞും ആലോചിച്ചു. നെറുകയിലെ വാൾപ്പാടിൻെറ കഷണ്ടിയൊഴികെ സമൃദ്ധമായി വളരുന്ന നരച്ചമുടി അഴിച്ചുകെട്ടിയും ആലോചിച്ചു.

''ഇല്ലല്ലൊ!''

''അങ്ങനെ വരില്ല.''

''അവരു വല്ല സൂചനയും തന്നോ?''

''വലിയതാണ് വകുപ്പ് എന്നുമാത്രം പറഞ്ഞു. ആറേഴുകൊല്ലം ജയിലിനുള്ള വക!''

''എൻെറ മടപ്പിള്ളിക്കാവിലമ്മെ!''

''പേടിക്കണ്ട. അന്വേഷിക്കാം. ഒരു നാലുമണിക്ക് ഇതിലേ വരൂ.''

''സൂക്ഷ്മായിട്ട് അന്വേഷിക്കണം! ഒന്ന് കാര്യായിട്ട് പറയേം വേണം, അവരോട്!''

''ഞാനേററു.''

മൂന്നരയ്ക്ക് കിതപ്പോടെ വന്നു, വീണ്ടും: ''ചോദിച്ചോ?''

''പേടിക്കാനില്ല!''

''എന്താ സംഗതി?''

''വേറൊന്നും അല്ല. കല്പന.''

''ജയില് കല്പിച്ചിരിക്ക്യാണോ?''

''കോടതിയുടെ കല്പനയല്ല, വെളിച്ചപ്പാടിൻെറ! അയിത്തം നിയമവിരുദ്ധമാണെന്നറിയില്ല്യെ?''

''അതിന് ഞാൻ...!''

''ഉവ്വ്. നിയമം തെററിച്ചു!''

കല്പന മാററിപ്പറഞ്ഞാൽ മതി എന്ന് നിർദ്ദേശിക്കുകയും ചെയ്തു: അമ്പലത്തിൽ ആർക്കും വരാം, തൊടാം, പ്രസാദം വാങ്ങാം, പ്രദക്ഷിണം വയ്ക്കാം; താണജ്ജാതി എന്നൊന്നില്ല; എല്ലാരും ഒരു ജാതി— വിശദമായി പറയണം.

കുറുപ്പ് സംശയിച്ചു: ''അത് വേണോ?''

''ഇല്ലെങ്കിൽ ആറേഴുകൊല്ലം...''

''ശിവശിവ! പറയാം, പറയാം! ഇത്രയും പറഞ്ഞാൽ മതിയല്ലൊ, അല്ലെ?''

''കൂടിയാലും ഒട്ടും കുറയണ്ട. മുൻ കല്പനകൾ ഇതിനാൽ റദ്ദായിരിക്കുന്നു എന്നുകൂടി ചേർക്കുന്നത് നന്ന്.''

''ആവാം!''

അന്ന് കല്പന പൊടിപാറി.

ഭഗവതി വാക്കു മാറി എന്ന് ചിലർ പിറുപിറുത്തു. മനുഷ്യർക്കാകാം വാക്കുമാററൽ എങ്കിൽ ഭഗവതിക്ക് എന്തുകൊണ്ടായിക്കൂടാ എന്നായിരുന്നു അച്ചരൻെറ ചിരി.

പത്രം വായിക്കുന്നതിനിടയിൽ അച്ചരൻ താടിക്കു കയ്യുമൂന്നി ഒരു ഇരുപ്പിരുന്ന് വരണ്ട ചിരിയോടെ ചോദിച്ചു: ''ഇതെന്തിനാടോ, ഈ പണി?''

''എന്തച്ചരാ?''

''ഞങ്ങൾ രണ്ടാളും ജീവിച്ചിരിക്കേ താൻ ഞങ്ങൾക്ക് ചാത്തമൂട്ടാനും തുടങ്ങിയോ?''

മനസ്സിലായില്ല.

കൈയിലെ കടലാസ് അച്ചരൻ നീട്ടി. വാർത്താശകലത്തിൽ വിരലൂന്നിക്കാണിച്ച് വരണ്ട ചിരി ആററിക്കുറുക്കി ചുണ്ടിൽ സൂക്ഷിച്ചു.

അനാഥാലയത്തിൽ 'അഗതികൾക്ക് അന്നദാനം' എന്നതിനു താഴെ പേരും തുകയും അച്ചടിച്ചിരിക്കുന്നു.

''ഇതോ? ഇത് അവാർഡു കിട്ടിയ തുകയാണ്.''

''അത് മനസ്സിലായി. പക്ഷേ, പിതൃക്കൾക്ക് ചാത്തമൂട്ടാൻ അന്യഥാ കഴിയാതെ വരുമ്പോഴാണ് ആളുകൾ ഈ അന്നദാനം ചെയ്യാറ്!''

''അതെനിക്കറിയില്ലായിരുന്നു.''

ചിരി അച്ചരനെ വിട്ടുപിരിഞ്ഞു. സ്വരം അല്പം കടുത്തു: ''താൻ ഇങ്ങനെ ഒരു മന്തനായിപ്പോയല്ലൊ!''

''ഇത് നല്ലതല്ലേ, അച്ചരാ?''

''അതെ. പക്ഷേ, താൻ നാളെ എങ്ങനെ കഴിയും? കിട്ടുന്നതൊക്കെ...''

''അലിയ തുകകളുള്ള അവാർഡുകൾ മോഹിച്ച് മനസ്സ് അലഞ്ഞുതിരിയാതിരിക്കാൻ തീരുമാനിച്ചതാണ്, ഈ വഴി.''

''ഏതവാർഡു കിട്ടിയാലും...?''

''അതല്ലേ, നല്ലത്?''

''കവിതയ്ക്ക് അതാണ് നല്ലത്. പക്ഷേ, തനിക്കു ജീവിക്കാൻ നല്ലത് തനിക്കു കിട്ടുന്നത് താൻ സൂക്ഷിച്ചുവെയ്ക്കുകയാണ്.''

''പണത്തിൻെറ കാര്യം മാത്രേ അച്ചരന്

(ശേഷം 34 -ാം പേജിൽ)



ജോസഫ് മരിയൻ

# യൗവനത്തിൻെറ കടൽ

എത്ര പെട്ടെന്നാണ് ഓരോരുത്തർ വൃദ്ധരാവുന്നത്? ബേപ്പൂരഴിമുഖം കടന്ന് കാതറീന തുറമുഖത്ത് അടുത്തപ്പോൾ ഗേബ്രിയേൽ സാബോ എല്ലാവരേയും തട്ടിലേക്ക് വിളിച്ചു. വിടവാങ്ങൽ ഗാനം ഒന്നിച്ച് ഇടറിയ ഒച്ചയിൽ അവർ ആലപിച്ചു.

എല്ലാവരുടേയും കണ്ണുകൾ നിറഞ്ഞു. ദീർഘമായ ആലിംഗനങ്ങളാൽ അവർ കപ്പൽത്തട്ടിൽ നിന്ന് മാറിയില്ല. അവസാനമായി മൂന്നുതവണ കാതറീനയെ അഭിവാദ്യം ചെയ്തു. അതിനുശേഷം സാബോ അവരെ പുറത്തേക്കു നയിച്ചു. തുറമുഖാധികൃതർക്ക് കപ്പൽ വിട്ടുകൊടുത്ത് ഗാങ്ങ്വേയിലൂടെ സാബോ കരയിലേക്ക് ഇറങ്ങി.

ഹൃദയം വിട്ടെറിഞ്ഞുപോയ പോലെ സാബോവിന് അനുഭവപ്പെട്ടു.

എല്ലാം അസ്തമിച്ചു....

അപ്പോൾ വാർദ്ധക്യം വന്ന് എല്ലാ പ്രതാപങ്ങളും ശക്തികളും സാബോയിൽ നിന്ന് എടുത്തുമാറ്റിയതായി കാണപ്പെട്ടു.

ബർത്തിലൂടെ സാബോ നിലകിട്ടാത്തവനെപ്പോലെ തുഴഞ്ഞുനടന്നു. സങ്കടം വന്ന് കാലുകൾ തളർത്തിക്കളഞ്ഞു. സാബോവിനോടൊപ്പം ഇറങ്ങിയ നാവികർ അദ്ഭുതവും പകപ്പും ഒക്കെയായി തങ്ങളുടെ കപ്പിത്താൻെറ ഭാവപ്പകർച്ച ജീവിതത്തിൽ ആദ്യമായി കണ്ടു.

എട്ട് ഗ്രീക്കുകാരും ആറ് അൽബേനിയക്കാരും ഒരു സ്പെയ്ൻകാരനുമായി അവർ പതിനഞ്ചുപേരുണ്ടായിരുന്നു.

സാബോയെ താങ്ങാമെന്നു വിചാരിച്ച് ഫസ്റ്റ് മേറ്റ് അടുത്തേക്കു ചെന്നു. തൻെറ കപ്പിത്താൻെറ പ്രതാപകാലങ്ങളെക്കുറിച്ച് ഓർമ്മവന്നതുകൊണ്ട് ഭയബഹുമാനാദരങ്ങൾ അയാളെ അതിൽ നിന്ന് പിൻതിരിപ്പിച്ചു.

എത്രയെത്ര അസന്നിഗ്ദ്ധ ഘട്ടങ്ങളിലൂടെയാണ് എത്രയും പ്രിയപ്പെട്ട ഗേബ്രിയേൽ സാബോ അവരെയും നയിച്ചുകൊണ്ട് മരണത്തിൻെറ സമുദ്രങ്ങളിലൂടെ പോയിട്ടുള്ളത്!

ലോകത്തിലെ ഏറ്റവും വീര്യംകൂടിയ മദ്യത്തിനുപോലും ഗേബ്രിയേൽ സാബോയുടെ കാൽമുട്ടുകൾക്ക് ഇടർച്ച വരുത്തുവാനായിട്ടില്ല. നാവികരുടെ മനസ്സിലേക്ക് ആ സംഭവം കടന്നുവരുകതന്നെ ചെയ്തു.

ഇപ്പോഴല്ലാതെ പിന്നെയെപ്പോഴാണ് അതുപോലുള്ള ഉജ്ജ്വലസ്മരണകളെടുത്ത് അവർക്ക് ആശ്ചര്യപ്പെടാനാവുക?

ചണവും ഇരുമ്പയിരും കയറ്റി കാതറീന ന്യൂസിലൻറിലേക്ക് പോവുകയായിരുന്നു. കൽക്കത്തവിട്ട് ഏഴുദിവസം കഴിഞ്ഞപ്പോൾ ഇന്ധനത്തിനായി സിങ്കപ്പൂര് നങ്കൂരമിട്ടു. കപ്പിത്താൻ അനുവദിച്ചപ്പോൾ ആഘോഷിക്കാനായി നാവികർ നഗരത്തിലെ നിശാജീവി

ത്തിലേക്ക് ഇറങ്ങി.

രണ്ടാം ദിവസം സിങ്കപ്പൂര് വിട്ടു.

പഴയ കപ്പൽപ്പാലിലൂടെ ഗേബ്രിയേൽ സാബോ നക്ഷത്രങ്ങളോടും വിദൂരങ്ങളിലെ വിളക്കുമാടങ്ങളോടും വടക്കുനോക്കിയന്ത്രത്തോടും വഴിചോദിച്ച് തന്റെ യാത്ര തുടർന്നു. സുമാത്രയുടെ വടക്കുകിഴക്കേ മുനമ്പത്തുകൂടെ ഇന്ത്യൻ മഹാസമുദ്രത്തിലേക്ക് പ്രവേശിച്ചു.

പതിനേഴാം ദിവസമായപ്പോൾ രാത്രിയിൽ അതിഭയങ്കരമായ ഒരൊഴുക്കിൽ അവർ പെട്ടു. കപ്പൽച്ചാർട്ടിൽ അങ്ങനെയൊരു പ്രവാഹത്തിന്റെ സൂചനകളൊന്നുമില്ല. സമുദ്രാന്തർഭാഗത്തെ ഏതെങ്കിലും അഗ്നിപർവ്വതം— പൊട്ടിത്തെറിച്ചതായിരിക്കാമെന്ന് സാബോ ഊഹിച്ചു.

സാബോയെപ്പോലെ പരിചയസമ്പന്നനായ ഒരു കപ്പൽക്കാരന് സമുദ്രത്തിന്റെ എല്ലാ പകർച്ചകളും അറിവുള്ളതാണ്.

നാവികർക്ക് പരിഭ്രമമുണ്ടായില്ല.

സമുദ്രത്തിന്റെ അറിയപ്പെടാത്ത ഇടങ്ങളിലേക്ക് ഗതിമുറിക്കാതെ അവർ ഒഴുകിപ്പോയി

തന്റെ കപ്പൽ, പ്രവാഹത്തിന്റെ ഗതിക്ക വിട്ടുകൊടുത്തിട്ട് സാബോ കാത്തിരുന്നു; അതിന്റെ മാറിവരുന്ന താപവും ഗതിയും തള്ളലുമെല്ലാം വിശദമായി നിരീക്ഷിച്ചുകഴിഞ്ഞപ്പോൾ വൈകാതെ അത് സമുദ്രാന്തർഭാഗത്തേക്കു തന്നെ കെട്ടടങ്ങുമെന്ന് ഗേബ്രിയേൽ സാബോ കണക്കുകൂട്ടി.

അങ്ങനെ തന്നെ സംഭവിച്ചു.

പക്ഷെ സമുദ്രത്തിലെ തങ്ങളുടെ സ്ഥാനം സാബോക്ക് ഗണിക്കാനായില്ല. വടക്കുകിഴക്കുദിക്കിലേക്ക് ഗതിതിരിക്കുക. ആദ്യം കാണുന്ന കരയിലന്വേഷിക്കുക എന്നൊക്കെ മനസ്സിൽ വിചാരിച്ച് സാബോ ഉറക്കത്തിനായി തൂക്കുകട്ടിലിൽ കിടന്നു.

പാതിരാവായപ്പോൾ കടലിൽ പ്രകാശം പരന്നു.

ധ്രുവപ്രദേശങ്ങളിൽ ചിലകാലങ്ങളിൽ സമുദ്രോപരിതലത്തിലേക്ക് സൂക്ഷ്മസസ്യങ്ങൾ അനേകം നാഴിക വിസ്തൃതിയിൽ പൊങ്ങിനടക്കും. പല വർണ്ണങ്ങളിൽ തിളങ്ങി, തിരയിളക്കത്തിൽ അവ ചില ദീപ്തികൾ പുറത്തുവിടും. ഏതാണ്ട് അതുപോലെയായിരുന്നു സമുദ്രത്തിൽ പ്രകാശം പുറപ്പെട്ടത്.

കപ്പൽത്തട്ടിലെ തങ്ങളുടെ ഉയർന്ന സ്ഥാനങ്ങളിലിരുന്ന് കടലിനേയും ഗതിയേയും നിരീക്ഷിച്ചുകൊണ്ടിരുന്ന രാത്രി ഡ്യൂട്ടിക്കാരായ രണ്ടു നാവികർ കപ്പലിന്റെ പോർട്ട് ഭാഗത്ത് കുറെ ദൂരെയായി അസാധാരണമായ ഒരു കാഴ്ചകണ്ടു.

ദൂരദർശനികൾ ആ ഭാഗത്തേക്കു തിരിച്ച് സൂക്ഷ്മം നിരീക്ഷിക്കാൻ തുടങ്ങി.

എൻജിൻ മുറിയിലേക്കും ബ്രിഡ്ജിലുള്ള ഫസ്റ്റ് മേറ്റിനും തയ്യാറായിരിക്കാൻ സൂചനകൾ കൊടുത്തു.

തിളക്കമുള്ള ജീവികളെ തിന്നാൻവരുന്ന ചെറുമത്സ്യങ്ങളോ അവയെ പിടിക്കാൻവരുന്ന ഭീമൻ മത്സ്യങ്ങളോ അല്ലായിരുന്നു അത്.

കപ്പലിനുനേർക്ക് വിശുന്ന രണ്ട് കൈകൾ കണ്ടതായി അവർ ഭ്രമിച്ചു. വിദൂരവും അജ്ഞാതവുമായ ഈ സ്ഥലത്ത് മനുഷ്യരാരെങ്കിലും എങ്ങനെ വന്നുപെടാനാണ്?

അപ്പോൾ ഉറക്കം മുറിഞ്ഞ് കപ്പിത്താൻ ഗേബ്രിയേൽ സാബോ ബ്രിഡ്ജിലേക്കുവന്ന് കപ്പലിന്റെ നിയന്ത്രണമേറ്റെടുത്തു.

''കപ്പലിലെ വിളക്കുകൾ തെളിക്കുക...''

ഗേബ്രിയേൽ കൽപ്പിച്ചു.

''കപ്പലിലെ വിളക്കുകൾ തെളിക്കുക....''

ഫസ്റ്റ് മേറ്റ് ആവർത്തിച്ചു.

അയ്... അയ്... സർ...''

കപ്പലിലെ വിളക്കുകളെല്ലാം തെളിക്കപ്പെട്ടു.

പ്രധാനവിളക്ക് ആ ഭാഗത്തേക്ക് തിരിക്കാൻ നിർദ്ദേശം കൊടുത്തു. കടൽപ്പരപ്പിനെയാകെ അത് പ്രകാശത്തിൽ കുളിപ്പിച്ചു.

തിരമാലകൾക്കിടയിലേക്ക് മാഞ്ഞുപോയ രണ്ടുകൈകൾ അവർ കണ്ടു.

സാബോയുടെ നെറ്റിയിലെ ചുളിവുകൾക്ക് ആഴം വെക്കുകയും പുരികങ്ങൾ കൂർത്ത് മുമ്പോട്ടുന്തുകയും ചെയ്തു.

ജലോപരിതലത്തിലേക്ക് ഒരു തിരയുരുണ്ടു വന്നു. അതടങ്ങിയപ്പോൾ ഒരു മനുഷ്യരൂപം പ്രത്യക്ഷമായി. നാവികർ തങ്ങളുടെ കാവൽ മാലാഖമാരേയും രക്ഷാപുരുഷന്മാരേയും വിളിച്ച് കുരിശുവരച്ചു.

കണ്ണുകളിടറാതെ ഗേബ്രിയേൽ സാബോ ആ രൂപത്തെ നോക്കി അതൊരു സ്ത്രീയായിരുന്നു!

പെട്ടെന്ന് തന്റെ കൈകൾ ഉയർത്തിക്കൊണ്ടുവന്ന് കപ്പലിനുനേർക്ക് ഇളക്കിക്കാണിച്ചു. എന്നിട്ട് ഒരു കുതിപ്പിന് ജലത്തിനുമേലേക്ക്, വായുവിലൂടെ തെന്നി, ഗേബ്രിയേലിനും മറ്റ് നാവികർക്കും തന്നെ മുഴുവനായി വെളിപ്പെടുത്തിയിട്ട് തിരിച്ച് സമുദ്രത്തിലേക്ക് അപ്രത്യക്ഷയായി.

ശല്ക്കങ്ങളും ചിറകുകളും [illegible]വും ആയി അത് മത്സ്യകന്യകതന്നെയായിരുന്നു.

അത്യന്തം പ്രലോഭനം നിറഞ്ഞ മദഗന്ധം വായുവിലൂടെ അവിടമാകെ പ്രസരിച്ചു.

ആദ്യത്തെ അമ്പരപ്പ് മാറിയപ്പോൾ വഞ്ചിയിറക്കട്ടേയെന്ന് ഗേബ്രിയേൽ സാബോയോട് അവർ ചോദിച്ചു.

ആയുധപ്പുരയിൽ നിന്ന് പ്രത്യേക തോക്കുകളും ഉണ്ടയോടു ചേർന്നുള്ള ചരടിന്റെ വണ്ടിയും ഒക്കെയായി ആ ജീവിയെ പിടികൂടാനാവുമെന്ന് നാവികർ ഉറപ്പിച്ചു പറഞ്ഞു.

കടലിലേക്കുനോക്കി സാബോ സൂക്ഷ്മമായ നിരീക്ഷണത്തിലായിരുന്നു.

കുറെനേരത്തേക്ക് അനക്കമൊന്നും കണ്ടില്ല.

അപ്പോൾ കപ്പലിൽ നിന്നും പുറപ്പെടുന്ന വെളിച്ചത്തിനുപുറത്ത്, ദൂരെ, സമുദ്രോപരിതലത്തിലൂടെ സൂക്ഷ്മജീവികളുടെ ദീപ്തി സഞ്ചരിച്ചുപോകുന്നതുകണ്ടു. അതിന്റെ ഏറ്റവും മുന്നിലായി പൊട്ടുപോലെ ജലകന്യക പുളഞ്ഞുചാടുന്നതും സമുദ്രത്തിന്റെയങ്ങേപ്പുറത്തേക്ക് മാഞ്ഞുപോകുന്നതും സാബോ കണ്ടു.

തന്റെ വലിയ വിളക്കുകൾ കെടുത്തി ക്രമാനുഗതമായ വേഗതയോടെ വടക്കുകിഴക്കുദിക്കിലേക്ക് കപ്പൽ യാത്ര തുടർന്നു.

വിശ്രമനേരങ്ങളിലും ജോലിസമയത്തും നാവികർ പുരാണങ്ങളിൽനിന്നും പാട്ടുകളിൽ നിന്നും ജീവൻ വെച്ചുവരുന്ന മത്സ്യകന്യകയെക്കുറിച്ച് സംസാരിച്ചുകൊണ്ടിരുന്നു.

രാത്രികളിൽ, കിടപ്പറകളിലെ തൂക്കുകട്ടിലിൽ, കടലിന്റെ താരാട്ടിൽ, ഉറക്കത്തിനായി കിടക്കുന്ന നാവികർ സ്വപ്നങ്ങൾ കാണാൻ തുടങ്ങി.

തന്റെ മാസ്മരികമായ സൗന്ദര്യവും ഗന്ധവുമായി മത്സ്യകന്യകകൾ വന്ന് അവരുമായി വേഴ്ചയിലും കേളികളിലും ഏർപ്പെട്ടു.

ഇരുപത്തൊന്നാം ദിവസം അവർ കരകണ്ടു.

കാതറീന പുറങ്കടലിൽ നങ്കൂരമിട്ടുകിടന്നു.

ചെറുവഞ്ചിയിറക്കി കരയിലേക്ക് വിവരങ്ങളറിയാനായി രണ്ടുപേരെ വിട്ടു. വൈകുന്നേരമായപ്പോൾ അലങ്കരിച്ച ചെറുവള്ളങ്ങളാൽ അനുഗതരായി അവർ മടങ്ങിയെത്തി.



ദൂരെക്കണ്ടപ്പോൾ വൻ നാവികപ്പടപോലിരുന്നു.

ഗേബ്രിയേൽ സാബോയിൽ എപ്പോഴും ഉണർന്നിരിക്കുന്ന പഴയ യോദ്ധാവ് ജാഗ്രതയോടെയിരിക്കാൻ അയാൾക്ക് നിർദ്ദേശം നൽകി.

കപ്പലിന്റെയോരത്ത് സ്ഥാപിച്ചിരുന്ന ചെറുതരം പീരങ്കി, അതിന്റെ മറയിൽ നിന്ന് പുറത്തുകൊണ്ടുവരുവാൻ തട്ടിൽക്കൂടിയ നാവികരോട് ആജ്ഞാപിച്ചു.

''കപ്പിത്താനുനിൽ ആയുധങ്ങളെടുത്ത് തയ്യാറായിരിക്കുക...''

എന്നാൽ തോണികൾ തുഴഞ്ഞുവന്ന ആ വലിയ സംഘം വളരെ സൗഹൃദത്തോടെ തങ്ങളുടെ വർണ്ണത്തൊപ്പികളും തുഴകളും ഇളക്കി അഭിവാദ്യം ചെയ്യുന്നതായാണ് അടുത്തുകണ്ടത്.

കപ്പൽത്തട്ടിൽ നിന്ന് ഇറക്കിക്കൊടുത്ത കയറേണിയിലൂടെ സാബോയുടെ അനുചരന്മാരെച്ചുമന്ന് എല്ലാവരും കയറിവന്നു. വലിയ തോൽഭരണികളിൽ മദ്യവും പൊരിച്ച നായാട്ടിറച്ചിയും അങ്ങനെയൊരുപാട് സാധനങ്ങളും കൊണ്ടായിരുന്നു അവരെത്തിയത്.

കരയിലേക്കുപോയ സാബോയുടെ അനുചരന്മാർ മദ്യപിച്ച് ബോധം മറഞ്ഞിരുന്നു. കപ്പലിനുള്ളിലെ പ്രത്യേക അറയിലേക്ക് ശിക്ഷയെന്നനിലയിൽ അവരെ നീക്കി.

ദ്വിഭാഷിയുടെ സഹായമില്ലാതെ ഗേബ്രിയേൽ സാബോ ദ്വീപുവാസികളുടെ തലവനോട് പ്രാകൃതമായ ഏതോ ഭാഷയിൽ കാര്യങ്ങൾ ചോദിച്ചു മനസ്സിലാക്കുന്നതുകണ്ട് നാവികർക്ക് അത്യന്തമായ ആശ്ചര്യമുണ്ടായി.

കപ്പൽച്ചാർട്ടിൽ തങ്ങളുടെ സ്ഥാനം കണ്ടുപിടിക്കുന്നതിൽ സാബോയ്ക്ക് അവരുടെ സഹായം ലഭിച്ചു.

ദ്വീപുവാസികളും സമർത്ഥന്മാരായ നാവികരായിരുന്നു. വടക്കുകിഴക്കുദിക്കില് വലിയൊരു കരയുണ്ടെന്നും മനുഷ്യരെക്കാളും ഉയരമുള്ള എലികൾ അവിടെ ചെറുമരങ്ങൾക്കുമേലേക്കൂടി ചാടിനടക്കാറുണ്ടെന്നും തലവൻ സാബോയോട് പറഞ്ഞു.

ആ കരയേതാണെന്ന് സാബോക്ക് എളുപ്പം പിടികിട്ടി.

സമുദ്രത്തിന്റെ യാദിയിൽ തെക്കുതെക്ക് സ്ഫടികത്തിന്റെയൊരു കര. അത് ദൈവങ്ങളുടെ ഇരിപ്പിടമാകുന്നു. കടുത്ത ശൈത്യകാലത്ത് സമുദ്രത്തിലേക്ക് അത് വളർന്നു പരക്കും...

''ദക്ഷിണധ്രുവത്തെക്കുറിച്ചാണ് അവർ പറയുന്നത്.....'' സാബോ തന്റെ അനുചരന്റെ ചെവിയിൽ പറഞ്ഞു.

രാത്രിയാകാശം ദീപ്തമായ വർണ്ണങ്ങളുടെ കിരീടവും ധരിച്ച് സഞ്ചരിക്കുന്ന ദൈവരഥങ്ങളാൽ ആലംകൃതമായിരിക്കും...

ദ്വീപുവാസികൾ കണ്ണടച്ച് വിദൂരങ്ങളിലെ തങ്ങളുടെ ദൈവങ്ങളുമായി പ്രാർത്ഥനകളിലൂടെ ബന്ധപ്പെട്ടു. തീർച്ചയായും ഇവർ തങ്ങളുടെ പ്രാകൃതമായ നൗകകളും തുഴഞ്ഞ് വിദൂരങ്ങളിലേക്ക് ദിവസങ്ങളോളം യാത്ര ചെയ്തിട്ടുണ്ടാവും.

സാബോയുടെ അനുചരന്മാർ ബോധം കെട്ടുപോയതിൽ ഖേദമുണ്ടെന്ന് കള്ളച്ചിരിയോടെ തലവൻ ക്ഷമചോദിച്ചു.

''ഒരേയൊരുപാത്രം മദ്യമാണ് രണ്ടുപേരും കഴിച്ചത്. എന്നാൽ ഒഴിഞ്ഞപാത്രം താഴെ വയ്ക്കും മുൻപ് പുൽനാമ്പുപോലെ അവരുടെ കാൽമുട്ടുകളാടാൻ തുടങ്ങി.....''

ദ്വീപുവാസികൾ പൊട്ടിച്ചിരിക്കുകയും അതുതന്നെ ആവർത്തിച്ചു പറഞ്ഞ് പരസ്പരം കണ്ണിറുക്കുകയും ചെയ്തു.

ഗേബ്രിയേൽ സാബോ വളരെ കുരുട്ടുബുദ്ധിയുള്ള ഒരു കപ്പിത്താനാണ്. അതുകൊണ്ട് അവരുടെ വെല്ലുവിളി അയാൾക്ക് എളുപ്പം പിടികിട്ടി.

തങ്ങളുടെ മദ്യത്തെക്കുറിച്ച് അവർ വീമ്പു പറയുകയായിരുന്നു.

ഒന്നും പറയാതെ സാബോ തന്റെ കൈനീട്ടിക്കാണിച്ചു.

അതിന്റെ സൂചനയവർ ഗ്രഹിച്ചു.

തോൽഭരണി തുറന്ന് കപ്പൽക്കാർ കൊടുത്ത കോപ്പയിലേക്ക് മദ്യം ചരിച്ചൊഴിച്ചു.

അത് നിറഞ്ഞൊഴുകി.

തുള്ളിപോലുമിറ്റിക്കാതെ ഗേബ്രിയേൽ സാബോ അത് വലിച്ചുതീർത്തു.

ദ്വീപുവാസികളുടെ ചിരിക്കുന്ന മുഖത്ത് കൗതുകവും ജിജ്ഞാസയും നിറഞ്ഞു. ആഹ്ളാദത്തിന്റെ കുറുകൽ പുറപ്പെടുവിച്ച് രണ്ടാമതും കോപ്പനിറച്ച് സാബോക്ക് കൊടുത്തു.

സാബോയുടെ മുഖത്ത് ലഹരിയുടെ ചലനങ്ങൾക്കായി സൂക്ഷിച്ചുനോക്കിയിരുന്ന ദ്വീപുവാസികൾക്ക് ആശ്ചര്യമായി. നാലാമത്തേയും അഞ്ചാമത്തേയും കോപ്പതീർന്നപ്പോൾ ആവേശം കയറിയ കപ്പൽക്കാർ തൊണ്ടപൊളിച്ച് ''ഹുറേ'' വിളിച്ചു.

സാബോയുടെ വെയിലേറ്റു കരുവാളിച്ച മുഖം ചുവന്നു കണ്ണുകൾ പുറത്തേക്കുതള്ളി കൊമ്പൻമീശയും താടിയും പതിയെ വിറച്ചു. എന്നാൽ അതാരും ശ്രദ്ധിച്ചില്ല.

അപ്പോഴേക്കും തോൽ ഭരണിയൊഴിഞ്ഞു.

രണ്ടാമത്തെ ഭരണി തുറന്നപ്പോൾ തലവനതു പകർന്ന് കപ്പലിലെ നാവികർക്കായി കൊടുത്തു.

നീട്ടിയ സാബോയുടെ കയ്യിൽ ബഹുമാനവും ഭീതിയും കലർന്ന ഭാവങ്ങളോടെ പിടിച്ച് തന്റെ ശിരസ്സ് അർപ്പിച്ച് താൻ പിൻമാറുന്നതായി സൂചിപ്പിച്ചു.

ആകാശത്തേക്ക് ചെവിപൊളിക്കുന്ന 'ഹുറേ' വിളികളും ആഹ്ളാദസ്വരങ്ങളുമുയർന്നു.

അതിൻെറ പാരമ്യത്തിൽ ഗേബ്രിയേൽ സാബോയെഴുന്നേറ്റു. നാവികരുടെ ലഹരി പടർന്ന മനസ്സ് തുടിച്ചുപോയി.

അപ്പോൾ ഇതിഹാസങ്ങളിൽ വായിച്ചുകേട്ടിട്ടുള്ള എല്ലാ കപ്പിത്താന്മാരേയുംപോലെ ഗേബ്രിയേൽ സാബോ രാജകീയമായ പ്രതാപായ്ശ്വര്യങ്ങളോടെ തൻെറ നെടിയ ശരീരം വിരിച്ച് കപ്പൽത്തട്ടിൽ നിന്ന് കൈവരികളിൽ തൊടാതെ, കോണിയിലൂടെ ബ്രിഡ്ജിലേക്കു കയറി.

നിലവറയിലെ ടിന്നിലടച്ച വിശിഷ്ടമായ ഭോജ്യങ്ങൾ കൊണ്ടുവന്ന് തൻെറ അതിഥികളെ സൽക്കരിക്കാൻ ഗേബ്രിയേൽ സാബോ അനുചരന്മാരോട് കല്പിച്ചു.

തങ്ങളുടെ കപ്പിത്താൻെറ വ്യക്തവും തീക്ഷ്ണവുമായ സ്വരം നെഞ്ചുപിളർത്തി അവർ അനുസരിച്ചു.

അതിഭയങ്കരമായ കൊടുങ്കാറ്റിൽ കീറിപ്പറിഞ്ഞ കപ്പൽപ്പായകളേയും വഹിച്ച് ചെറുത്തുനില്ക്കുന്ന നെടുമ്പായ്മരംപോലെ ഗേബ്രിയേൽ സാബോ തൻെറയറയിലേക്ക് പോയി.

നാവികർക്ക് തങ്ങളുടെ കുഞ്ഞുമക്കളോട് വയസ്സുകാലത്ത് പറയുവാനുള്ള ഐതിഹാസികകഥയായി ആ സംഭവങ്ങൾ അവരുടെ മനസ്സിൽ വളരുകയായിരുന്നു.

പിന്നീടവർ ചെന്നെത്തിയ തുറമുഖങ്ങളിലെ മദ്യശാലകളിലും വേശ്യാഗൃഹങ്ങളിലും ചൂതുകളികേന്ദ്രങ്ങളിലും ഗേബ്രിയേൽ സാബോയുടെ അദ്ഭുതസിദ്ധികളെക്കുറിച്ചുള്ള അനേകം കഥകൾ പ്രചരിച്ചു.

കപ്പൽത്തട്ടിൽ ദ്വീപുവാസികളുടെ നൃത്തവും വാദ്യമേളങ്ങളും തുടങ്ങി.

നാവികർ കുഴഞ്ഞ നാവും ആടിപ്പോകുന്ന ശരീരവുമായി ചുവടുവയ്ക്കുകയും ആഹ്ളാദത്തിൻെറയുച്ചയിൽ അപശബ്ദങ്ങളുണ്ടാക്കി കൂവുകയും ചെയ്തു.

ഫസ്റ്റ് മേറ്റ് കപ്പൽത്തട്ടിൽനിന്ന് കോണി വഴി മേലേക്ക് കയറിച്ചെന്നു. കപ്പിത്താൻെറ മുറിയുടെ കിളിവാതിലിലൂടെ അകത്ത് എന്താണുനടക്കുന്നതെന്ന് അറിയാനായി ആകാംക്ഷയോടെ നോക്കി.

അകത്ത് മേശപ്പുറത്ത് നിവർത്തിയിട്ട കപ്പൽച്ചാർട്ടിൽ സൂക്ഷ്മം നോക്കി അടുത്ത ദിവസത്തെ യാത്രയ്ക്കുള്ള പാനങ്ങൾ നടത്തുകയായിരുന്നു സാബോ.

അമിതമായി മദ്യപിച്ചതിൻെറ യാതൊരു ലക്ഷണങ്ങളുമില്ലാതെ തൻെറ ചുരുട്ടും പുകച്ച് ഗാഢചിന്തയിലെന്നപോലെ കുനിഞ്ഞുനില്ക്കുന്ന സാബോയെ വിട്ടുംവെച്ച് ഫസ്റ്റ്മേറ്റ് കപ്പൽത്തട്ടിലെ ആഘോഷങ്ങളിലേക്ക് തിരിച്ചുപോന്നു.

സാബോക്ക് എന്താണ് സംഭവിക്കുന്നത്...?

കാതറീനയിൽനിന്ന് സാബോയോടൊപ്പം പുറത്തിറങ്ങിയ നാവികർക്ക് ഒന്നും മനസ്സിലാവുന്നില്ല.

കാതറീനയെ കപ്പൽപ്പൊളിക്കാർക്ക് വിട്ടുകൊടുത്തതിൽ അവർക്കും ദുഃഖമില്ലാഞ്ഞിട്ടല്ല.

എത്രയും വേഗം കപ്പല്ക്കമ്പനിയോടുള്ള കരാറവസാനിപ്പിച്ച് നാടുകളിലേക്ക് തിരികെപ്പോകാനാവുമല്ലോയെന്ന പ്രത്യാശയാണ് അവരുടെ മനസ്സിലിപ്പോൾ നിറഞ്ഞുനില്ക്കുന്നത്.

കാതറീനയെ വില്ക്കുന്നതിൽ സാബോ എതിരായിരുന്നു. കൈമാറുകയാണെങ്കിൽ അവളോടൊപ്പം താനും കമ്പനിവിടും എന്നയാൾ ശഠിച്ചു.

വർഷങ്ങളുടെ അനുഭവസമ്പത്തും ഏതു പ്രതികൂലപരിതസ്ഥിതിയിലൂടെയും ഒരു കപ്പലിനെ സുരക്ഷിതമായി ഓടിച്ചുകൊണ്ടുപോകാനുള്ള കഴിവും ഉള്ള ഗേബ്രിയേൽ സാബോയെ നഷ്ടപ്പെടുന്നതിനെക്കുറിച്ച് കപ്പൽ കമ്പനിയുടെ ഉടമസ്ഥരായ സഹോദരന്മാർക്ക് ആലോചിക്കാനാവില്ലായിരുന്നു.

കുട്ടികളായിരിക്കുമ്പോൾ സാബോയുടെ ഐതിഹാസികമായ കപ്പലോട്ടങ്ങളെക്കുറിച്ച് എത്രയെത്ര കഥകളാണ് അവർ കേട്ടിട്ടുള്ളത്!

പതിനെട്ടു തലമുറകളുടെ പാരമ്പര്യം കപ്പലോട്ടരംഗത്ത് ആ കമ്പനിക്കുണ്ടായിരുന്നു.

ഒത്തുതീർപ്പിനായി മണിക്കൂറുകളോളം ഗേബ്രിയേൽ സാബോയുമായി അവർ സംഭാഷണത്തിലേർപ്പെട്ടു.

എന്നോടുള്ള ബഹുമാനം കാതറീനയോടും കാണിക്കണമെന്നായിരുന്നു ആകെക്കൂടി സാബോ അവരോട് ആവശ്യപ്പെട്ടത്.

''നിങ്ങളവളെ പൊളിച്ചുവിറ്റേക്കുക. എന്നാൽ ഒരിക്കലും മറ്റൊരാളെ നായകസ്ഥാനമേൽപ്പിച്ച് കൈമാറ്റം ചെയ്യരുത്...''

തൻെറ സ്മരണകൾക്കും വിചാരങ്ങൾക്കുമെല്ലാം അകലെ വിദൂരമായൊരിടത്ത് കാതറീനയെ ഒടുക്കുക...

ഗേബ്രിയേൽ സാബോ ആശ്വസിച്ചത് അങ്ങനെയാണ്.

മാന്യമായി വിടവാങ്ങാൻ ഒരു കപ്പലിനെ നിങ്ങളനുവദിക്കുക കൂത്തിച്ചിപ്പെണ്ണുങ്ങളുടെ മട്ട് ഓരോരുത്തർക്കും വെച്ചുമാറാവുന്നതല്ല വിശ്വസ്തയായ കപ്പൽ...

അതുകൊണ്ട് മദ്ധ്യധരണ്യാഴിയും ചെങ്കടലും കടന്ന് ഗേബ്രിയേൽ സാബോ കാതറീനയേയുമോടിച്ചുകൊണ്ട് അറബിക്കടലിലൂടെ അവളുടെ സംസ്ക്കാരസ്ഥലമായ ബേപ്പൂർ തുറമുഖത്തേക്കുപോയി.

പഴയ അനുചരന്മാരിൽ നിന്ന് വിശ്വസ്തരായ പതിനഞ്ചുപേരെയാണ് കൂടെകൊണ്ടുപോയത്.

ഗേബ്രിയേൽ സാബോയും മറ്റ് നാവികരും കപ്പൽക്കമ്പനിയുടെ പ്രതിനിധിയേയും കാത്ത് അടുത്ത നീക്കത്തിനുള്ള നിർദ്ദേശവും പ്രതീക്ഷിച്ച് ഒരു ഹോട്ടലിൽ രണ്ടുദിവസം തങ്ങി.

രാത്രിയിൽ ഗേബ്രിയേലിന് ഉറക്കം വന്നില്ല.

ഒരു കപ്പൽക്കാരന് അവൻെറ ശരീരഭാഗത്തെക്കുറിച്ച് ഓർമ്മിക്കാതെ നിൽക്കാൻ പറ്റിയ ഒരിടമല്ല കരയെന്ന് സാബോക്ക് വെളിപ്പെടുകയായിരുന്നു.

കരയിലായിരിക്കുമ്പോൾ കാലുകളെപ്പോഴും ശരീരത്തിൻെറ ഭാരത്തെക്കുറിച്ചറിയുന്നു. എന്നാൽ കപ്പൽത്തട്ടിൽവെച്ച് കാലുകൾക്ക് ലാഘവത്തിൻെറ ചിറകുകൾ മുളയ്ക്കും. സമുദ്രത്തിൻെറ ചാഞ്ചാട്ടങ്ങളിലൂടെ തെന്നിയും ചെരിഞ്ഞും അവയൊഴുകി നടക്കും.

കാതറീനയുടെ കോളുപിടിച്ചതട്ടിൽ ചെലവഴിച്ച മുഹൂർത്തങ്ങൾ അയവിറക്കി അയാൾ ഉണർന്നു തന്നെയിരുന്നു. ആയുസ്സിൻെറയെല്ലാചുമടുകളും തൻെറ കാലുകളിലേക്ക് ഇറങ്ങിവരുന്നു...

കടലിലേക്കുതുറക്കുന്ന ജനാലയ്ക്കരികിൽ ചുരുട്ടും പുകച്ച് ഓർമ്മകളിലായിരുന്നു സാബോ...

ലവണഗന്ധമുള്ള കടൽക്കാറ്റ് വെട്ടിനിറുത്തിയ താടിയിലും സമൃദ്ധമായ മുടിയിലും തഴുകി.

വിദൂരങ്ങളിലെവിടെയോ നിന്ന് ഒരു കപ്പലിൻെറ സൈറൺ കേട്ടു.

(തുടരും)









കേരളത്തിലെ ഫിലിം സൊസൈറ്റി മൂവ്മെൻറിനെക്കുറിച്ച്

# കാഴ്ച പിഴയ്ക്കുന്ന സമാന്തര സംഘങ്ങൾ

ഉണ്ണികൃഷ്ണൻ

രണ്ട്

ചിത്രലേഖയുടെ ജനസമ്പർക്ക പരിപാടികൾക്ക് നേതൃത്വം നൽകിയ ശ്രീ. കുളത്തൂർ ഭാസ്കരൻനായർ അതിൻെറ പ്രവർത്തനങ്ങളെക്കുറിച്ചു നൽകിയ ഒരു വിശദീകരണം:

ഇരുപത്തിയഞ്ചു രൂപയായിരുന്നു ചിത്രലേഖയുടെ അംഗത്വഫീസ്. തുടക്കത്തിൽ സൊസൈററിയിൽ അൻപതിലധികം അംഗങ്ങൾ ഉണ്ടായിരുന്നില്ല. അതിൽ ഭൂരിഭാഗവും ഞങ്ങളുടെ സുഹൃത്തുക്കളായിരുന്നു. സമ്മിശ്രപ്രതികരണമായിരുന്നു പ്രേക്ഷകരുടേത്. കുറച്ചുപേർ നല്ലതെന്നും കൂടുതൽപേർ മോശമെന്നും പറയുമായിരുന്നു. എംബസ്സികളിൽ നിന്നും ആർക്കൈവ്സിൽനിന്നും എൻ.എഫ്.ഡി.സിയിൽനിന്നുമൊക്കെയാണ് ഞങ്ങൾ ചിത്രങ്ങൾ ശേഖരിച്ചിരുന്നത്. ഇത് കേരളത്തിലെ മററ് ഫിലിം സൊസൈററികൾക്ക് വിതരണം ചെയ്യുന്ന ചുമതല ചിത്രലേഖയ്ക്കായിരുന്നു. ഇതിനായി ഞങ്ങൾ അസോസിയേഷൻ ഓഫ് ഫിലിം സൊസൈററീസ് ഓഫ് കേരള എന്നൊരു സംഘടന രൂപീകരിച്ചു. നാഷണൽ ഫിലിം ആർക്കൈവിൻെറ ഡയറക്ടർ ആയിരുന്ന ശ്രീ.പി.കെ.നായർ ഞങ്ങളെ ഇതിൽ ഒരുപാട് സഹായിച്ചിട്ടുണ്ട്. കേരളത്തിലെ ഫിലിം സൊസൈററികൾക്കു മുൻതൂക്കം നൽകുന്നു എന്നൊരാക്ഷേപംപോലും അദ്ദേഹത്തിനെതിരായി ഉണ്ടായിട്ടുണ്ട്. എ.എഫ്.എസ്.ഐ.കെ കേരളത്തിലെ ഫിലിം സൊസൈററികളെ മൂന്നായി തിരിച്ചു. ജില്ലാതലത്തിൽ ഫിലിം സൊസൈററികൾ, കോളേജ് തലത്തിൽ ഫിലിം ക്ളബ്ബുകൾ, ഫിലിം സ്ററഡി സെൻററുകൾ എന്നിങ്ങനെ. കേരളത്തിൽ പലഭാഗത്തും ചിത്രലേഖ മുൻകൈയെടുത്ത് ഫിലിം അപ്രിസിയേഷൻ കോഴ്സുകൾ സംഘടിപ്പിച്ചിട്ടുണ്ട്. മേരി സെററണിനെക്കൊണ്ട് (ഐസൻസ്ററിനുമായി ഒരുമിച്ചു പ്രവർത്തിക്കുകയും പിന്നീട് ഇൻഡ്യയിൽ വന്ന് സത്യജിത്റായിയുടെ ജീവചരിത്രമെഴുതുകയും ചെയ്ത വനിത) തിരുവനന്തപുരം മുതൽ കോഴിക്കോടുവരെ ഞങ്ങൾ സിനിമയെക്കുറിച്ച് ക്ളാസ്സുകളെടുപ്പിച്ചിട്ടുണ്ട്. ഇരുപത്തിയഞ്ചുപേരിൽനിന്നും ആയിരത്തിലധികം അംഗങ്ങളുള്ള ഒരുപ്രസ്ഥാനമായി ചിത്രലേഖ വളർന്നു. എനിക്കും ഗോപാലകൃഷ്ണനും മററു പലർക്കും വീട്ടിൽ പണംകൊടുക്കേണ്ടിയിരുന്നില്ല എന്നതാണോ ഈ പ്രസ്ഥാനത്തെ നിലനിർത്തിയിരുന്നത് എന്ന് ഈ സന്ദർഭത്തിൽ എനിക്കു സംശയമുണ്ട്.

മലയാളിയുടെ സിനിമാബോധത്തിൽ വിപ്ളവകരമായ മാററത്തിൻെറ കൊടുങ്കാററഴിച്ചുവിട്ട ഒരു മുന്നേററത്തിൻെറ ചരിത്രം അതിൻെറ തിരശ്ശീല മെല്ലെ ഉയർത്തുകയായിരുന്നു. സർവ്വവ്യാപിയായൊരു സാംസ്കാരികസ്രോതസ്സായി, അന്വേഷണത്തിൻെറ പ്രകാശതീരമായി, മലയാളിയുടെ മുന്നിൽ പ്രതിരോധത്തിൻെറ ഒരു പുതിയ വാതിൽ തുറക്കപ്പെട്ടു. ഫിലിം സൊസൈററികൾ തിരിച്ചറിവുകളുടെ പുതിയ സങ്കേതങ്ങളായി.

എഴുപതുകളിൽ കേരളത്തിൻെറഏററവും സജീവമായിരുന്ന സാംസ്കാരിക പ്രസ്ഥാനങ്ങളിലൊന്ന് ഫിലിം സൊസൈററികളായിരുന്നു. കേരളത്തിൻെറ നഗരങ്ങളിലും ഗ്രാമങ്ങളിലും ഒരു നവതരംഗംപോലെ ഫിലിം സൊസൈററികൾ പടർന്നു. ബർഗ്മാൻ, കുറസോവ, ബുനുവേൽ, ഐസൻസ്ററിൻ, ഫാസ്ബിന്ദർ, സനൂസി, വെയ്ദാ, ഗൊദാർദ്, ഡിസീക്കാ, ഫെല്ലിനി, റായ്, ഘട്ടക്ക്, മൃണാൾസെൻ, ശ്യാം ബെനഗൽ... സമാന്തര ബോധത്തിൻെറ അഭ്രപാളികളും കാഴ്ചയുടെ വ്യവഹാരവും ദർശനങ്ങളുടെയും സംഘർഷങ്ങളുടെയും പിരിയൻ ഗോവണികൾ ചേർത്തുവച്ചു. ലോകോത്തര ചലച്ചിത്രങ്ങൾ ഒരു പുതിയ സംവേദനശീലം മലയാളിയിൽ വികസിപ്പിച്ചു. ആവിഷ്കാരത്തിൻെറ പുതിയ പ്രയോഗങ്ങൾക്ക് വളക്കൂറുള്ള മണ്ണ് സൃഷ്ടിക്കപ്പെട്ടതോടെ മലയാളസിനിമ അതിൻെറ നിരവധി പദപ്രശ്നങ്ങളുമായി ഒരാധുനിക ദൃശ്യസംസ്കാരത്തിൻെറ അദ്ധ്യായം തുറന്നു. ചലച്ചിത്രത്തെ ഒരാധുനിക സംവേദന മാദ്ധ്യമമെന്ന ബോധത്തോടെ സമീപിക്കുന്ന ചലച്ചിത്രകാരന്മാരെയും പ്രേക്ഷകസമൂഹത്തെയും രൂപപ്പെടുത്തുന്നതിൽ കേരളത്തിലെ ഫിലിം സൊസൈററികൾ വഹിച്ച പങ്ക് നിസ്തുലമാണ്.

ഇന്ത്യയിൽ ഏററവും കൂടുതൽ ഫിലിം സൊസൈററികൾ പ്രവർത്തിക്കുന്ന സംസ്ഥാനമായിരുന്നു കേരളം. ഈ ഘട്ടത്തിൽ നൂറിൽപ്പരം ഫിലിം സൊസൈററികൾ കേരളത്തിൽ പ്രവർത്തിച്ചിരുന്നു. ലോക ക്ളാസ്സിക്കുകളിൽ പലതിൻെറയും ഇന്ത്യയിലെ ആദ്യത്തെ പ്രദർശനം കേരളത്തിലായിരുന്നു. പല ഹങ്കേറിയൻ, പോളിഷ് ചിത്രങ്ങളും കേരളത്തിൽ പ്രദർശിപ്പിച്ച് മാസങ്ങൾക്കു ശേഷം മാത്രമാണ് ലണ്ടനിലും മററും അവതരിപ്പിക്കപ്പെട്ടത് എന്നുള്ളതിൽ ഒട്ടും അതിശയോക്തിയില്ല. ഇന്ത്യയിലെ മററു സംസ്ഥാനങ്ങളെ അപേക്ഷിച്ച് ഫിലിം സൊസൈററി മൂവ്മെൻറ് ഏററവും കൂടുതൽ ജനകീയവല്ക്കരിക്കപ്പെട്ടതും കേരളത്തിലാണ്. കേരളത്തിലെ ഏതു മുക്കിലും മൂലയിലുമന്വേഷിച്ചാലും ഗൊദാർദിനെയും ബർഗ്മാനെയുമറിയും എന്നൊരു മൊഴിതന്നെ പ്രചരിച്ചിരുന്നു. അരവിന്ദൻ, അടൂർ ഗോപാലകൃഷ്ണൻ, എം.ടി. വാസുദേവൻനായർ, പത്മരാജൻ, കെ.ജി. ജോർജ്ജ്, കെ.പി. കുമാരൻ എന്നിങ്ങനെ തുടരുന്ന പുതിയ 'സിനിമയുടെ വക്താക്കളെല്ലാംതന്നെ ഫിലിം സൊസൈററി പ്രസ്ഥാനവുമായി ബന്ധപ്പെട്ടവരാണ്.

സിനിമാനിരൂപണശാഖയുടെ വികാസം ഫിലിം സൊസൈററി മൂവ്മെൻറിൻെറ മറെറാരു നേട്ടമാണ്. പാട്ടുസീൻ ബോറായി,

**കേരളം** മാറി മാറി ഭരിച്ച ഒരു രാഷ്ട്രീയപ്പാർട്ടിക്കും വ്യക്തമായ ഒരു ചലച്ചിത്ര നയം ഉണ്ടായിരുന്നില്ല. ഫിലിം സൊസൈറ്റികളുടെ പ്രവർത്തനത്തെ ഊർജ്ജിതമാക്കുവാൻ ഗ്രാൻറനുവദിക്കുകയോ സാങ്കേതിക സൗകര്യങ്ങൾ അനുവദിക്കുകയോ ചെയ്യുന്നതിൽ ഒരു ഭരണകൂടവും തയ്യാറായിട്ടില്ല.

നായകൻെറ മേക്കപ്പ് ശരിയായില്ല, നായികയുടെ ദീനരോദനം കരളലിയിപ്പിച്ചു എന്നിങ്ങനെ നീളുന്ന പ്രാകൃതമായ നിരൂപണരീതിയെ, ബോധനപ്രക്രിയയുടെ സാംസ്കാരികായുധമാണ് സിനിമ എന്ന വീക്ഷണത്തിലേക്കു മാററിക്കൊണ്ട് ചിന്താപരമായ സമീപനത്തിൻെറ ഉള്ളടക്കങ്ങളിലേക്ക് ഈ പ്രസ്ഥാനം നിർബ്ബന്ധിച്ചിട്ടുണ്ട്.

സാമൂഹ്യപ്രതിബദ്ധതയുള്ള പ്രവർത്തകരുടെ നിസ്വാർത്ഥ യത്നം ഈ കാലഘട്ടത്തിൻെറ മറെറാരു പ്രത്യേകതയാണ്. ഇതിൻെറ ഏററവും നല്ല ഉദാഹരണമാണ് പാസിലിനിയുടെ 'ഗോസ്പൽ അക്കോർഡിംഗ്ററു സെയിൻറ് മാത്യു' എന്ന ഇററാലിയൻ സിനിമയുടെ തിരുവനന്തപുരത്തെ ആദ്യപ്രദർശനം. ഇന്ത്യയിൽ ഏതോ ഒരു സെമിനാരിയിൽ ഒരച്ചൻെറ കൈവശം ഈ ചിത്രമുണ്ടെന്നറിയുന്നു. ആറേഴുമാസത്തെ നിരന്തര പരിശ്രമംകൊണ്ട് ട്രിച്ചിയിലെ ഒരു സെമിനാരിയിലാണിതുള്ളതെന്ന് കണ്ടെത്തുന്നു. പ്രിൻറ് നേടിയെടുത്തപ്പോഴാണ് മറെറാരു പ്രശ്നം. ഇററാലിയൻ സിനിമയാണ് പക്ഷേ, സബ്ടൈററിലില്ല. ഒടുവിൽ 'മത്തായിയുടെ സുവിശേഷം' എഴുതിയും സ്റെറൻസിലുചെയ്തും പ്രേക്ഷകർക്കു നല്കിക്കൊണ്ട് ഈ ചിത്രം ഇവിടെ പ്രദർശിപ്പിക്കപ്പെട്ടു. ഡെൽഹിയിലെയും ബോംബെയിലെയും മററു സ്ഥലങ്ങളിലെയും ഫിലിം സൊസൈററികൾ ഇങ്ങനെയൊരു സിനിമയെക്കുറിച്ച് കേൾക്കുന്നതുതന്നെ കേരളത്തിലെ പ്രദർശനത്തിൽവച്ചു നല്കിയ സിനോപ്സിസ് വഴിയായിരുന്നു.

എഴുപതുകളിൽ കേരളത്തിൻെറ സാഹിത്യ, രാഷ്ട്രീയ മേഖലകളിൽ നിലനിന്നിരുന്ന സജീവത ഉല്പാദനപരമായ ഒരു സാംസ്കാരിക സാഹചര്യത്തെ സൃഷ്ടിച്ചിട്ടുണ്ട്. മലയാള സാഹിത്യത്തിൽ ശക്തമായ 'ആധുനികത' വായനയെ കാല്പനികതയിൽനിന്നും തിരിച്ചറിവുകളുടെ സംവാദങ്ങളിലേക്കു നയിച്ചിട്ടുണ്ട്. തീവ്ര ഇടതുപക്ഷത്തിൻെറ മുന്നേററം സംസ്കാരത്തെ സാമൂഹ്യവികാസത്തിൻെറ ബോധനശാസ്ത്രം എന്ന നിലയ്ക്ക് ജനകീയവല്ക്കരിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. പൊതുവിൽ പുനരുത്ഥാന കാലഘട്ടം എന്നു വിശേഷിപ്പിക്കാവുന്ന ഒരു ചരിത്രസന്ദർഭത്തിലാണ് കേരളത്തിലെ ഫിലിം സൊസൈററികൾ അതിൻെറ വസന്തകാലം കൊണ്ടാടിയത്.

## അടയുന്ന വാതിലുകൾ

എൺപതുകളുടെ മദ്ധ്യത്തോടെ കേരളത്തിലെ ഫിലിം സൊസൈററി മൂവ്മെൻറ് വ്യക്തമായൊരു ദിശാവ്യതിയാനത്തിലേക്കെത്തിച്ചേർന്നു. പുരോഗതിയുടെ പുതിയ വിതാനങ്ങളിൽനിന്നും അപജയത്തിൻെറ കിഴവൻ കിടങ്ങുകളിലേക്കുള്ള ഒരു സാമൂഹ്യപ്രസ്ഥാനത്തിൻെറ നഷ്ടപ്പെടൽ, അതിൻെറ ദുരന്ത ചിത്രമെഴുതിത്തുടങ്ങിയത് ഇവിടംമുതലാണ്. പല ഫിലിം സൊസൈസററികളും എന്നന്നേക്കുമായി അടച്ചുപൂട്ടപ്പെട്ടു. പല ജില്ലകളിൽനിന്നും ഫിലിം സൊസൈററികൾ തുടച്ചുനീക്കപ്പെട്ടു. കേരളത്തിലെ ഫിലിം സൊസൈററികളുടെ എണ്ണം അൻപതിനു താഴേക്ക് ചുരുങ്ങി. നിലനിന്ന ഫിലിം സൊസൈററികളിൽ ഭൂരിഭാഗത്തിനും അതിൻെറ ജനകീയ സ്വഭാവം നഷ്ടമായി. നഗരങ്ങളിലെ ഇടത്തരക്കാരുടെ നേരമ്പോക്കായും മററും ഈ പ്രസ്ഥാനം തരംതാഴ്ത്തപ്പെട്ടു. ഏത് പ്രത്യയശാസ്ത്ര പ്രതിരോധത്തിൻെറ പ്രയോഗമായി ഫിലിം സൊസെസററികൾ രൂപപ്പെടുകയും പ്രവർത്തിക്കുകയും ചെയ്തുവോ അതിനു നേർ വിപരീതമായ ക്യാമ്പിൽ അവ എത്തിച്ചേർന്നു.

എൺപതുകളുടെ അവസാനമാകുമ്പോൾ കേരളത്തിലെ വൻകിട സിനിമാതിയേറ്ററുകളെ ലജ്ജിപ്പിക്കുംവിധം വാണിജ്യസിനിമകളുടെ തിരക്കേറിയ പ്രദർശനങ്ങൾ സംഘടിപ്പിക്കുന്ന ഫിലിം ക്ളബ്ബുകളായി ഫിലിം സൊസൈററികളിൽ ഭൂരിഭാഗവും രൂപാന്തരപ്പെട്ടു. (ഒരു പ്രഭാതത്തിൽ തൻെറ അസ്വസ്ഥമായ സ്വപ്നങ്ങൾക്കിടയിൽനിന്നുമുണർന്ന ഗ്രഗർ സാംസ താൻ ഭീമാകാരമായ ഒരു ചിലന്തിയായി രൂപാന്തരപ്പെട്ടത് തിരിച്ചറിഞ്ഞു.) ഈയൊരു ഘട്ടത്തിൽ ഫിലിം സൊസൈററി പ്രസ്ഥാനത്തിന് പുതിയൊരു നിർവ്വചനവുമായി രംഗത്തുവന്ന 'ഒഡേസാ' നവീകരണത്തിൻെറ ഒരു സമാന്തരപാത ഉദ്ഘാടനം ചെയ്തുവെങ്കിലും അതേറെറടുക്കപ്പെടുകയോ തുടരുകയോ ചെയ്തില്ല. വാണിജ്യസിനിമകളുടെ പ്രദർശനത്തെ സംബന്ധിച്ച ചോദ്യത്തിന് ചില പ്രധാന ഫിലിം സൊസൈററികളുടെ പ്രവർത്തകർ നല്കിയ മറുപടിയാണിത്...





ഇന്നത്തെ സാഹചര്യത്തിൽ ഫിലിം സൊസൈററികൾ നിലനിർത്തിക്കൊണ്ടു പോവുകയെന്നത് ഏറെ ദുഷ്കരമാണ്. സാമ്പത്തികമായ പ്രതിസന്ധിയാണ് ഇതിലേററവും പ്രധാനം. സാമ്പത്തിക സ്വരൂപണത്തിനുള്ള ഏകമാർഗ്ഗം അംഗത്വ ഫീസാണ്. ആയതിനാൽ അംഗങ്ങൾ വർദ്ധിച്ചെങ്കിൽ മാത്രമേ ഫിലിം സൊസൈററികൾ നിലനിർത്തുവാൻ കഴിയുകയുള്ളൂ. മെംബർഷിപ്പ് ക്യാമ്പയിനു പോകുമ്പോൾ ഭൂരിഭാഗത്തിൻെറയും പരാതി നല്ല ചിത്രങ്ങൾ പ്രദർശിപ്പിക്കുന്നില്ല എന്നതാണ്. നല്ല ചിത്രങ്ങൾ എന്നതുകൊണ്ട് ഇവരുദ്ദേശിക്കുന്നത് സൂപ്പർ സ്ററാറുകളുടെയും മെഗാസ്ററാറുകളുടെയും മററും മിമിക്സ് പരേഡുകളാണ്. അംഗങ്ങളെ വർദ്ധിപ്പിക്കുവാനും ഉള്ളവരെത്തന്നെ നിലനിർത്തുവാനും ഇത്തരം ചിത്രങ്ങളുടെ പ്രദർശനത്തിലേക്കു ഫിലിം സൊസൈററികൾ നിർബ്ബന്ധിക്കപ്പെടുകയാണ്.

എതു ബ്ളേഡു കമ്പനിക്കാരനും പൈങ്കിളി സാഹിത്യ മുതലാളിക്കും പറയാവുന്ന ഒരു ന്യായമാണിത്. ഇപ്പോൾ ഭൂരിഭാഗം ഫിലിം സൊസൈററികളുടെയും (ഒററപ്പെട്ടതെങ്കിലും മികച്ച രീതിയിൽ പ്രവർത്തിക്കുന്ന ചില സൊസൈററികൾ ഈ പ്രസ്ഥാനത്തിനു ഒരപശ്രുതിയാണ്) മുഖ്യവിനോദം 'നൂറു ദിവസമോടിയ ചിത്രങ്ങളുടെ പ്രദർശനം', 'അൻപതു ദിവസമോടിയ ചിത്രങ്ങളുടെ പ്രദർശനം' എന്നിങ്ങനെയുള്ള മേളകൾ സംഘടിപ്പിക്കലാണ്. ഈ ഉത്സവങ്ങൾ കാണാൻ തിരക്കുകൂട്ടുന്ന മികച്ച ആസ്വാദകരെ മുഴുവനും ഉൾക്കൊള്ളാനാവാതെ വെയിററിംഗ് ലിസ്ററ് സൂക്ഷിക്കുന്ന സൊസൈററിയും കേരളത്തിലുണ്ട്. അടുത്തകാലത്ത് ഒരു രസകരമായ സംഭവമുണ്ടായി. സംഭവസ്ഥലം തിരുവനന്തപുരം ടാഗോർ തിയേറ്ററാണ്. മണ്ണിട്ടാൽ താഴാത്ത ജനം. ഫിലിം സൊസൈററി സ്ക്രീനിംഗാണ് സംഭവം. പ്രദർശിപ്പിക്കപ്പെട്ട ചിത്രം 'തലയണമന്ത്രം'. ചിത്രത്തിൻെറ പ്രദർശനത്തിനിടയ്ക്കെപ്പോഴോ ദൃശ്യതടസ്സം. തിയേറ്ററിൻെറ നാനാഭാഗത്തുനിന്നും വിവിധ മൃഗങ്ങളുടെ ശബ്ദാനുകരണം ഉയരുകയായി. 'ഹാ! അഭിമാനാർഹമായ പുരോഗതി' എന്നല്ലാതെ വിശേഷിപ്പിക്കുവാൻ വേറെ വാക്കുകളില്ലെങ്കിൽ പരതുക.

കുടുംബവും സമൂഹവും ചേർന്ന് ചിട്ടപ്പെടുത്തുന്ന സാമാന്യ പൗരൻെറ സാമൂഹ്യാസ്ഥിത്വശൂന്യത പരിഹരിക്കുവാൻ, ജീവിക്കുന്നുവെന്ന് ഉറപ്പു വരുത്തുവാൻ എന്തെങ്കിലുമൊന്നു വേണം. രാഷ്ട്രീയത്തിലാകുമ്പോൾ സുരക്ഷിതത്വത്തിൻെറ പ്രശ്നമുണ്ട്. സാംസ്കാരിക രംഗത്ത് പ്രതിസന്ധികൾ അത്ര രൂക്ഷമല്ലാത്തതിനാൽ—അഥവാ പ്രതിസന്ധിയുണ്ടെങ്കിൽ അതു ബുദ്ധിപരമായി പ്രവർത്തിക്കുന്നവരുടെ മാത്രം പ്രശ്നമാണ്—അവിടെ സ്വയം സ്ഥാപിച്ചു വിലസുവാനുള്ള 'കപടത' നമ്മുടെ ശാപമാണ്. ഇ കാപട്യത്തിൻെറ പരിസരത്തിലാണ് സാംസ്കാരിക പാപ്പരത്തം നമ്മെ പിടികൂടുന്നത്. ഇത് അധീശപ്രത്യയശാസ്ത്രം ലാഭകരമായി വിററഴിക്കുവാൻ കഴിയുന്ന ഏററവും നല്ല വിപണിയാണ്. എന്തും അലങ്കാരമാവുന്ന ഒരു സമൂഹത്തിൻെറ സ്വാഭാവിക ദുരന്തം മാത്രമാണിത്.

ഫിലിം സൊസൈററി പ്രസ്ഥാനത്തിൻെറ ഇത്തരമൊരപചയത്തിന് ഒട്ടനവധി കാരണങ്ങളുണ്ട്. കേരളം മാറിമാറി ഭരിച്ച ഒരു രാഷ്ട്രീയപ്പാർട്ടിക്കും വ്യക്തമായ ഒരു ചലച്ചിത്രനയം ഉണ്ടായിരുന്നില്ല. ഫിലം സൊസൈററികളുടെ പ്രവർത്തനത്തെ ഊർജ്ജിതമാക്കുവാൻ ഗ്രാൻറ് അനുവദിക്കുകയോ സാങ്കേതികസൗകര്യങ്ങൾ സൃഷ്ടിക്കുകയോ അവർ ചെയ്തില്ല. കെ.എസ്.എഫ്.ഡി.സി പോലെയുള്ള സ്ഥാപനങ്ങൾ വാണിജ്യസിനിമകളുടെ ക്ഷീണം പരിഹരിക്കുന്ന വൈററമിൻ സപ്ളൈകളായാണ് പ്രവർത്തിക്കുന്നത്. 'പുതിയ മനുഷ്യനെ സൃഷ്ടിക്കുവാൻ പുറപ്പെട്ട് പുതിയ ദൈവങ്ങളെ മാത്രം സൃഷ്ടിച്ചിരുണ്ടു പോയ മഹാവിപ്ളവങ്ങളാ'യിരുന്നു ഗവൺമെൻറ് തിയേറ്ററുകളുടെ നിർമ്മാണം. കേരളത്തിലെമ്പാടും മിനിതിയേറ്ററുകൾ നിർമ്മിക്കുകവഴി നല്ല സിനിമകൾ തുച്ഛമായ നിരക്കിൽ പ്രദർശിപ്പിക്കുവാൻ കഴിയുമായിരുന്ന ഒരു പദ്ധതി, പ്രമുഖ നഗരങ്ങളിൽ അംബരചുംബികളായ സൗധങ്ങൾ നിർമ്മിക്കുന്നിടത്തവസാനിച്ചുവെന്നതോ പോകട്ടെ, ആ തിയേറ്ററുകൾ നിലനിർത്തുവാൻ ഇപ്പോൾ മസാലാചിത്രങ്ങൾവരെ ബുക്കുചെയ്യുന്നതിനായി നടത്തുന്ന പരക്കംപാച്ചിലുകളുടെ ചിത്രമാണ് നമുക്കു കാണുവാൻ കഴിയുന്നത്.

ഫിലിം സൊസൈററി മൂവ്മെൻറിൻെറ വികാസത്തിനായി യാതൊന്നും ചെയ്തുവെന്ന് അവകാശപ്പെടാനില്ലാത്ത ഗവൺമെൻറുകൾക്ക് പക്ഷേ, അതിനെ 'വിനോദ നികുതി' അടിച്ചേല്പിച്ചുകൊണ്ട് ഏററവും രൂക്ഷമായ പ്രതിസന്ധിയിലേക്കു വലിച്ചെറിയുവാൻ കഴിഞ്ഞുവെന്ന് അഭിമാനിക്കാം. 1965-ൽ ഇൻഫർമേഷൻ ആൻഡ് ബ്രോഡ്കാസ്ററിംഗ് മിനിസ്ട്രി ഫിലിം സൊസൈററികൾക്കുമേൽ നിലനിന്നിരുന്ന വിനോദ നികുതി, ലൈസൻസ് ഫീ, ഷോ ടാക്സ് എന്നിവ എടുത്തുമാററുവാൻ ഒരു നിർദ്ദേശം നല്കി. തുടർന്ന് 1973-ൽ ഫിലിം സൊസൈററികളുടെമേൽ നിലനിന്ന എല്ലാ നികുതികളും പിൻവലിക്കപ്പെട്ടു. 1988-ൽ കേരളം ഭരിച്ചിരുന്ന ഇടതുപക്ഷ സർക്കാർ വീണ്ടും ഈ നികുതികൾ ഫിലിം സൊസൈററികൾക്കുമേൽ ചുമത്തി. ഇതിനെതിരായി പ്രതിഷേധമുയർന്നപ്പോൾ 'വിനോദ നികുതി' എന്നത് 'രജിസ്ട്രേഷൻ ഫീ' എന്ന പേരിലേക്കു മാററിക്കൊണ്ട് അതു തുടരുകതന്നെയാണ് ചെയ്തത്. ഈ ഒററക്കാരണംകൊണ്ടു മാത്രം കേരളത്തിൽ പകുതിയിലധികം ഫിലിം സൊസൈററികൾ അടച്ചുപൂട്ടപ്പെട്ടു. വിനോദ നികുതിക്കെതിരെ രംഗത്തെത്തിയവരോട് ഫിലിം സൊസൈററികൾ നീലച്ചിത്രങ്ങൾ കാണിക്കുന്ന സംഘടനകളല്ലേയെന്നു ചോദിച്ച പുരോഗമനരാഷ്ട്രീയത്തിൻെറ പ്രമുഖ വക്താവിനെക്കുറിച്ചോർക്കുമ്പോൾ ചരിത്രത്തിൻെറ ഏതു പുറമ്പോക്കിലാണ് ഈ മുന്നേററം സൃഷ്ടിച്ച സംസ്കാരം ആഗിരണം ചെയ്യപ്പെട്ടത് എന്ന് നാം ആലോചിക്കണം.

**എൺപതുകളുടെ മദ്ധ്യത്തോടെ കേരളത്തിലെ ഫിലിം സൊസൈററി മൂവ്മെൻറ് വ്യക്തമായൊരു ദിശാവ്യതിയാനത്തിലേക്കെത്തിച്ചേർന്നു. പുരോഗതിയുടെ പുതിയ വിതാനങ്ങളിൽ നിന്നും അപജയത്തിൻെറ കിഴവൻ കിടങ്ങുകളിലേക്കുള്ള ഒരു സാമൂഹ്യപ്രസ്ഥാനത്തിൻെറ നഷ്ടപ്പെടൽ അതിൻെറ ദുരന്ത ചിത്രമെഴുതാൻ തുടങ്ങിയത് ഇവിടം മുതലാണ്.**

അടുത്തകാലത്ത് ഒരു പ്രമുഖ ഫിലിം സൊസൈററി കുട്ടികൾക്കായി ഒരു ഫിലിം അപ്രിസിയേഷൻ കോഴ്സ് സംഘടിപ്പിച്ചു. പ്രബന്ധാവതാരകനും പ്രമുഖ പ്രസംഗകരും നേരത്തേതന്നെ എത്തിച്ചേർന്നു. പക്ഷേ, ഉച്ചകഴിഞ്ഞിട്ടും ഒരൊററക്കുട്ടിയും കോഴ്സിൽ പങ്കെടുക്കുവാൻ എത്തിച്ചേർന്നില്ല. ഉച്ചചൂടു കൊണ്ടോ അപമാനംകൊണ്ടോ ഉഷ്ണംപിടിച്ച സംഘാടകർ ഒടുവിൽ കുട്ടികളെത്തിരഞ്ഞിറങ്ങിയപ്പോഴാണ് സത്യം വെളിപ്പെട്ടത്. കോഴ്സിനു വരുവാൻ കുട്ടികളെല്ലാം തയ്യാറാണ്. പക്ഷേ, ഒരു വ്യവസ്ഥയുണ്ട്. കോഴ്സിനു ശേഷം സർട്ടിഫിക്കററ് നല്കണം. മറെറാന്നിനുമല്ല, ഇത്തരം സർട്ടിഫിക്കററുകളുണ്ടെങ്കിൽ ടെലിവിഷനിലഭിനയിക്കാൻ ചിലപ്പോൾ ചാൻസ് കിട്ടിയാലോ...!

ഫിലിം സൊസൈററികളുടെ പരിതാപകരമായ ഈ അവസ്ഥയെ അനാവരണം ചെയ്തുകൊണ്ടും നാളിതുവരെയുള്ള അതിൻെറ പ്രവർത്തനങ്ങളെ വിമർശനാത്മകമായി പരിശോധിച്ചുകൊണ്ടും ചലച്ചിത്രപ്രവർത്തകരും നിരൂപകരും നല്കിയ വിശദീകരണങ്ങൾ...

(അവസാനിക്കുന്നില്ല)

# വിരാട് നടരാജൻ

**കെ.പി. അനിരുദ്ധൻ**



തുമ്പപ്പൂവിലും ഇളംപൈതലിൻ
പുഞ്ചിരിപ്പാലിലും മഞ്ഞുതുള്ളിയിൽ
സുതാര്യസത്യത്തിലും, പൂങ്കുയിൽ-കുരളിലും
പനിനീർപ്പൂവിൻ പൊൻപരാഗം പൊഴിക്കുമിമ്പത്തിലും

ഗംഗയിൽ ദാഹാവേഗത്തിലാഴിയിൽ
അത്യഗാധ നീലിമയിൽ വൈഖരി സമ്പത്തിലും
തീർത്ത് ഒന്നായലിഞ്ഞു രമിക്കവേ
മൂർത്തമാമാനന്ദമൂർച്ഛയിൽ നിസ്വനത്തിലും

ആർദ്രലാവണ്യ രാഗമായ് കരിങ്കല്ലിൽ
ദീപ്ത സൗന്ദര്യം വിരചിക്കും വിരലിലും
മുഗ്ധ മൗനത്തിൻ ഹൃത്തിലായിരം സൂര്യൻമാർക്ക്
ഗർഭ ഗൃഹമൊരുക്കും തപസ്സിലും

ക്ഷുദ്രകാമനകൾ കാർന്നു തിന്ന മനസ്സിന്
അർത്ഥവുമക്ഷരവും ഭിക്ഷയായ് നൽകിയും
അസ്തിയിൽ പൂക്കുമെൻ നോവുകൾക്കെല്ലാം
അഗ്നിച്ചിറകുകൾ വരമായ് നല്കിയും

ബാഷ്പ ബിന്ദുവിലാധാരമില്ലാത്ത
പേറ്റുനോവിൽ പൊക്കിൾ കൊടിയിൽ

നിദ്ര തൊട്ടുണർത്തും കനവുകളിൽ
കത്തിയെരിയും അമർഷത്തിൻ കാന്തലിൽ

ആദിമഹസ്സിൽ ഓംകാരത്തിൽ
കാലം ആലിലപോൽ കൊഴിയും ധ്യാനധന്യതയിൽ
മൃത്യുവിൽ
മൃണാളിനീ രാഗത്തിൽ മൃത്യുഞ്ജയ ഹോമ
ഹവിസ്സിൽ

സത്യം മറക്കുട പിടിയ്ക്കും പൊൻപാത്രത്തിൽ
സത്യമുടയാത്ത മൺപാത്രത്തിൻ സത്തയിൽ
സത്ചിതാനന്ദതലങ്ങളിൽ
സ്തചിതാനന്ദ ബോധത്തിൽ അബോധത്തിൽ
തെറ്റിൽ ശരിയിൽ ശരിയിലെ തെറ്റിലും
തെറ്റിലെ ശരിയിലു മെല്ലാമെല്ലാം
നിരാമയ നാഡിയായ്, തുടിയായ്
ഉണ്മയിൽ വടിവായ്-താളമായ്

ഞാനറിയാതെയെൻ വെളിവായ്
വിദ്യയായ്-അവിദ്യയായ്-ഞാനായ്
കാലമുടുക്കിൻ തോലാക്കി-കടുംതുടി
ചേർത്താടുവതേതു വിരാട് നടരാജൻ?

# പൂവിറുത്തെത്തുന്ന രാത്രി

**എസ്. ജോസഫ്**



പൂവിറുത്തെത്തുന്ന രാത്രി. പകലിന്റെ
താഡനമേറ്റു ഞാൻ വന്നുവല്ലോ നിന്റെ
നാഡീതരംഗങ്ങളിൽ പൂണ്ടുറങ്ങുവാൻ.
രാത്രി. പാടങ്ങളിലൂടെ നെല്ലിൻമുടി
കോതിവരുന്നുഷ്മളശ്വാസധാരകൾ
രാപ്പാടി ദൂരെപ്പടർത്തുന്ന സീൽക്കാരം...
ആവിയായ് പൊന്തിപ്പറത്തുന്നു നിദ്രയെ.
ഉൽക്കകൾ വീണു മുറിഞ്ഞു മണ്ണ്. ശോണ—
പങ്കജങ്ങൾ തേടിത്തളരുന്ന താഴ്‌വര.
താഴ്‌വരയ്ക്കപ്പുറം നീലക്കടൽ തീര
രേണുപുരണ്ട പാദങ്ങൾക്കു സ്പന്ദനം.
കട്ടക്കറുപ്പാണു നിന്റെ ദേഹം, പകൽ—
പ്പുത്രനെ ദാഹിച്ച ദുഃഖമാകുന്നു നീ.

കാട്ടുമുല്ലച്ചെടിക്കീഴെ നഖക്ഷത—
മേററു വിളറുന്നു നിന്നരക്കെട്ടിലെ
താമസചന്ദ്രിക. രാത്രീ, പകലിന്റെ
പുത്രീ, ഋതുക്കൾക്കു സാക്ഷി നില്ക്കാം നമു—
ക്കേങ്ങലായ് പെയ്യും മഴകളിൽ മൂകമായ്
ചേർന്നു നടക്കാം. ഒരീറതന്ത്ര സിംഫണി—
ക്കീത്തണുപ്പൻ മഞ്ഞുണക്കിയ ചുണ്ടിനാൽ
നീയൊരു ചുംബനം നല്കണം. പിന്നെ നീ
മറെറാരു പെണ്ണായ് കിടന്നു. വിശക്കുന്ന
കുട്ടിയെപ്പോലെ കരഞ്ഞു. കരച്ചിലിൽ
ശല്ക്കങ്ങളൊക്കെ വിടർന്നു ഞാൻ നിന്നുടെ
ഉപ്പു മന്ത്രിക്കുന്ന സ്നിഗ്ദ്ധശ്വാസത്തിലൂ—
ടഗ്നിയിൽ സ്നാനം കഴിച്ചുതളരവേ,
പുത്രപിതൃക്കളെത്തമ്മിൽ തിരിക്കുന്ന
വജ്രാങ്കിതം തമോരേഖയായ് നീളുന്ന
നീ വിളിക്കുന്നു. ജോ, ഞാൻ വിളി കേൾക്കുവാൻ
വേഗമെത്തുന്നു നിൻ ചുണ്ടിലും കണ്ണിലും
ശീതഡിസംബറിലെന്നെ നീ വേൾക്കുക
നീറിപ്പുകയുന്നു നിൻ ഹവിർഭാജനം
ഓമലേ, താണൊഴുകുന്നൊരു മർമ്മരം
ശൂന്യതപോലെ കിടക്കലേ നിത്യത.

2. -ാം പേജിൽ നിന്നും തുടർച്ച

എപ്പോഴും പറയാനുള്ളു!''

''എനിക്കെന്തിനാണ് പണം? സൂക്ഷിച്ചാൽ തനിക്കു നന്ന് എന്നേ പറഞ്ഞുള്ളു. ഇനി പറയില്ല. താൻ, തന്റെ വഴി!''

''ഇല്ലച്ഛാ, ജീവിക്കാൻ ബുദ്ധിമുട്ടുണ്ടാവില്ല.''

''അഥവാ ഉണ്ടായാൽ ഇക്കാലത്ത് ഒരേ ഒരു ബന്ധുവേ ഉള്ളു—പണം!''

''ആവശ്യത്തിനു പോരെ?''

''എത്രയാണ് ആവശ്യം എന്നാൽ? താനും ഒരു അച്ഛനായില്ലെ?''

''പണമുണ്ടാക്കാൻ വേണ്ടിയല്ലല്ലോ അച്ഛൻ ജീവിച്ചത്? എന്നിട്ട് ഞങ്ങൾക്കൊരു കുഴപ്പവും വന്നുപെട്ടില്ല്യല്ലോ.''

ഉത്തരം മുട്ടിയപ്പോൾ ദേഷ്യമല്ല സത്യമാണ് പുറത്തുവന്നത്: ''ഇല്ല്യ എന്നു പറയാൻ ഞാൻ ആളല്ല. ഏതായാലും, ഇല്ല്യ എന്ന് തനിക്ക് തോന്നിയത് എന്റെ നല്ല കാലം. എനിക്കു പററിയ മണ്ടത്തരം ഒന്നും തനിക്കു പററരുത് എന്നേ ഞാൻ കണക്കാക്കുന്നുള്ളു.''

കാര്യമായി എന്തോ സംസാരിക്കുകയാണെന്നു കരുതി അന്വേഷിച്ചെത്തിയ അമ്മയോട് അച്ഛൻ ഉറക്കെ ചിരിച്ചു: ''കണ്ടോ, താൻ? തന്റെ മകന്റെ വക അനാഥാലയത്തിലെ അഗതികൾക്ക് അന്നദാനം! അഞ്ഞൂറാൾക്ക്! തന്റെ ഒരു സുകൃതം എന്തു പറയാൻ!''

(തുടരും)



# സി അച്ചുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## 1977 ജനുവരി

ജനുവരി 2 ഞായർ

രാഗിണി (സിനിമ) നിര്യാതയായ വിവരം അറിഞ്ഞു. വൈകിട്ടു വളരെനേരം വൈകി അനുശോചനസന്ദേശം കൊടുത്തതുകൊണ്ടു പത്രങ്ങളിൽ വന്നില്ല.

ജനുവരി3 തിങ്കൾ

രാത്രി രാജസ്ഥാനി നാടോടിനൃത്തങ്ങൾ കണ്ടു. നന്നായി രസിച്ചു. തലയിൽ നൂറു കുടങ്ങൾ ഒന്നിനുമീതെ ഒന്നായി വച്ച് ഏററവും മുകളിലത്തേതിൽ മെഴുകുതിരികൾ കത്തിച്ചുവച്ചു ഗ്ലാസ്സുകളിലും വാളുകളിന്മേലും കിണ്ണത്തിലും ചവിട്ടിനിന്ന് നൃത്തം ചെയ്യുന്ന വിദ്യ അത്ഭുതകരമായിരുന്നു. ഒരൊററ ക്ലാസ്സിക്കൽ ഇനം മാത്രമേ ഉണ്ടായിരുന്നുള്ളൂ—കഥക്. അതു വളരെ നന്നായി. പാട്ടുകാർ മിക്കവാറും എല്ലാം മുസ്ലീങ്ങളായിരുന്നു എന്നതും അവരുടെ ഉടുപുടവയും മററും ഹിന്ദുക്കളുടേതുപോലെ തന്നെയായിരുന്നുവെന്നതും പ്രത്യേകതയാണ്. മിസ്സിസ് വാഞ്ചു രാജസ്ഥാൻകാരിയാണ്. അവർ അതിഥികൾക്കു ബൊക്കെ നല്കി.

എ.പി.ജെയിൻ (മുൻ ഗവർണ്ണർ) മരിച്ചു. കമ്പിയടിച്ചു. സന്ദേശം പത്രങ്ങൾക്കു കൊടുത്തില്ല.

ജനുവരി 4 ചൊവ്വ

77-78-ലെ പ്ളാൻ ചർച്ച ചെയ്തു. പ്ളാനിംഗ് കമ്മിഷനുമായുള്ള ചർച്ചകൾക്കു വേണ്ട നിർദ്ദേശങ്ങൾ തയ്യാറാക്കി. മദ്യനിരോധന നയവും—പന്ത്രണ്ടിന പരിപാടിയുടെ വശങ്ങൾ-ചർച്ച ചെയ്തു. ക്യാബിനററ് രണ്ടും ചർച്ച ചെയ്ത് അംഗീകരിച്ചു.

ജനുവരി 6 വ്യാഴം

പാർട്ടി സ്റ്റേറ്റ് എക്സിക്യൂട്ടീവ് ഉണ്ടായിരുന്നു. പോകാൻ പററിയില്ല.

ജനുവരി 7 വെള്ളി

വൈകിട്ട് ''സംസ്കാര'' എന്ന കന്നട ചിത്രം കണ്ടു. മുഴുവൻ മനസ്സിലായില്ല. എങ്കിലും നന്നായിട്ടുണ്ട്. സാധാരണ ചിത്രങ്ങളിലെ വൃത്തികേടുകളൊന്നുമില്ല. കുടിക്കുകയും മാംസം തിന്നുകയും ചെയ്യുന്ന നാരായണപ്പ എന്ന ബ്രാഹ്മണ യുവാവിന്റെ മരണാനന്തരം വിധിപ്രകാരം ശവദാഹം കഴിക്കാമോ എന്നാണു സംശയം. പ്രാണേശാചാര്യ എന്ന ആളുടെ ഹൃദയത്തെ ഈ ചോദ്യം മഥിക്കുന്നതാണിതിവൃത്തം. പക്ഷെ അയാൾ ഒരുദിവസം പുഴയിൽ കുളിച്ചുവരുന്ന വഴിക്കു ഒരു യുവതി കാലിൽ കെട്ടിപ്പിടിച്ചു കരയുന്നു. അവളൊത്ത് അയാൾ ഭോഗസുഖം അനുഭവിക്കുന്നു. (നാരായണപ്പയുടെ ഭാര്യയാണെന്നാണു തോന്നിയത്.) വീട്ടിൽ വന്നു വെള്ളം കൊടുത്തതോടുകൂടി സ്വന്തം ഭാര്യ മരിക്കുന്നു. അവളുടെ മൃതദേഹം ഒററയ്ക്കു കൊണ്ടുപോയി ദഹിപ്പിക്കുന്നു. പിന്നെ മററു ബ്രാഹ്മണരെല്ലാം ഗ്രാമം വിടുന്നു. അയാളും വിടുന്നു. ഒടുവിൽ മടങ്ങിവരുന്നു. ഇപ്രകാരമാണു മനസ്സിലായത്.



ഫെബ്രുവരി 15 ചൊവ്വ

10.30 a.m. Seminar-Top Management.

ബജററിനു മന്ത്രിസഭ കൂടി. അംഗീകരിച്ചു. നിയമസഭയുടെ ബജററ് സമ്മേളനം ഫെബ്രു. 25-നു കൂടാനും തീരുമാനിച്ചു.

## മാർച്ച്

മാർച്ച് 27 ഞായർ/മാർച്ച് 28 തിങ്കൾ

''അണിയറ'' എന്ന ഉറൂബിന്റെ നോവൽ വായിച്ചു. നിരാശാജനകം. ചാത്തുക്കുറുപ്പ് എന്ന ക്രൂരനും എന്തും ചെയ്യാൻ മടിയില്ലാത്തവനുമായ ജ്യേഷ്ഠനും ''ബാലരാമൻ'' എന്ന അഭിമാനിയും കവിയും സാഹിത്യപ്രിയനുമായ അനുജനും. ആദ്യഭാര്യയെ ചവിട്ടിക്കൊന്ന (ഇതു സൂചിപ്പിക്കുന്നേയുള്ളു) വനാണു ചാത്തുക്കുറുപ്പ്. പിന്നീടു ശാരദയെ കൊണ്ടുവന്നു (വിലയ്ക്കു വാങ്ങിക്കൊണ്ടുവന്നു എന്നാണു പറയേണ്ടത്). അവളെ ദ്രോഹിക്കാൻ തുടങ്ങിയപ്പോൾ അവൾ ചെറുത്തു. അനുജൻ അവളെ സ്വന്തം വീട്ടിൽ കൊണ്ടുചെന്നാക്കി. ജ്യേഷ്ഠൻ പൊട്ടിത്തെറിച്ചില്ല. പക്ഷെ ഇനി തന്റെ കാര്യങ്ങളിൽ ഇടപെടരുതെന്നു താക്കീതു ചെയ്തു. ഭാഗം വയ്ക്കാൻ ചെറിയമ്മ സമ്മതിച്ചില്ല. ഭാര്യയെ കൂട്ടിക്കൊണ്ടുവരാൻ പറഞ്ഞു. ബാലരാമൻ പോയി കൂട്ടിക്കൊണ്ടു വന്നു. പിന്നെ അയാളുടെ കല്യാണാലോചനകൾ. വെള്ളപ്പാണ്ടുരോഗം പിടിച്ച ഒരു സുന്ദരിയെ വിവാഹം കഴിക്കാൻ അറിയാതെ ആലോചിച്ചു. കാര്യമറിഞ്ഞു പിന്മാറി. ശങ്കരമ്മാവന്റെ മകളും വിധവയും സൈ്വരിണിയുമായ വിശാലത്തെ വിവാഹം ചെയ്യാൻ മുതിർന്നു. അവൾ സമ്മതിച്ചില്ല. ബാലരാമനെ

സ്നേഹമായിരുന്നെങ്കിലും-അങ്ങനെ ക
അവസാനിക്കുന്നു. എല്ലാം ചില ആളുകളുടെ
മനോവ്യാപാരങ്ങൾ മാത്രം. എന്തിനെന്നു
എങ്ങനെയെന്നും വ്യക്തമല്ല.

''അന്തിവെളിച്ചം.'' എഴുവന്തല ഉണ്ണി
കൃഷ്ണൻ. സെക്ഷൻ ആപ്പീസ്സറായി പെ
ഷൻ പററിപ്പിരിഞ്ഞ ഒരാൾ. ഭാര്യ നേരത്തേ
മരിച്ചിരുന്നു. ഒററപ്പെട്ട അനുഭവം. ഒടുവി
വീണ്ടും വിവാഹം കഴിക്കുന്നു. ഇത്രേയുള്ള
കഥ. ഹൃദയത്തിൽ തട്ടുന്ന സംഭവങ്ങളോ
സന്ദർഭങ്ങളോ ഇല്ല. മോശം.

മാർച്ച് 31 വ്യാഴം

രാത്രി ഗവർണ്ണറുടെ യാത്ര അയപ്പുവിരുന്ന
പുതിയ മന്ത്രിസഭയിലെ മുഴുവൻ ആളുകള
ഉണ്ടാകും എന്ന അടിസ്ഥാനത്തിലാണ
ക്ഷണിച്ചത്. പക്ഷെ പൂർണ്ണമായിട്ടില്ലാ
രുന്നതിനാൽ ആളുകൾ വളരെ കുറഞ്ഞ
പോയി.

## ഏപ്രിൽ

ഏപ്രിൽ 1 വെള്ളി

സാംസ്കാരിക സംഘടനകളുടെ ആ

മുഖ്യത്തിൽ സ്വീകരണം. സ്വാതിതിരുനാൾ സംഗീതസഭ, മാർഗ്ഗി, ദൃശ്യവേദി, ചിത്തിരതിരുനാൾ ഗ്രന്ഥശാല മുതലായവ എല്ലാം ഉണ്ടായിരുന്നു. വൈദ്യനാഥയ്യരും മററും വളരെ താല്പര്യമെടുത്തു.

രാത്രി ലക്ഷ്മിയുടെ വീട്ടിൽ വിരുന്ന്. ഹൃദ്യമായിരുന്നു. നല്ല അരിപ്പത്തിരി എത്രയോ വർഷങ്ങൾക്കുശേഷം ഇന്നാണു കഴിക്കുന്നത്.

ഏപ്രിൽ 2 ശനി

ജോയിൻറ് കൗൺസിലിൻെറ ആഭിമുഖ്യത്തിൽ എംപ്ളോയീസ് ഹാളിൽ വച്ചു സ്വീകരണം. അതുകഴിഞ്ഞ് ഓവർബ്രിഡ്ജ് മൈതാനത്തിൽ യാത്ര അയപ്പുയോഗം. കരുണാകരനും ബേബിജോണും എല്ലാം പ്രസംഗിച്ചു.

അമ്മിണി അമ്മയും സതിയും സന്ധ്യയും കൂടി തീവണ്ടിക്കു പോയി. രാമകൃഷ്ണനും കൂടെ പോയി. നേരത്തേ പ്രഭാതിൻെറ വാനിൽ പുസ്തകക്കെട്ടുകളും മററും അയച്ചു.

രാത്രി രാമൻകുട്ടിയും ഞാനും മാത്രം വീട്ടിൽ വന്നു കിടന്നുറങ്ങി.

ഏപ്രിൽ 3 ഞായർ

7.15-നു പുറപ്പെട്ടു. യാത്രയാക്കാൻതന്നെ ശർമ്മാജി, ബാലറാം, ബേബിജോൺ, പത്രപ്രതിനിധികൾ എന്നിങ്ങനെ വളരെപ്പേർ ഉണ്ടായിരുന്നു. ഡോ.സുകുമാരൻ നായരും ഡോ.സുബ്രഹ്മണ്യവും കൂടി അവസാന നിമിഷത്തിൽ വന്നു.

കൊല്ലത്തും ആലപ്പുഴയിലും പാർട്ടി സ്വീകരണങ്ങൾ ഗംഭീരമായിരുന്നു. എറണാകുളത്തും. അവിടെ മേയർ ശേഷാദ്രിയും കൊച്ചുണ്ണി മാസ്ററും എം.കെ.രാഘവനും പ്രസംഗിച്ചു.

തൃശൂർ സ്വീകരണം അതിഗംഭീരമായി. നഗരാതിർത്തി മുതൽ 3 ആനകളെ എഴുന്നള്ളിച്ചു മേളങ്ങളോടുകൂടി ഒരു വമ്പിച്ച ഘോഷയാത്രയായി ആനയിച്ചു. ഗംഭീര സമ്മേളനവും. എല്ലാം കഴിഞ്ഞു വീട്ടിലെത്തുമ്പോൾ 9.30 ആയി. 11 മണിക്കു കിടന്നു.

ഏപ്രിൽ 4 തിങ്കൾ

ഇന്നത്തെ ദിവസം സന്ദർശകരെക്കൊണ്ടു കഴിഞ്ഞു. അച്ഛൻെറ കീഴിൽ ഒരു വില്ലേജ് ആഫീസറായിരുന്ന മുഞ്ഞൂർക്കാരൻ , ഒരു എഴുത്തശ്ശൻ വന്നു. അയാളുടെ മകൾ പത്മിനി ഒരു ഡെപ്യൂട്ടി സെക്രട്ടറിയാണത്രെ.

കൊല്ലൻ തെയ്യുണ്ണി വന്നു. തന്നേയും ഭാര്യയേയും മകൻ വീട്ടിൽ കയററുന്നില്ലെന്നാണു പരാതി. റോസി എന്ന ഒരു യുവതി വീടു കെട്ടിമേയാൻ സഹായം ചോദിച്ചു കൊണ്ടുവന്നു. അവളുടെ ഭർത്താവ് (കോൺക്രീററു പണിക്കാരൻ) കാലൊടിഞ്ഞു കിടക്കുകയാണത്രെ.

വൈകിട്ടു കെ.കെ.വാര്യരെ ചെന്നു കണ്ടു. നടക്കാൻ വയ്യാതായി. വീണ്ടും ഹൃദ്രോഗബാധ വന്നതാണ്. ഡോ.നാരായണമേനോൻെറ വീട്ടിലും കയറി. ജനാർദ്ദനൻ രണ്ടുദിവസത്തെ വിശ്രമത്തിനു ഗുരുവായൂർക്കു പോയി.

ഗ്യാസ് അടുപ്പു കൊണ്ടുവന്നു ഫിടിപ്പിച്ചു. 540 ക.യോളമായി.

ഏപ്രിൽ 9 ശനി

സ്റ്റേറ്റ് എക്സിക്യൂട്ടീവ് യോഗത്തിൽ ചൂടുപിടിച്ച ചർച്ച വന്നു. സ.ശ്രീനിവാസൻെറ പ്രസംഗം എന്നെ അതിശയപ്പെടുത്തി. ഇത്ര ക്ഷോഭിക്കാനെന്ത്?

കൗൺസിലിൽ ആദ്യത്തെ മൂന്നുപേരുകൾ അംഗീകരിക്കപ്പെട്ടു. അവിടെ വലിയ ക്ഷോഭമൊന്നും കണ്ടില്ല-On merits-ൽ ഉള്ള ചർച്ചയായിരുന്നു. എറണാകുളം സഖാക്കൾ ഒരു ഗ്രൂപ്പുപോലെ നിന്നത് അത്ര പന്തിയായി തോന്നിയില്ല. അങ്ങനെ പി.കെ.വി, ചിത്തൻ, കാന്തലോട്ട് എന്ന മൂന്നു പേരുകൾതന്നെ അംഗീകരിക്കപ്പെട്ടു.

ഏപ്രിൽ 10 ഞായർ

പൂർണ്ണ വിശ്രമം എന്നുവേണമെങ്കിൽ പറയാം. പക്ഷെ അസഹ്യമായ ചൂട്.

പണിക്കരെ പി.കെ.വിയുടെ പ്രൈവററ് സെക്രട്ടറിയായി അംഗീകരിച്ചു. ഗോപാലകൃഷ്ണൻനായരെ ചിത്തൻേറയും. നമ്പ്യാരെ കാന്തലോട്ടിൻെറ പേഴ്സനൽ അസിസ്ററൻറ് ആയും.

ഏപ്രിൽ 11 തിങ്കൾ

സത്യപ്രതിജ്ഞ, പ്രത്യേകം കെട്ടിയുണ്ടാക്കിയ പന്തലിൽ ആയിരുന്നു. പത്തുമൂവായിരത്തോളം ആളുകൾ പങ്കെടുത്തു. കേരളാ കോൺഗ്രസ് മന്ത്രിമാരേയും ഉമ്മൻചാണ്ടിയേയും അനുമോദിച്ചു കയ്യടിക്കാൻ ഓരോ പ്രത്യേകം ഗ്രൂപ്പ് ആളുകൾ പങ്കെടുത്തിരുന്നു. കാന്തലോട്ടു മലയാളത്തിൽ സത്യവാചകം ചൊല്ലിയത് രസകരമായ ഒരു രംഗമായിരുന്നു. വലിയ കയ്യടിയും ഉണ്ടായി.

11.15-ൻെറ മദ്രാസ് മെയിലിന് തൃശൂർക്കു





തിരിച്ചു. 7.30-ന് എത്തി.

ഏപ്രിൽ 13 ബുധൻ

ഉച്ചതിരിഞ്ഞ് അവിചാരിതമായും അകാരണമായും നെഞ്ചിൽ കിടുകിടുപ്പു വന്നു. ഡോ.മാത്യു വന്നു പരിശോധിച്ചു. അദ്ദേഹം കഴുത്തിലെ ഞരമ്പിൽ തടവി. ഒരുമണിക്കൂറിനകം സുഖമായി. പക്ഷെ 3 ദിവസത്തെ പരിപൂർണ്ണ വിശ്രമം ഉപദേശിച്ചു.

രാജൻകേസു വിധി പറഞ്ഞു. കരുണാകരൻെറ പേരിൽ കൂടി strictness ഉണ്ട്.

21-നു രാജനെ കോടതിയിൽ ഹാജരാക്കണമെന്നാണു വിധി. 19-ാനു ഗവൺമെൻറിൻെറ നില വിശദമാക്കുന്ന മെമ്മോ കോടതിയിൽ ഫയൽ ചെയ്യണമെന്നും പറഞ്ഞു.

ഡോ.ഗോപാലകൃഷ്ണൻ വന്നു. Forest Research Institute സന്ദർശിക്കാൻ അസുഖം കാരണം പററിയില്ല.

ഏപ്രിൽ 14 വ്യാഴം

വിഷു. പടക്കം പൊട്ടിക്കലും മത്താപ്പും കമ്പിത്തിരി കത്തിക്കലും വ്യാപകമായി ചുററും കേട്ടു. കുട്ടികൾക്കെല്ലാം ഓരോ രൂപാവീതം വിഷുക്കൈനീട്ടം കൊടുത്തു. എത്ര വർഷങ്ങൾക്കു ശേഷമാണിത്!

കുഞ്ഞിക്കിട്ടു, പൈലോത്, കൃഷ്ണൻ തുടങ്ങിയവർ വന്നു. ഒടുവിലത്തെ രണ്ടാളുകൾക്കും വിഷുക്കൈനീട്ടം കൊടുത്തു.

ഡോക്ടർ മോഹൻസിങ്ങ് നോക്കി E C G Normal ആണെന്നു പറഞ്ഞു. [ഒടുവിലത്തെ.] Iron Tablets കഴിക്കാൻ വാങ്ങിക്കണം. Dr.ചന്ദ്രശേഖരൻ പറഞ്ഞിരുന്നതാണ്. അത് ഇതുവരെ ചെയ്തില്ല.

ഏപ്രിൽ 15 വെള്ളി

മൂത്രം എടുത്തു culture ചെയ്യാൻ പോളി ക്ളിനിക്കിൽ കൊടുത്തു.

'ജനയുഗ'ത്തിനു വിലക്കയററത്തെപ്പററി ഒരു ലേഖനം എഴുതിക്കൊടുത്തു.

കരുണാകരൻ രാജിവയ്ക്കണമെന്നാണഭിപ്രായമെന്നു ബാലറാം ഫോണിൽ പറഞ്ഞു. എൻെറ അഭിപ്രായവും അതുതന്നെ എന്നു ഞാൻ പറഞ്ഞു. വി.വി.യുടേയും അഭിപ്രായം അതുതന്നെയാണെന്നറിയിച്ചു.

ഏപ്രിൽ 16 ശനി

ഡോക്ടർ വന്നു ഇ.സി.ജി എടുത്തു. വളരെ normal ആയിരിക്കുന്നു. കുറേശ്ശെ നടന്നോളാൻ പറഞ്ഞു. എന്നാൽ ഫുട്ബോൾ മത്സരം കാണാൻപോകണ്ട എന്നാണു പറഞ്ഞത്.

CMS പള്ളിവികാരി റവ.സെത്ത് വന്നു. അദ്ദേഹത്തിൻെറ ഭാര്യയുടെ കാര്യത്തിൽ മാററം കൊടുക്കാതിരുന്നത് അനീതിയാണെന്നു തോന്നി. തെററായ വിവരങ്ങളാണ് അതു സംബന്ധിച്ച് എന്നെ ധരിപ്പിച്ചത്. സെക്രട്ടറിക്കും അതിൽ പങ്കുണ്ട്.

ഏപ്രിൽ 17 ഞായർ

നടക്കാൻ പോയില്ല. ചാണ്ടിമാസ്റ്ററും എസ്.കെ.നമ്പ്യാരും 7 മണിക്കു വന്നിരുന്നു.

കരുണാകരൻ രാജിവയ്ക്കാൻ തീരുമാനിച്ചു. K P C C യോ പാർട്ടിയോ പ്രമേയം പാസ്സാക്കേണ്ടിവന്നില്ല.

അപ്പൻ (എറണാകുളത്തെ), രാധ, രവി, ഭാര്യ, കുട്ടി എന്നിവർ വന്നു. ഗോപുവിൻെറ മകൻ കൃഷ്ണൻകുട്ടിയുടെ കാര്യം പറഞ്ഞു. അടുത്ത ശനിയാഴ്ച വരുമ്പോൾ കണ്ടു സംസാരിക്കട്ടെ എന്നുപറഞ്ഞു.

ഏപ്രിൽ 18 തിങ്കൾ

പുസ്തകങ്ങൾ കുറെ അടുക്കിവച്ചു. അപ്പോഴേക്കും നന്നെ ക്ഷീണിച്ചു. ശരീരശേഷി ഇത്രയും നശിച്ചുകഴിഞ്ഞോ?

വൈകുന്നേരം കോട്ടപ്പുറം അമ്പലം വരെ ഒന്നുപ്പോയി ചുററിയടിച്ചുവന്നു. 15-20 മിനിട്ടോളം വരും.

രാമകൃഷ്ണനും പുരുഷനും വന്നു. പാവങ്ങൾ. അവരുടെ വീടു കത്തിപ്പോയത്രേ. പുരുഷനാണെങ്കിൽ പ്രീമിയർ ബ്രൂവറിയിൽ നിന്നു ട്രെയിനിംഗ് കഴിഞ്ഞാൽ പിരിച്ചുവിടപ്പെടുമെന്നു പറയുന്നു. നിർഭാഗ്യവാൻ.

മൂത്രപരിശോധനയ്ക്ക് (Culturing) 25 ക.യത്രെ! ഹാവൂ! അതിൻെറ അടിസ്ഥാനത്തിൽ മരുന്നിന് 27 ക.യും. ആകെ 52 ക. ഇക്കണക്കിന് എങ്ങനെ ചിലവു കഴിയും? ഇപ്രാവശ്യം പാർട്ടി ആപ്പീസിൽനിന്നു കൊടുത്തു. 'നവയുഗ'ത്തിലെ വാസുദേവൻ വന്നു. വല്ലതും എഴുതിക്കൊടുക്കാമെന്നു സമ്മതിച്ചു.

ഏപ്രിൽ 19 ചൊവ്വ

Syndicate Bank-function.

ബാങ്കിൻെറ വായ്പാപദ്ധതികളെ പ്രചരിപ്പിക്കാനുള്ള ഒരു ഇന്ദ്രജാല പ്രകടനമായിരുന്നു. തരക്കേടില്ല. 7 മണിക്കു പോയി. 9 മണിവരെ. എനിക്കു 10 മിനിട്ടുനേരം പ്രസംഗിക്കേണ്ടിവന്നു. അതാണു സങ്കടം. രാജൻകേസിൻെറ വാർത്തകൾ എൻെറ മനസ്സിനെ സദാ അലട്ടിക്കൊണ്ടിരുന്നു.

ഏപ്രിൽ 20 ബുധൻ

വൈകിട്ടു ഡോ.നമ്പീശൻെറ വീടുവരെ പോയി. കണ്ടപ്പോൾ വളരെ സന്തോഷമായി. കുറേനേരം വർത്തമാനം പറഞ്ഞിരുന്നു. മടങ്ങിപ്പോന്നു. അദ്ദേഹത്തിൻെറ മരിച്ചുപോയ മകൻെറ ഓർമ്മയ്ക്കായി കോഴിക്കോടു മെഡിക്കൽ കോളേജാസ്പത്രിയിൽ ഒരു സ്കോളർഷിപ്പ് ഏർപ്പെടുത്തിയിട്ടുണ്ട്. (അതോ സമ്മാനമോ?)

ഏപ്രിൽ 21 വ്യാഴം

ഇന്നു വൈകുന്നേരം രാമപുതുവാളുടെ വീട്ടിൽ പോയി. പഴയ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. കോടതിയിൽ പ്രാക്ടീസു ചെയ്തിരുന്ന കാലത്ത് വരച്ചിരുന്ന സ്കെച്ചുകൾ (വക്കീലന്മാർ, കക്ഷികൾ, ഗുമസ്തന്മാർ ആദിയായവരുടെ) വീണ്ടും എടുത്തുകാണിച്ചു തന്നു. നല്ല സരസൻ- വരയ്ക്കാനും നല്ല വാസന.

വൈസ്-ചാൻസലർ കാളീശ്വരനും മുരളീധരനും (APC) കൂടി കാണാൻ വന്നു. യൂണിവേഴ്സിററി സന്ദർശിക്കാൻ ക്ഷണിച്ചു.

ഏപ്രിൽ 22 വെള്ളി

കണ്ണുഡോക്ടർ വന്നു പരിശോധിച്ചു. വൈകിട്ടു അദ്ദേഹത്തിൻെറ വീട്ടിൽ പോയി കണ്ണു dilate ചെയ്തു. Dark Room Cart കഴിച്ചു. കാര്യമായി ഒന്നുമില്ലെന്നു പറഞ്ഞു. മൂന്നുനേരം വെള്ളം കുടിക്കുമ്പോൾ കഴിക്കാൻ ഒരു മരുന്നെഴുതിത്തന്നു.

'ജനയുഗ'ത്തിനു ലേഖനമെഴുതി അയച്ചു. Dissolutionനെപ്പററിയാണ്. എനിക്കുതന്നെ സ്വല്പം ആശയക്കുഴപ്പമുണ്ട്. എങ്കിലും എഴുതി.

ബാലറാം 500 ക അയച്ചുതന്നു. പ്രഭാതിൽ നിന്നും 500 ക അഡ്വാൻസു കിട്ടി.

വൈകുന്നേരം പി.ഭാസ്ക്കരനും പിന്നീടു ഇന്ദുചൂഡനും വന്നു. ഭാസ്ക്കരൻ മകളുടെ കല്യാണത്തിനു ക്ഷണിച്ചു. മെയ് 15-നു.

ഏപ്രിൽ 23 ശനി

ശശി വന്നു.

വൈകിട്ടു ലാസറുടെ മകളുടെ കല്യാണത്തിൻെറ ടിപാർട്ടിക്കു പോയി. മടങ്ങിവരുമ്പോൾ വഴിമദ്ധ്യേ ഉള്ളാട്ടിൽ ശങ്കരൻകുട്ടി മേനോനും ഭാര്യയും കൂടി പോകുന്നതു കണ്ടു. ആൾ വളരെ അവശനായിരിക്കുന്നു.

ബഷീറും പവനനും കൂടി വന്നു. ബഷീറിൻെറ വെട്ടിക്കുറച്ച പെൻഷൻ പിന്നെ കൊടുത്തില്ല. കൊടുക്കേണ്ടതാണെന്ന് ഞാൻ എഴുതിയിട്ടുണ്ടായിരുന്നു.

ഏപ്രിൽ 24 ഞായർ

അന്തിക്കാടൻ കുഞ്ഞുണ്ണിമാസ്ററർ വന്നു. കുറേനേരം വർത്തമാനം പറഞ്ഞിരുന്നു. ഗോപുവിൻെറ മക്കൾ ചീത്തയായിപ്പോകുന്നതു തടയാൻ ശ്രമിക്കണമെന്ന് എന്നോടു പറഞ്ഞതും താൻ തന്നെ കൃഷ്ണൻകുട്ടിയോടുപദേശിച്ചിട്ടുണ്ടെന്നു പറഞ്ഞതും എനിക്കു ഹൃദയത്തിൽ തട്ടി. ഞാനയാളെ അങ്ങനെ കണ്ടിരുന്നില്ല. ഓരോ മനുഷ്യനിലും എന്തെല്ലാം നന്മകൾ കിടക്കുന്നു!

വൈകിട്ടു സന്ധ്യ, സീമ, അനിത എന്നിവരെക്കൊണ്ടു ശശിയും അപ്പുവും ഞാനും കൂടി നടക്കാൻപോയി. കുട്ടികളുടെ പാർക്കിലും മറെറ പാർക്കിലും കുറച്ചുനേരം കഴിച്ചുകൂട്ടി

ഡി.സിയും സി.എൽ.ജോസും കൂടി കാലത്തും പി.സിയും പവനനും കൂടി ഉച്ചതിരിഞ്ഞും വന്നു.

ഏപ്രിൽ 25 തിങ്കൾ

എ.കെ.ആൻറണിയെയാണ് മുഖ്യമന്ത്രിയായി തെരഞ്ഞെടുത്തതെന്ന വാർത്ത ഉദ്ദേശം 3 മണിയോടുകൂടി 'മനോരമ'യിൽ നിന്നു വിളിച്ചുപറഞ്ഞു. പിന്നെ മാണി (ലേഖകൻ) വരികയും ചെയ്തു. ''ഉചിതമായ തീരുമാനം'' എന്ന എൻെറ അഭിപ്രായം പറഞ്ഞു. പിന്നെ പലതും സംസാരിച്ചിരുന്നു.

വൈകുന്നേരം ജയചന്ദ്രനും ശാന്തയും വന്നിരുന്നു. അതുകാരണം നടക്കാൻ പോകാൻ പററിയില്ല. 'ജനതാ ഗവൺമെൻറിൻെറ സാമ്പത്തിക നയത്തിൻെറ സൂചനകൾ' എന്നൊരു ലേഖനം എഴുതി. ആദ്യത്തെ ഗഡുവ്—'നവയുഗ'ത്തിനു കൊടുക്കാൻ.

ഏപ്രിൽ 28 വ്യാഴം

കെ.പി.നാരായണൻെറ മകളുടെ കല്യാണം. കൂർക്കഞ്ചേരി 10-നും 11-നും മദ്ധ്യേ.

ഏപ്രിൽ 29 വെള്ളി

തൃശൂർ പൂരം.

ഏപ്രിൽ 30 ശനി

Little Flower School-Gloden Jubilee.

(തുടരും)

ടി.എൻ. ഗോപകുമാർ



# ശുചീന്ദ്രം രേഖകൾ

## പാർട്ടി

ഒരുദിവസം സ്കൂൾ മൈതാനിയിൽ കളിച്ചു തളർന്ന് 'സർബത്ത്' കുടിക്കാൻ ചെന്നപ്പോൾ പറ്റുവരവു കടക്കാരൻ പറഞ്ഞു, ''ഗോപാ, വീട്ടുക്ക് ഓട്, തിരുവനന്തപുരത്തിലേരുന്ത് ആരോ വന്തിരുക്കാ.''

ഓടി വീട്ടിലെത്തിയപ്പോൾ ഉൾതിണ്ണയിൽ ഒരു മനുഷ്യനിരിക്കുന്നു; പതിവില്ലാതെ ചാരുക്സേരയിൽ അമ്മയും. എന്നെ കണ്ടപ്പോൾ ആ മനുഷ്യൻെറ മുഖത്ത് പ്രസന്നഭാവം. ''ചേച്ചിയുടെ മകനാ''— അമ്മയോട് ചോദ്യം. 'മകനാണോ' എന്ന ചോദ്യം ''മകനാ?'' എന്നു തമിഴ്മട്ടിൽ മലബാറിൽ ചോദിക്കുന്ന സമ്പ്രദായം ആദ്യമായി കേൾക്കുകയായിരുന്നു.

''നിൻെറ പ്രായത്തിൽ ചേച്ചി എനിക്കു ചോറുതന്നിട്ടുണ്ട്'' എന്നോടായി ആ മനുഷ്യൻ പറഞ്ഞു. വയസ്സിൻെറ കാര്യത്തിൽ അമ്മ എന്തോ തിരുത്തു നടത്തി, എന്നോട് കൈയും കാലും കഴുകിവരാൻ ആജ്ഞാപിക്കുകയും ചെയ്തു. പക്ഷേ പതിവുപോലെ പുസ്തകമെടുത്തിരിക്കാൻ അമ്മ പറഞ്ഞില്ല. അതുകൊണ്ട് ഉൾതിണ്ണയുടെ പരിസരത്ത് ഞാൻ പതുങ്ങിത്തിരിഞ്ഞു നടന്നു.

വീണ്ടും വീണ്ടും ചായകുടിച്ചും, സിഗററ്റു വലിച്ചും അമ്മ പറയുന്നത് കടലാസിൽ കുറിച്ചും റീഫിൽ തീരുമ്പോൾ അടുത്തത് കുത്തിത്തിരുകിയും ചെയ്തുകൊണ്ട് ആ മനുഷ്യൻ കുറേമണിക്കൂറുകൾ കഴിച്ചു. യാത്ര പറഞ്ഞിറങ്ങിയശേഷം അമ്മയോട് വന്ന വ്യക്തിയുടെ വിവരം തിരക്കി. ടി.വി. കൃഷ്ണൻ, പേട്രിയറ്റിൻെറയും ലിങ്കിൻെറയും കേരളത്തിലെ കറസ്പോണ്ടൻറ്. കൃഷ്ണപിള്ളയെക്കുറിച്ച് ഒരു പുസ്തകമെഴുതാൻ വന്നതാണ്.

കൃഷ്ണപിള്ള എന്നപേര് എൻെറ ബാലമനസ്സിൻെറ ശാന്തിയെ അതിനുമുമ്പ് തന്നെ അലട്ടിത്തുടങ്ങിയിരുന്നു. അച്ഛൻെറയും അമ്മയുടേയും ബന്ധം ശുചീന്ദ്രത്തെ മറ്റു ബന്ധങ്ങളെപ്പോലെയല്ല എന്ന വസ്തുത സ്വയമംഗീകരിപ്പിച്ചു കഴിയുമ്പോൾ, തെരുവുപിള്ളേർക്കിടയിൽ അതിൻെറ ക്രൂരമായ തമാശകൾ സഹിക്കുമ്പോൾ, ഇതാ ഏതോ ഒരു പഴയ കഥയ്ക്ക് പുനർജ്ജന്മം നല്കിക്കൊണ്ട് കൃഷ്ണപിള്ളയുടെ പേരും പറഞ്ഞ് മറ്റൊരു കൃഷ്ണൻ. ആ മാനസിക വേവലാതികൾക്കിടയിലും പുസ്തകമെഴുതുവാൻ വന്ന മനുഷ്യനോട് ആദരവുതോന്നി.

ടി.വി.കെ. പലതവണ പിന്നീടും വന്നു, പലതും കുറിച്ചെടുത്തു. ഇടയ്ക്ക് കുടുംബസമേതം ടി.വി.കെ. ശുചീന്ദ്രത്തും അമ്മയും ഞങ്ങളും തിരുവനന്തപുരത്തും ചെന്നു. താമസിയാതെ ടി.വി.കെ. വീട്ടിൽ വന്ന് അമ്മയ്ക്ക് പുസ്തകം സമ്മാനിച്ചു. ''സഖാവ്.'' അമ്മ നല്കിയ കൃഷ്ണപിള്ളയുടെ പഴയ ഫോട്ടോയിൽ (കൃഷ്ണപിള്ള ജയിലിൽ നിന്ന് പുറത്തിറങ്ങുമ്പോൾ മുടിവെട്ടി മൊട്ടയടിച്ച മട്ടിലുള്ള ഫോട്ടോയിൽ ധിക്കാരത്തിൻെറ



പി. കൃഷ്ണപിള്ള

വലിയ ചിരി)നിന്നുണ്ടാക്കിയ കവർ. വില എട്ടുരൂപ.

''തങ്കമ്മ ഇപ്പോൾ പുനർവിവാഹിതയായി ശുചീന്ദ്രത്ത് മൂന്നു കുട്ടികളോടെ കഴിയുന്നു,'' പുസ്തകത്തിൻെറ കവറിൻെറ ഒരു മൂലയിൽ ടി.വി.കെ. വായനക്കാരെ അറിയിച്ചു.

''സഖാവ്'' പുസ്തകമെഴുതാനായി ശുചീന്ദ്രത്ത് വന്ന ടി.വി.കെ അമ്മയിൽ കൃഷ്ണപിള്ളയുടെ ഓർമ്മ പുതുക്കുകമാത്രമല്ല, എൻെറ ബാലമനസ്സിൻെറ വിഷമങ്ങൾ ഒരു ചെറിയ ഘട്ടത്തിൽ വർദ്ധിപ്പിക്കുകമാത്രമല്ല, അമ്മയുടെ പഴയ ജീവിതത്തിനിടയിൽ, അമ്മ എല്ലാവരുടേയും 'ചേച്ചി'യായി മാറിയ ഘട്ടത്തിലെ മിക്കവരേയും വീണ്ടും അമ്മയുമായി അടുപ്പിക്കുകകൂടി ചെയ്തു. പ്രായവ്യത്യാസങ്ങൾക്കപ്പുറമുള്ള 'ചേച്ചി'യായിരുന്നു അമ്മ എന്ന് താമസിയാതെ ഞാനറിഞ്ഞു.

തിരുവനന്തപുരത്ത് വഞ്ചിയൂരിലെ ടി.വി.കെ.യുടെ വാടകവീട് ആസ്ഥാനമാക്കി അമ്മ ബന്ധങ്ങൾ പുതുക്കി. രക്തസമ്മർദ്ദത്തിൻെറയും മറ്റും അസുഖങ്ങൾക്കായി തിരുവനന്തപുരം മെഡിക്കൽ കോളേജ് ആശുപത്രിയിൽ ''ശ്രീമതി കൃഷ്ണപിള്ള''യുടെ പേരിൽ അമ്മയുടെ അലോപ്പതി ചികിത്സ നടന്നു.

''ചേച്ചി''യെന്നു വിളിക്കാൻ വയ്യാത്തവർ 'തങ്കമ്മ'യെന്നു വിളിച്ച സന്ദർഭങ്ങൾ കുറവായിരുന്നു. കെ.ആർ. ഗൗരിയും സുശീലാ ഗോപാലനുമടക്കം ഏവരുടേയും ചേച്ചിയായിരുന്നു അമ്മ.

പ്രായംചെന്നവർ കരയുന്നത് ശരിയല്ലെന്ന് പൂർണ്ണമായും ഉറപ്പാക്കിക്കഴിഞ്ഞശേഷമാണ് ശാന്തിനഗറിലെ വീട്ടിൽ അമ്മയെ കണ്ടയുടൻ മുഖ്യമന്ത്രി ഇ.എം. ശങ്കരൻ നമ്പൂതിരിപ്പാട് കരയുന്നത് ഞാൻ കാണുന്നത്. കരച്ചിലിൽ വിക്കില്ല. അമ്മയും കരയുന്നതു കണ്ടപ്പോൾ വിഷമിച്ചുനിന്ന എന്നെ ആര്യ അന്തർജ്ജനം അകത്തേക്കുകൊണ്ടുപോയി.

സെക്രട്ടേറിയറ്റ് എന്ന വലിയ മന്ദിരത്തിൻെറ മറ്റൊരു മുറിയിൽ ഒരുച്ചയ്ക്ക് റവന്യൂ മന്ത്രി കെ.ആർ. ഗൗരി ''കുട്ടികൾ വിശന്നു തളർന്നല്ലോ'' എന്നു ബഹളമുണ്ടാക്കി കട്ലറ്റും മറ്റും വരുത്തി. ''ടി.വി.''യുടെ കാര്യം ഇടയ്ക്ക് വിഷയമായി. ''ചേച്ചിചെന്നു നേരിട്ട് ചോദിക്ക്'' എന്നോ മറ്റോ അന്നു ഗൗരി പറഞ്ഞു.

വ്യവസായവകുപ്പു മന്ത്രിയായി റോസ് ഹൗസിൽ ബീഡിവലിച്ചുനിന്ന ടി.വി. തോമസ്സിനോട് ''ചേച്ചി'' ഒരുദിവസം മുഴുവൻ എന്തെല്ലാമോ ചോദിച്ചു. അമ്മയുടെ അനുരഞ്ജന ശ്രമങ്ങൾ വളരെ വൈകിയായിരുന്നു. പക്ഷേ സഖാക്കളോടുപറയാത്ത കാര്യങ്ങളൊത്തിരി ഇരുവരും അമ്മയോടു പറഞ്ഞു.



അരിസ്റ്റോ ജംഗ്ഷനിലെ സി.പി.ഐ. സ്റ്റേറ്റ് കൗൺസിൽ ഓഫീസിൽ ആർ. സുഗതൻ മരണശയ്യയിൽ കിടന്നതാണ് മറ്റൊരു ഓർമ്മ. ''കുട്ടികളെ വിളിക്ക്'' സുഗതൻ ആജ്ഞാപിച്ചു. ഞങ്ങളെ നോക്കി ആ നരച്ച താടിരോമങ്ങൾക്കിടയിലൂടെ ചിരി റിടർന്നു.

കുടിയേറ്റ സമരത്തിൻെറ ഭാഗമായി കവടിയാർ കൊട്ടാരത്തിൻെറ മതിലുകയറാൻ എ.കെ. ഗോപാലൻ ശ്രമിച്ചതിന് തൊട്ടുപിറകെയാണ് അമ്മയുമായി പൂജപ്പുരയിലുണ്ടായിരുന്ന ആ വീട്ടിൽ ചെല്ലുന്നത്. അതേക്കുറിച്ച് അമ്മ എന്തോ ചോദിച്ചപ്പോൾ എ.കെ.ജി. പറഞ്ഞു: ''സുശീല ഡൽഹിയിലാണ്''— മണിക്കൂറുകളോളം എനിക്കൊന്നും മനസ്സിലാകാത്ത സംഭാഷണം തുടർന്നു.

ഞങ്ങളോട് നേരിട്ടു സംസാരിക്കുകയും കളിതമാശകൾ പറയുകയും ചെയ്തിരുന്നത് എം.എൻ. ഗോവിന്ദൻ നായരായിരുന്നു.

കെ.പി.ആർ. ഗോപാലനെ ആദ്യംകണ്ടത് എവിടെയാണെന്ന് വ്യക്തമായി ഓർമ്മയില്ല. അമ്മയെ കണ്ടപ്പോൾ കരച്ചിൽവന്ന മറ്റൊരു മനുഷ്യൻ. പിന്നീട് കെ.പി.പി. നമ്പ്യാരുടെ വീട്ടിൽവച്ചും കെ.പി.ആറിനെ കാണാനിടവന്നു. അന്ന് കെ.പി.ആർ Spectrum Leftന് വേണ്ടാത്ത മനുഷ്യനായിരുന്നു, അല്ലെങ്കിൽ ബാധ്യതയായിരുന്നു. ഇ.എം.എസ്സിനെക്കുറിച്ചു തമാശ പറഞ്ഞാൽ വരാത്ത ദേഷ്യം കെ.പി. ആറിൻെറ കാര്യത്തിൽ അമ്മ കാണിച്ചിരുന്നു.

സി. അച്യുതമേനോനെ മുഖ്യമന്ത്രിയായി തന്നെ അമ്മ ഒരു പ്രാവശ്യം കണ്ടു. പക്ഷേ അമ്മയ്ക്ക് അതിനുശേഷം അധികം അദ്ദേഹത്തെ ബുദ്ധിമുട്ടിക്കേണ്ടിവന്നിട്ടില്ല.

എൻ.ഇ. ബലറാമിൻെറ വഴുതക്കാട്ടിലുണ്ടായിരുന്ന വീട് എപ്പോഴും കടന്നുചെല്ലാവുന്ന സ്ഥലമായിരുന്നു. അമ്മ ആവർത്തിച്ചുചെന്നിരുന്ന വീട്.

അമ്മയ്ക്ക് പി.എസ്. ശ്രീനിവാസൻ 'കുട്ടി'യായിരുന്നു. അതുകൊണ്ട് ശ്രീനിവാസനെ അധികം ബുദ്ധിമുട്ടിക്കാൻ അമ്മയ്ക്ക് കഴിഞ്ഞില്ല. മന്ത്രിയായപ്പോൾ ഒരു പ്രാവശ്യം ഉണ്ടായ സന്ദർശനം വേഗം കഴിയുകയും ചെയ്തു.

അങ്ങനെ പഴയൊരു പ്രസ്ഥാനത്തിൻെറ വേരുകൾ തന്നെ പിളർന്നു. ശാഖകളാകുന്ന വേളയിൽ അവയുടെ വക്താക്കളെ അവരുടെ നല്ലനിലകളിൽ തന്നെ കാണാൻ അമ്മയ്ക്ക് സാധ്യമായി. അമ്മ ആ കാര്യത്തിൽ വളരെ സന്തുഷ്ടയായിരുന്നു. തിരുവനന്തപുരത്തുനിന്ന് അമ്മ മടങ്ങിയെത്തുന്ന വൈകുന്നേരത്തിൽ അമ്മയുടെ മുഖപ്രസാദം കണ്ട് അച്ഛൻ ചെറിയ തമാശകൾ പറയുന്നതു കേൾക്കുമ്പോൾ ഞങ്ങൾക്ക് അതിലേറെ സന്തോഷം. വലിയൊരുലോകത്തിൻെറ തമാശകൾ ഉൾതിണ്ണയിൽ അവസാനിപ്പിച്ച് ഞങ്ങൾ ഉറങ്ങാൻ കിടക്കും.

തിരുവനന്തപുരത്തെ വലിയ വീടുകളിൽ എന്തു കുസൃതിയും കാണിക്കാനുള്ള എൻെറ അവകാശങ്ങളും സംരക്ഷിക്കപ്പെട്ടിരുന്നു. ''ചേച്ചി മകനെ വെറുതേ വിട്. ചേച്ചിയുടെ മകനല്ലേ?'' അമ്മയുടെ ദേഷ്യം അവിടെ അവസാനിക്കും.

തിരിഞ്ഞാലോചിക്കുമ്പോൾ ഈ വലിയ വീടുകളിൽ അത്തരം കുസൃതികൾ ഇനി ആരും ആർക്കും അനുവദിക്കാനിടയില്ല. ഈ വീടുകളിൽ 'ചേച്ചി'മാർക്ക് കുട്ടികളോടൊപ്പം കേറിയിറങ്ങാനും പറ്റില്ല.

ഞങ്ങൾക്ക് നല്ല നിലയുണ്ടാവുമോ എന്ന അമ്മയുടെ പേടി അമ്മ സഖാക്കളുമായി പങ്കുവച്ചിരുന്നു. ''ചേച്ചി, ഇതാണോ പ്രശ്നം'' എന്ന് ഏവരും വാക്കുനല്കുകയും ചെയ്തു. എൻെറ കാര്യത്തിൽ ഒരുപ്രാവശ്യം എം.എൻ. ഈ വാക്ക് പാലിക്കുകയും ചെയ്തു.



തങ്കമ്മ

അതുവഴി ലഭിച്ച ജോലിയിൽ ഞാൻ മാസങ്ങൾ മാത്രമേ തുടർന്നുള്ളുവെങ്കിലും ''പാർട്ടി''യുടെ ആ നടപടിയിലൂടെ അമ്മയ്ക്കുണ്ടായ തൃപ്തി വലുതായിരുന്നു.

അമ്മയുടെ അവസാനവർഷങ്ങൾ തിരുവനന്തപുരം മെഡിക്കൽ കോളേജാശുപത്രിയുമായി ബന്ധപ്പെട്ടു കഴിഞ്ഞു. പേവാർഡ് തയ്യാറാക്കാനും മറ്റും ഭരണത്തിലില്ലാതിരുന്ന വേളകളിലും ചില സഖാക്കൾ ശ്രദ്ധിച്ചു. സി.പി.ഐ. സ്റ്റേറ്റ് കൗൺസിൽ ഓഫീസിലെ സുരേന്ദ്രൻ അമ്മയുടെ മറ്റൊരു മകനായി നിലകൊണ്ടു. അമ്മയുടെ പഴയകഥകളെ കളിയാക്കാൻ തുടങ്ങിയിരുന്ന ഞങ്ങളുടെ നാവുകൾ അങ്ങനെ താനെ അടഞ്ഞു.

ഇതിനിടെ 'ജനയുഗ'ത്തിൽ അമ്മയുടെ ലേഖനപരമ്പരയും മറ്റും വന്നുതുടങ്ങിയിരുന്നു. അന്ന് പത്രപ്രവർത്തനമറിഞ്ഞുതുടങ്ങിയിരുന്ന ഞാൻ കൊഴുപ്പുണ്ടാക്കാൻ സബ് എഡിറ്റർമാർ വരുത്തുന്ന മാറ്റങ്ങളിൽ അമ്മയുമായി കയർത്തിരുന്നു.

തിരുവനന്തപുരത്തോട് സാംസ്ക്കാരികമായി പകയുണ്ടായിരുന്ന ടി.വി.കെ. ഇതിനിടെ കണ്ണൂരിലേക്ക് കുടിമാറ്റി. ''പാർട്ടിയോ?'' അവർ ചോദിച്ചു. ഇതിനിടെ ടി.വി.കെയ്ക്ക് പാർട്ടിയേയും പാർട്ടിക്ക് ടി.വി.കെയേയും മടുത്തുകഴിഞ്ഞിരുന്നു. അമ്മയുടെ ''പാർട്ടി''യിൽ നിന്നും ടി.വി.കെയുടെ ''പാർട്ടി''യിലേക്കുള്ള അർത്ഥവ്യത്യാസങ്ങൾ മനസ്സിലാക്കിത്തുടങ്ങുമ്പോൾ എൻെറ ബാല്യകാലം അവസാനിച്ചുകഴിഞ്ഞിരുന്നു. ടി.വി.കെ 'പാർട്ടി'യെ വിമർശിക്കുമ്പോൾ, രണ്ടു 'പാർട്ടി'യേയും, അമ്മയ്ക്കു ദേഷ്യം വരും. പുഞ്ചിരിയോടെ ടി.വി.കെ. പറയും, ''ചേച്ചിക്ക് ഇഷ്ടപ്പെടില്ല''.

അമ്മ പിളർന്ന പ്രസ്ഥാനത്തിൻെറ വക്താക്കൾക്കിടയിൽ ചില സന്ദർഭങ്ങളിൽ ഒരു കണ്ണിയായി നിലകൊള്ളാൻ വിഫലമായി ശ്രമിച്ചു. സഖാക്കളുടെ ദുഃഖങ്ങളിൽ പങ്കുകൊള്ളാൻ ശുചീന്ദ്രത്തുനിന്ന് ഓടിച്ചെന്നു. ഇടയ്ക്ക് പാർട്ടിപ്രവർത്തനം ശുചീന്ദ്രത്തും പരിസരത്തും നടത്തിയാലോ എന്നും അമ്മ ആലോചിച്ചു.

അമ്മ മരിച്ചപ്പോൾ ആര്യ അന്തർജ്ജനം കുഞ്ഞനന്തൻ നായരുമായി വീട്ടിൽവന്നു. പിന്നീട് ഇ.എം.എസ് ഡൽഹിയിൽ വച്ചു കണ്ടപ്പോൾ പുതിയ സാഹചര്യങ്ങൾ അന്വേഷിച്ചു. ഇ.എം.എസ് പിന്നീടും അത്തരത്തിലുള്ള അന്വേഷണങ്ങൾ തുടരുന്നു. ഈയിടെ കണ്ടപ്പോഴത്തെ ഒരു ഉദാഹരണം:

''ഒരു കുട്ടിയില്ലേ?''

''രണ്ടായി'' എൻെറ മറുപടി.

''പെൺകുട്ടിയല്ലേ ആദ്യത്തേത്''.

''രണ്ടാമത്തേതും''.

''അച്ഛൻ?''

''പ്രശ്നങ്ങളുണ്ട്. എന്നാലും സുഖമായിരിക്കുന്നു,''

''അമ്പലത്തിലെ ഏർപ്പാടും....''

''ഇപ്പോഴുമുണ്ട്.''

ഇ.എം.എസ്സിന് മറവിയുണ്ട് എന്നു കരുതുന്നവർ ഇതു പ്രത്യേകമോർക്കുക.

മറവി യഥാർത്ഥത്തിലുണ്ടായ കമ്മ്യൂണിസ്റ്റു നേതാക്കൾ ഇന്ന് ഒട്ടേറെയുണ്ട്. പുതിയ സാഹചര്യങ്ങളിൽ എല്ലാ ബന്ധങ്ങളും പ്രസ്ഥാനത്തിൻെറ പാരമ്പര്യവും മറന്ന ഒട്ടനവധി വലിയ നേതാക്കളുണ്ട്. മറവി അഭിനയിക്കുകയല്ല, യഥാർത്ഥത്തിൽ മറവി പറ്റിയ മനുഷ്യർ. അവരുടെ കാര്യം ഇവിടെ തല്ക്കാലം മറക്കുകയാണ്. ഈ കുറിപ്പ് യഥാർത്ഥത്തിൽ നല്ല മനുഷ്യരുടെ കാര്യം മാത്രമാണ്. ഇവിടെ പക്ഷഭേദമില്ല, ശരിതെറ്റുകൾപോലുമില്ല.

(തുടരും)

10-ാം പേജിൽ നിന്നും തുടർച്ച

തമ്മിൽ കൂററൻ തുകയ്ക്കുള്ള സെക്യൂരിററി 'വില്പന' ബ്രോക്കറുടെ ഓഫീസിലെ ഫോണിലൂടെയാണു നടക്കുന്നതെന്നറിയുക. ഉദാഹരണത്തിന് സ്റ്റേറ്റ് ബാങ്കിൻെറ 600 കോടിരൂപ 'വില്ക്കണ'മെന്ന് അവർ ഹർഷദ് മേത്തയോടു ഫോണിൽ പറയുന്നു. മേത്ത ഇരുന്ന ഇരുപ്പിൽ അടുത്ത ടെലിഫോൺ കറക്കി കാനറാബാങ്കിനെ വിളിക്കുന്നു. ഇടപാടു റെഡിയാക്കുന്നു. അവരെ ഫോൺ ഹോൾഡുചെയ്ത സ്റ്റേറ്റ് ബാങ്ക് മേധാവിയോടു കാര്യം പറയുന്നു. ഉടനടി മേത്തയുടെ ജീവനക്കാർ സ്റ്റേറ്റ് ബാങ്കിലെത്തി രസീതു വാങ്ങുന്നു. കാനറാബാങ്കിലെത്തിക്കുന്നു. കമ്മിഷൻ ഇനത്തിൽ ലക്ഷങ്ങൾ പോക്കററിലാക്കുന്നു. അത്രയും ക്ളീൻ.

ഇപ്പറഞ്ഞ ചാനലിൽനിന്ന് കോടിക്കണക്കിനു പണം അല്പനേരത്തേക്കായി പുറത്തേക്കൊന്നു വലിച്ചാലോ? അതായത് സ്റ്റേറ്റ് ബാങ്കിൻെറ രസീതു വാങ്ങിയിട്ട് കാനാറാ ബാങ്കിലെത്തുന്നതിനുമുമ്പായി ഒരു പത്തോ പതിനഞ്ചോ ദിവസത്തേക്ക് മറേറതെങ്കിലും ബാങ്കിൽ രസീതു കാട്ടി കുറെ പണമുണ്ടാക്കരുതോ?

എങ്ങനെയെന്നു വ്യക്തമാക്കാം. സ്റ്റേറ്റ് ബാങ്ക് ഒഫ് ഇന്ത്യ മേത്തയോട് 200 കോടിരൂപയ്ക്കുള്ള സെക്യൂരിററി വിററു തരണമെന്നു പറയുന്നു. മേത്ത ചെന്ന് യൂക്കോ ബാങ്കുമായി അന്നുതന്നെ ഈ സെക്യൂരിററി വാങ്ങാനുള്ള കരാറുണ്ടാക്കി ബാങ്കുരസീതു വാങ്ങുന്നു. എന്നാൽ ഈ രസീത് സ്റ്റേറ്റ് ബാങ്കിനു കൊടുക്കുന്നതിനു പകരം, മറെറാരു ബാങ്കിൽ (ഉദാ. കാനറ) കൊലാറ്ററൽ സെക്യൂരിററിയായി കൊടുത്ത് മേത്ത 190 കോടിരൂപ കൈപ്പററുന്നു.

ഈ 190 കോടിരൂപ ഓഹരിക്കമ്പോളത്തിലെറിഞ്ഞ് 250 കോടിയുടെ ലാഭമുണ്ടാക്കുന്നു. (മേത്തയ്ക്ക് ഓഹരിക്കമ്പോളത്തിലുള്ള സ്വാധീനമോർക്കുക.) ഇതിൽനിന്നും കാനറാ ബാങ്കിന് 190 കോടി തിരിച്ചുകൊടുത്ത് അവിടെ ഈടുകൊടുത്തിരുന്ന രസീത് തിരിച്ചെടുക്കുന്നു. ഉടനെതന്നെ ആ രസീത് സ്റ്റേറ്റ് ബാങ്കിനു കൊടുത്ത് ഇടപാടു തീർക്കുന്നു. അപ്പോൾ, വെറുമൊരു രസീതുവച്ച് മേത്തയുണ്ടാക്കിയത്—60 കോടി രൂപ. ബ്രോക്കറേജ് പുറമെ. കേവലം പത്തുദിവസത്തിനകം നടക്കുന്ന പ്രക്രിയകളാണിതെല്ലാം.

സെക്യൂരിററി ഇടപാടു വ്യവസ്ഥയിലെ സമയദൈർഘ്യം മാത്രം മുതലാക്കിയാണ് ഈ പണക്കൊയ്ത്ത്.

ബ്രോക്കറുടെ ഈ ഇടപാടുകൾ ബാങ്കുകൾക്ക് അറിയാമെങ്കിൽപ്പോലും, തങ്ങൾ കൊടുക്കുന്ന രസീതിലെ തുകയ്ക്കു കൊടുത്ത നാൾ മുതൽ മടക്കിക്കിട്ടുന്നതുവരേക്കുള്ള പലിശകൂടി കൃത്യമായി കൂട്ടുന്നതുകൊണ്ട് അവർ ഒന്നും പറയാറില്ല.







# അവസാന ചിരി ആരുടേതാവാം

തൃശൂരിൽ, തേക്കും കാടുമില്ലാത്ത തേക്കിൻകാടു മൈതാനത്തെ വേദിയിൽ, രാജീവ് ജ്യോതി സ്വീകരണച്ചടങ്ങിൽ ചിരിക്കുന്ന കെ. കരുണാകരനും ചിരിക്കാത്ത എ.കെ.ആൻറണിയും മുഖാമുഖം നിന്നു സംസാരിക്കുന്ന ചിത്രം പത്രങ്ങളിൽ കണ്ടപ്പോൾ ആരെങ്കിലും കരുതിയോ കരുണാകരൻെറ ചിരി ആൻറണിയിലേക്ക് സംക്രമിക്കാറായി എന്ന്?

തൊട്ടപ്പുറത്ത് വയലാർ രവിയുമുണ്ട് ആ ചിത്രത്തിൽ. ചിരിയില്ല. ഭയങ്കര ഗൗരവം. കെ.പി.സി.സിയുടെ ഭരണമേധാവിക്കു ചേർന്ന ആ ഗൗരവം കണ്ടപ്പോൾ ആർക്കെങ്കിലും തോന്നാതിരുന്നോ കരുണാകരൻെറ ചിരിയിൽ മുങ്ങിയ മുഖത്തിനും ആൻറണിയുടെ ചിരി മറന്ന മുഖത്തിനും ഉള്ളിലെ യാഥാർത്ഥ്യങ്ങളുടെ പ്രതിഫലനമല്ലേ അതെന്ന്?

ഒന്നാം വാർഷികം ആഘോഷിക്കാൻ ഒരുങ്ങുന്ന മന്ത്രിസഭയുടെ തലവനാണ് കരുണാകരൻ. കെ.പി.സി.സി പ്രസിഡൻറു സ്ഥാനത്തേക്ക് മത്സരിച്ച് കരുണാകരൻെറ സ്ഥാനാർത്ഥിയായ വയലാർ രവിയോടു തോല്ക്കുകയും, പിന്നീട് കരുണാകരൻെറയും രവിയുടെയും ഏകോപിതമായ എതിർപ്പുകൾ അതിജീവിച്ച്-പ്രവർത്തക സമിതി തിരഞ്ഞെടുപ്പിൽ വലിയ വിജയം നേടുകയും ചെയ്ത നേതാവാണ് ആൻറണി. രണ്ടു ദശാബ്ദക്കാലത്തെ ചരിത്രമുണ്ട് ആൻറണിയും കരുണാകരനും തമ്മിലുള്ള ശത്രുതയ്ക്കും ഗ്രൂപ്പുവടംവലിക്കും. വടംതന്നെയും പൊട്ടിപ്പോകുന്ന മട്ടിലാണിപ്പോൾ വടംവലിയുടെ കാഠിന്യം. ഇതിൽപ്പെട്ട് കെ.പി.സി.സി, യു.ഡി.എഫ് എന്ന ഭരണമുന്നണി, മന്ത്രിസഭ എന്നിവയുടെ പ്രവർത്തനം കുഴഞ്ഞിരിക്കുകയാണ്. മന്ത്രിസഭ ഭരിക്കാതെ ഭരിക്കുകയും മന്ത്രിമാർ ജെററു വേഗത്തിൽ കാറോടിച്ച് വഴിപോക്കരെ ഇടിച്ചിട്ടു പരിക്കേല്പിക്കുകയും കൊല്ലുകയുമൊക്കെ ചെയ്യുന്നതാണ് പ്രധാന വാർത്ത. ഭരണമുന്നണി കൂടുകയും കൂടാതെ കഴിയുന്നതിൻെറ ഫലമുളവാക്കുകയും ചെയ്യുന്നു. കാലമിത്രയുമായിട്ടും കോർപ്പറേഷൻ-ബോർഡുകളുടെ ഭരണക്കാരെപ്പോലും നിശ്ചയിക്കാൻ ആ മുന്നണിക്ക് കഴിഞ്ഞിട്ടില്ല. ആ സ്ഥാപനങ്ങൾ ഭരണമില്ലാതെ, പണമില്ലാതെ, ലക്ഷ്യവും വഴിയും നിർണ്ണയിക്കാനാരുമില്ലാതെ കടലാസ്സുകളിലുറങ്ങുന്നു. കെ.പി.സി.സി.യാവട്ടെ സമാന്തര പ്രവർത്തനങ്ങളുടെ തരംഗഭീഷണികളിൽക്കിടന്നുകൊണ്ട് അച്ചടക്ക നടപടികളെക്കുറിച്ച് എതിർ ഭീഷണി പുറപ്പെടുവിക്കുന്നു. ഇത്രയും പരിതാപകരമായ ഒരവസ്ഥയിലാണ് ഈ മന്ത്രിസഭ ജൂൺ 21-ന് ഒന്നാം വാർഷികമാഘോഷിക്കാൻ പുറപ്പെടുന്നതെന്ന് ആലോചിക്കുമ്പോൾ ചിരി ജനങ്ങളുടേതായി മാറുന്നു.

പറഞ്ഞുവന്നത് കരുണാകരൻെറയും ആൻറണിയുടെയും മുഖങ്ങളിൽ ഒരുപോലുള്ള ചിരിവരുന്ന കാലം ഇനി എന്ന് എന്ന കാര്യമാണ്. കരുണാകരന് ആൻറണിയുമായും അദ്ദേഹത്തിൻെറ ഗ്രൂപ്പുമായും ഒടുങ്ങാത്ത പകയുണ്ടെന്നത് ആരും നിഷേധിക്കുകയില്ല. പക്ഷേ ഇപ്പോൾ അദ്ദേഹത്തിന് പുതിയ ഒരു ചിന്തയുള്ളതായി കേൾക്കുന്നു: സ്വന്തം ഗ്രൂപ്പ് വകയ്ക്കുകൊള്ളില്ല. പി.പി.ജോർജും ടി.എച്ച്.മുസ്തഫയും മാത്രമല്ല, ജി.കാർത്തികേയനും വയലാർ രവിയുംപോലും വകയ്ക്കു കൊള്ളുകയില്ല. ഒരു കാര്യം നേരേ പറയാൻ പോലും അറിവില്ലാത്ത കൂട്ടർ. നേരേമറിച്ച് ആൻറണി ഗ്രൂപ്പിനെ നോക്കൂ. പൊട്ടിച്ചിതറുന്ന പരിഹാസോക്തികൾകൊണ്ട് തേനീച്ചപോലെ എതിരണികളെ കുത്തിനോവിച്ച് നിസ്തേജമാക്കുന്ന പി.ബാലൻ. ചാട്ടുളിപോലുള്ള വാക്കുകൾകൊണ്ട് കടന്നാക്രമണം നടത്തുന്നതിൽ അഗ്രഗണ്യനായ ആര്യാടൻ മുഹമ്മദ്. ആഴ്ചയിൽ ആറുദിവസവും മിണ്ടാതിരിക്കുകയും ഏഴാംദിവസം മിണ്ടുമ്പോൾ ഭൂകമ്പമുളവാക്കുകയും ചെയ്യുന്ന ബുദ്ധിമാനായ വി.എം.സുധീരൻ. മൃദുമധുരമായ വാക്കുകൾകൊണ്ട് കഠോരമായി ആക്രമിക്കാൻ പഠിച്ചിരിക്കുന്ന ഉമ്മൻചാണ്ടി. പിന്നെ സാക്ഷാൽ ആൻറണിയും. ഇവരുടെ ഏതാക്രമണമുണ്ടായാലും മറുപടി പറയാൻ താൻതന്നെ വേണമെന്ന സ്ഥിതിയാണ്. സൈന്യമില്ലാത്ത സർവസൈന്യാധിപൻ. സിനിമാഭാഷയിൽ പറഞ്ഞാൽ ഒററയാൾ പട്ടാളം. ഒററയ്ക്ക് ഇനി വയ്യ. മടശ്ശിരോമണികളായ അനുയായികളെയുംകൊണ്ട് മുന്നോട്ടു പോയാൽ ആകെ മുങ്ങും. അതിലും ഭേദം ആൻറണി ഗ്രൂപ്പുമായി സന്ധി ഉണ്ടാക്കുന്നതല്ലേ? രവിതൊട്ട് മുസ്തഫ വരെ ആരെ വേണമെങ്കിലും കുരുതി കൊടുക്കാം. എന്നുതന്നെയല്ല ആൻറണി വിഭാഗത്തിൽനിന്ന് ആരെ വേണമെങ്കിലും മന്ത്രിയാക്കാം. പരമവൈരികളായ ആര്യാടനെയും സുധീരനെയും ആക്കാം. നല്ല വകുപ്പുകളും കൊടുക്കാം. ഇപ്പോഴത്തെ ഉപദ്രവങ്ങളിൽനിന്ന് മോചനം ലഭിച്ചാൽ മതി. തൻെറ മുഖ്യമന്ത്രി പദത്തിന് ഊനം തട്ടിക്കാതിരുന്നാൽ മതി—ഇതാണ് കെ.കരുണാകരൻെറ പുതിയ ആലോചന.

ഇക്കാര്യം ആൻറണിവിഭാഗക്കാരുടെ ചെവിയിലുമെത്തി. ചില രഹസ്യദൂതൻ വഴിയാവണം. അവർ പരസ്പരം നോക്കി. എന്നിട്ട് അർത്ഥപൂർണ്ണമായി ചിരിച്ചു. അതൊരു കൂട്ടപ്പൊട്ടിച്ചിരിയാവുകയും ചെയ്തു.

കരുണാകരൻ മുട്ടുമടക്കുന്നുവല്ലോ എന്നു കണ്ടല്ല. അദ്ദേഹമങ്ങനെ ഓരോരോ കാലത്ത് കാര്യം കാണാൻ ഓരോന്നങ്ങനെ മടക്കും. ചിരിക്കു കാരണം കെ.പി.സി.സി പ്രസിഡൻറ് വയലാർ രവിയുടെ കാര്യമോർത്താണ്.

ആൻറണി വിഭാഗത്തിന് ആൻറണിയുടെ പേരാണുള്ളതെങ്കിലും അതിൻെറ പ്രാരംഭം തൊട്ടേ ഒന്നാംനമ്പർ നേതാവ് സാക്ഷാൽ വയലാർരവി ആയിരുന്നുവല്ലോ. കെ.കരുണാകരൻതൊട്ട് ഇന്ദിരാഗാന്ധിയും സഞ്ജയ് ഗാന്ധിയും വരെയുള്ളവരെ രവി ആക്രമിച്ചതുപോലെ അതിരൂക്ഷമായി ആക്രമിച്ചിട്ടുള്ളവർ ആൻറണിവിഭാഗത്തിലെന്നല്ല മാർക്സിസ്ററു പാർട്ടിയിലോ ജനസംഘത്തിൽ പോലുമോ ഇല്ല. ഇക്കാര്യം പത്തുപതിനഞ്ചു കൊല്ലത്തെയെങ്കിലും കേരള രാഷ്ട്രീയ ചരിത്രം അറിയാവുന്നവരുടെയൊക്കെ മനസ്സിൽ തെളിഞ്ഞുനില്പുണ്ട്. അങ്ങനെയുള്ള രവി, ആൻറണിവിഭാഗത്തിൻെറ നട്ടെല്ലും തലച്ചോറും ഹൃദയവുമൊക്കെ ആയിരുന്ന രവി 1982-ൽ കരുണാകരൻ മന്ത്രിസഭയിൽ ആഭ്യന്തരമന്ത്രിപദം കിട്ടിയപ്പോൾ എന്തു ചെയ്തു? സ്വന്തം വിഭാഗത്തെ ഒററുകൊടുത്തുകൊണ്ട് കരുണാകരൻെറ കീശയിൽ ചേക്കേറി. ആ തണുപ്പിലിരുന്ന് ആഭ്യന്തര ഭരണം നടത്തിയ രവിയെ കരുണാകരൻ അധികം കഴിയുംമുമ്പ് കീശയിൽ നിന്നെടുത്ത് ദൂരെയെറിഞ്ഞു. അനാഥമായിപ്പോയ രവിയെ കരുണ തോന്നിയാവണം ആൻറണിവിഭാഗം വീണ്ടും കൂടെ നിറുത്തി. നാലഞ്ചു കൊല്ലം വീണ്ടും ആൻറണിവിഭാഗത്തിൻെറ മാസ്ററർ ബ്രെയിനായി നിന്ന രവി 89-ലെ ലോക്സഭാ തിരഞ്ഞെടുപ്പിനു മത്സരിക്കാൻ ടിക്കററു കിട്ടുന്നില്ലെന്നു കണ്ട് വീണ്ടും കരുണാകരൻെറ കാല്ക്കൽത്തന്നെ വീണു. ആൻറണിവിഭാഗത്തെ തല്ലിക്കൊല്ലാൻ ഏതു തുരുമ്പും എടുത്തു പ്രയോഗിക്കാൻ മടിക്കാത്ത കരുണാകരന് തൻെറ ആ ശത്രുവിഭാഗത്തിൻെറ സർവസേനാധിപനെത്തന്നെയാണ് അങ്ങനെ വീണുകിട്ടിയത്. തുടങ്ങി പുതിയ യുദ്ധകാണ്ഡം. ആൻറണിയെത്തല്ലാൻ വയലാർ രവി! ഇതിലപ്പുറം ആനന്ദദായകമായി കരുണാകരന് മറെറന്തു വേണം. ചിരി ഇപ്പോൾ അദ്ദേഹത്തിൻേറതായി. ആൻറണിയെയും സഹപ്രവർത്തകരെയും കരുണാകരനുവേണ്ടി കൂലിത്തല്ലു തല്ലിയ രവിക്ക് കൂലികിട്ടിയ മഹാപദമാണ് കെ.പി.സി.സി.യുടെ മേധാവിത്വം. അതുകൊണ്ടും തൃപ്തി വരാതെ രവി ആൻറണിയുടെ പിറകേ ഓടിച്ചെന്ന് വീണ്ടും തുടങ്ങി ആക്രമണം. കേരളത്തിലെ പാർട്ടി നേതൃസ്ഥാനം കിട്ടാഞ്ഞ് ദേശീയ നേതൃസ്ഥാനങ്ങളിലൊന്നിലേക്കു മത്സരിക്കാൻ പോയ ആൻറണിയെ തിരുപ്പതിയിൽ വരെ

ഇ.എം.എസ്. നമ്പൂതിരിപ്പാട്

# യുവാക്കളുടെ മുന്നിലുള്ള കടമകൾ

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനകത്ത് നടന്ന ഈ സംഭവവികാസങ്ങളുടെ മൊത്തം രാഷ്ട്രീയ ഫലം മറ്റ് പാർട്ടികളുടേതിൽനിന്നും സംഘടനകളുടേതിൽനിന്നും വ്യത്യസ്തമായ ഒരു രാഷ്ട്രീയ പരിപ്രേക്ഷ്യം ഇന്ത്യൻ യൂണിയനിലെ മാർക്സിസ്റ്റു—ലെനിനിസ്റ്റുകാർക്ക് ഉണ്ടായിരിക്കുന്നുവെന്നതാണ്.

ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ സ്വാതന്ത്ര്യസമരം നടന്നുകൊണ്ടിരുന്നപ്പോൾ സ്വാതന്ത്ര്യാനന്തര ഇന്ത്യയുടെ പൊതു ചിത്രം സംബന്ധിച്ച് പല വീക്ഷണങ്ങൾ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുക്കുന്നവരുടെ ഇടയിലുണ്ടായിരുന്നു. അവയെ സൗകര്യത്തിനുവേണ്ടി ഗാന്ധിയൻ വീക്ഷണം, ഹൈന്ദവ പുനരുദ്ധാരണത്തിന്റെ കാഴ്ചപ്പാട്, അതിന്റെ ഇസ്‌ലാമികവും ക്രിസ്തീയവും സിക്കുകാരുടേതുമായ ന്യൂനപക്ഷ മതവീക്ഷണങ്ങൾ, മുന്നോക്കത്തിലും പിന്നോക്കത്തിലുംപെട്ട ഹൈന്ദവജാതികളുടെ വീക്ഷണവും സമീപനവും, ഇവയെ എല്ലാം എതിർക്കുന്ന മാർക്സിസ്റ്റ്-ലെനിനിസ്റ്റ് സമീപനം എന്ന് പേർവിളിക്കാം. ഇവ തമ്മിൽ തമ്മിലുള്ള ഏറ്റുമുട്ടലുകളും യോജിപ്പുമാണ് ഇന്ത്യൻ രാഷ്ട്രീയത്തിന്റെ ഉള്ളടക്കം.

ഇതിൽ ഗാന്ധിയൻ വീക്ഷണം മഹാത്മാഗാന്ധി ജീവിച്ചിരുന്നപ്പോൾ തന്നെ പരാജയപ്പെട്ടുകഴിഞ്ഞിരുന്നു; ആ സത്യം മഹാത്മാവുതന്നെ അംഗീകരിക്കുകയും ചെയ്തിരുന്നു. താൻ വിഭാവനം ചെയ്ത തരത്തിലുള്ള ഇന്ത്യൻ സ്വാതന്ത്ര്യം അല്ല 1947 ആഗസ്റ്റ് 15-ന് വന്നതെന്ന് മഹാത്മാഗാന്ധി തന്നെ പരസ്യമായി പ്രഖ്യാപിക്കുകയുണ്ടായി. അതുകൊണ്ടാണ് സ്വാതന്ത്ര്യലബ്ധി സംബന്ധിച്ച ആഘോഷപരിപാടികളിലൊന്നും അദ്ദേഹം പങ്കെടുക്കാതിരുന്നത്. അതുകൊണ്ടു തന്നെയാണ് സ്വാതന്ത്ര്യലബ്ധിയോടുകൂടി കോൺഗ്രസ്സിന്റെ ലക്ഷ്യം സാധിച്ചുകഴിഞ്ഞതിനാൽ ആ സംഘടന രാഷ്ട്രീയരൂപത്തിൽ ഇനി നിലനിൽക്കരുതെന്നും അതൊരു ലോകസേവക സംഘമായി മാറണമെന്നും അദ്ദേഹം എഴുതിവച്ചത്.

ആ നിർദ്ദേശം അംഗീകരിക്കാൻ നെഹ്റുവിനെയും പട്ടേലിനെയുംപോലുള്ള നേതാക്കൾ തയ്യാറാവാത്തതിനാൽ ആ സംഘടന ക്രമേണ ക്രമേണ അധഃപതനത്തിലേക്കും നാശത്തിലേക്കും നീങ്ങി. എങ്കിലും തങ്ങളുടെ അധഃപതനോൻമുഖമായ നയപരിപാടികൾ നടപ്പിലാക്കുന്നതിനുവേണ്ടി ഗാന്ധിയൻ വീക്ഷണത്തെ പുതിയ ഭരണകർത്താക്കൾ വാനോളം വാഴ്ത്തി. ഈ സ്ഥിതിയിൽ ഗാന്ധിയൻ വീക്ഷണത്തിന്റെ പിശകുകൾ തുറന്നുകാട്ടുകയും കോൺഗ്രസ് ഭരണാധികാരികൾ രാജ്യത്ത് വരുത്തിവയ്ക്കുന്ന ദോഷങ്ങൾ ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നത് യുവജനങ്ങളുടേതുപോലുള്ള പുരോഗമന പ്രസ്ഥാനങ്ങളുടെ കടമയാണ്.

ഗാന്ധിയൻ വീക്ഷണത്തെ അനുകൂലിക്കുന്നുവെന്ന പ്രതീതിപരത്തി അതിന്റെ മറയ്ക്ക് പിന്നിൽ രാജ്യത്തെ ഹൈന്ദവ പുനഃരുദ്ധാരണത്തിന്റെ പാതയിലേക്ക് നയിക്കാൻ നോക്കുന്ന ബി.ജെ.പി. പ്രഭൃതികളും രാജ്യതാൽപ്പര്യത്തിനെതിരായാണ് പ്രവർത്തിക്കുന്നതെന്ന് അധികമധികം തെളിഞ്ഞുവരികയാണ്. ഹിന്ദുക്കളെയാകെ അഹിന്ദുക്കൾക്കെതിരെ അണിനിരത്തി വർഗീയ ലഹളകൾക്ക് വഴിമരുന്നിട്ടുകൊടുക്കുന്നുവെന്നത് മാത്രമല്ല ഹൈന്ദവ രാഷ്ട്രീയത്തിന്റെ ദോഷം. ഹൈന്ദവ ജനവിഭാഗങ്ങളിൽത്തന്നെ പട്ടികജാതിക്കാർ, പട്ടികവർഗ്ഗക്കാർ, മറ്റവർണ്ണ ഹിന്ദുക്കൾ എന്നിവരുടെ താൽപ്പര്യങ്ങൾക്കും 'ഹിന്ദുത്വ'ത്തിന്റെ രാഷ്ട്രീയം വിഘാതമുണ്ടാക്കുന്നു. എന്തുകൊണ്ടെന്നാൽ, ചാതുർവർണ്യവും ജാതിവ്യത്യാസവും കൊടികുത്തിവാഴുന്ന പ്രാചീനഭാരതത്തിലെ സാമൂഹ്യചൂഷണത്തിന് മറപിടിക്കുന്നതാണ് അവരുടെ 'ഹിന്ദുത്വ' സിദ്ധാന്തം. കഴിഞ്ഞ ഏതാനും പതിറ്റാണ്ടുകളിലായി ഈ രാജ്യത്ത് പൊട്ടിപ്പുറപ്പെട്ടിട്ടുള്ള വർഗീയവികാരത്തിനും ലഹളകൾക്കും പ്രധാന ഉത്തരവാദിത്വം വഹിക്കേണ്ടത് ഹിന്ദുത്വവീക്ഷണത്തോടെ സംഘടിപ്പിച്ചിട്ടുള്ള ഭൂരിപക്ഷ വർഗീയതയാണ്. അതിനോട് യാതൊരു വിട്ടുവീഴ്ചയും ചെയ്യാതെ മതനിരപേക്ഷ ജനാധിപത്യ ഐക്യത്തിന്റെ കൊടി ഉയർത്തിപ്പിടിക്കാൻ പുരോഗമനോൻമുഖരായ യുവജനങ്ങൾക്ക് കടമയുണ്ട്.

ഹിന്ദുത്വത്തിന്റേതായ ഭൂരിപക്ഷവർഗീയതയെ അപേക്ഷിച്ച് ദോഷം കുറഞ്ഞതാണ് മുസ്‌ലിം-ക്രിസ്ത്യൻ-സിക്ക് വർഗീയതകളെന്ന് ഒറ്റനോട്ടത്തിൽ തോന്നാം. എന്തുകൊണ്ടെന്നാൽ, ആക്രമണകാരികളായ ഹൈന്ദവ വർഗീയവാദികളിൽനിന്ന് പീഡനം അനുഭവിക്കുന്നവരാണ് അഹൈന്ദവ ന്യൂനപക്ഷക്കാർ. അവരെ ആക്രമണങ്ങളിൽനിന്ന് രക്ഷിക്കുന്നത് മതനിരപേക്ഷ രാഷ്ട്രീയക്കാരായ യുവജനങ്ങളുടെ കടമയാണ്. പക്ഷേ, മതന്യൂനപക്ഷങ്ങൾപോലും പ്രത്യേക മതസമുദായങ്ങൾ എന്ന നിലയ്ക്ക് രാഷ്ട്രീയമായി സംഘടിക്കുന്നതും പ്രക്ഷോഭ സമരാദികൾ നടത്തുന്നതും ന്യൂനപക്ഷ ജനവിഭാഗങ്ങളുടെ തന്നെ താൽപ്പര്യങ്ങൾക്ക് ഹാനികരമാണ്. എന്തുകൊണ്ടെന്നാൽ, മതന്യൂനപക്ഷങ്ങൾ വേറെ നിന്ന് തങ്ങളുടേതായ രാഷ്ട്രീയം കൈകാര്യം ചെയ്യുന്നത് ഭൂരിപക്ഷ മതവിഭാഗത്തിന്റെ വർഗീയതയ്ക്ക് കളമൊരുക്കുകയാണ് ചെയ്യുക. ഈ സത്യം ചൂണ്ടിക്കാണിച്ച് ഹൈന്ദവ ഭൂരിപക്ഷത്തിന്റേതിനുപകരം ന്യൂനപക്ഷ മതവിഭാഗങ്ങളുടേതായ വർഗീയ സംഘടനകൾ കെട്ടിപ്പടുക്കുന്നതും വർഗീയതയുടെ രാഷ്ട്രീയം കൈകാര്യം ചെയ്യുന്നതും ഹൈന്ദവ വർഗീയതയ്ക്ക് പ്രതിവിധിയല്ല. ഇടതുപക്ഷ രാഷ്ട്രീയക്കാരടക്കം മതനിരപേക്ഷ സാമൂഹ്യശക്തികളോട് സഹകരിച്ച് മതം രാഷ്ട്രീയകാര്യങ്ങളിലും രാഷ്ട്രീയം മതകാര്യങ്ങളിലും ഇടപെടാതിരിക്കുകയെന്ന മതനിരപേക്ഷതാ തത്വം കർശനമായി നടപ്പിൽ വരുത്തുന്നതാണ് ന്യൂനപക്ഷ സമുദായങ്ങൾക്ക് 'രക്ഷയെന്ന്' ആ സമുദായങ്ങളിലെ ജനലക്ഷങ്ങളെ ബോധ്യപ്പെടുത്തേണ്ടിയിരിക്കുന്നു.

ഭൂരിപക്ഷ-ന്യൂനപക്ഷ മതവിഭാഗങ്ങളുടേതെന്നപോലെ തന്നെ മുന്നോക്ക-പിന്നോക്ക ജാതികളുടെ പ്രശ്നവും ഗൗരവമാണ്. അതിന്റെ അടിസ്ഥാനത്തിലും തൊഴിലാളി കർഷകകാദി ജനകോടികളെ തമ്മിലടിപ്പിക്കാനുള്ള ശ്രമം ഇരുവിഭാഗങ്ങളിലുംപെട്ട ജാതി പ്രമാണിമാർ നടത്തിക്കൊണ്ടിരിക്കുന്നുണ്ട്. എല്ലാ ജാതികളിലുംപെട്ട ജനകോടികൾക്ക് നേരിടേണ്ടിവരുന്ന തൊഴിലില്ലായ്മ, വിലക്കയറ്റം മുതലായ പ്രശ്നങ്ങളെ അഗണ്യകോടിയിൽ തള്ളി സംവരണം മുതലായ ജാതിപ്രശ്നങ്ങൾക്ക് മുൻഗണന കൊടുക്കാനാണ് മുന്നോക്ക-പിന്നോക്ക ജാതികളിൽപ്പെട്ട പ്രമാണിമാർ ശ്രമിക്കുന്നത്. ഭരണകക്ഷിയായ കോൺഗ്രസ്, പ്രധാന പ്രതിപക്ഷമായ ബി.ജെ.പി. എന്നിവ മതസമുദായ പ്രശ്നത്തെ എന്നപോലെ ഈ പ്രശ്നത്തെയും ജനങ്ങളെ രാഷ്ട്രീയമായി അടിപ്പിക്കുന്നതിനുവേണ്ടി ഉപയോഗിക്കുന്നുണ്ട്. അവരുടെ രാഷ്ട്രീയ പ്രചാരണത്തെ ശക്തമായി എതിർത്ത് ജനകോടികളെ ഏകോപിപ്പിക്കുന്നതിനുപകരം അവരുടെ ശിഥിലീകരണ പ്രവണതയ്ക്ക് സഹായകരമാവുന്ന നിലപാടാണ് ചിലപ്പോൾ ജനതാദളും ദേശീയമുന്നണിയും പോലും അംഗീകരിക്കുന്നത്. അതുകൊണ്ട് സംവരണത്തിന് പിന്തുണ നൽകുന്നതോടൊപ്പം തന്നെ അതിനുള്ള ഉപാധികളിൽ ഒന്നായി സാമ്പത്തികസ്ഥിതി കൂടി കണക്കിലെടുക്കുക—സംവരണാനുകൂല്യം കിട്ടുന്നതിൽ പിന്നോക്ക ജാതിയിൽപ്പെട്ട പാവപ്പെട്ടവർക്ക് മുൻഗണന കൊടുക്കുകയും മുന്നോക്ക ജാതികളിൽപ്പെട്ട പാവപ്പെട്ടവർക്ക് ഒരു ചെറിയ ശതമാനം സംവരണം അനുവദിക്കുകയും ചെയ്യുക—ഈ നിർദേശമംഗീകരിച്ച് മുന്നോക്ക-പിന്നോക്ക ജാതികളിൽപ്പെട്ട ജനലക്ഷങ്ങളെ ഒന്നിപ്പിക്കാൻ പുരോഗമനവാദികളായ യുവജനങ്ങൾ ശ്രമിക്കേണ്ടിയിരിക്കുന്നു.

ഇന്ത്യയെ ഇന്ന് നേരിടുന്ന മറ്റൊരു സാമൂഹ്യ-സാംസ്കാരിക പ്രശ്നമാണ് ഭാഷകളുടേത്. ഭരണഭാഷയും അധ്യാപനഭാഷയുമായി ഇംഗ്ലീഷ് തുടരുന്നതിൽ താൽപ്പര്യമുള്ളവർ, ഇംഗ്ലീഷിന്റെ സ്ഥാനത്ത് ഹിന്ദിയെ പ്രതിഷ്ഠിക്കാൻ ശ്രമിക്കുന്നവർ, ഹിന്ദി വിരോധികൾ എന്ന മൂന്ന് വിഭാഗങ്ങൾ താന്താങ്ങളുടെ നിക്ഷിപ്തതാൽപ്പര്യങ്ങൾ വളർത്തിയെടുത്തിരിക്കുന്നു. ഇത് മൂന്നും ദേശീയ ഐക്യത്തിന് വിരുദ്ധമാണ്. എന്തുകൊണ്ടെന്നാൽ, എല്ലാ ഇന്ത്യൻ ഭാഷകളും തമ്മിലുള്ള പരിപൂർണ്ണ സമത്വമെന്ന അടിസ്ഥാനത്തിൽ മാത്രമേ ഇന്ത്യയിലെ ഭാഷാപ്രശ്നം പരിഹരിക്കപ്പെടുകയുള്ളു. അതിന് ഇംഗ്ലീഷിന്റെ ആധിപത്യം അവസാനിപ്പിക്കണം; അതിന്റെ സ്ഥാനത്ത് ഹിന്ദിയെ പ്രതിഷ്ഠിക്കരുത്; സംസ്ഥാനതലത്തിലെ ഭരണഭാഷയും അധ്യയനഭാഷയും മാതൃഭാഷയായിരിക്കണം (ഇംഗ്ലീഷോ ഹിന്ദിയോ ആയിക്കൂടെന്നർത്ഥം.)

പക്ഷേ ഇന്ത്യൻ ഭാഷകളിൽവച്ച് ഏറ്റവുമധികം പ്രചാരമുള്ള നിലയ്ക്ക് ഹിന്ദിയും ഇംഗ്ലീഷും പഠിപ്പിക്കുന്നത് പൊതുവിദ്യാഭ്യാസത്തിന്റെ ഭാഗമാകണം. എന്നാൽ ഇംഗ്ലീഷോ ഹിന്ദിയോ അഹിന്ദി പ്രദേശങ്ങളിൽ അധ്യാപനഭാഷയാകരുത്.

വിവിധ ജാതികളിലും മതവിഭാഗങ്ങളിലും ഭാഷക്കാരിലുംപെട്ട ജനകോടികളെ ഏകീകരിക്കുന്നത് സംബന്ധിച്ച പ്രശ്നങ്ങളിൽ പ്രധാനമായ മറ്റൊന്നുകൂടി പരാമർശിക്കാതെ സോഷ്യലിസത്തിലേക്കുള്ള ഇന്ത്യൻ പാതയെ സംബന്ധിച്ചുള്ള വിശദീകരണം അവസാനിപ്പിക്കാൻ വയ്യ. കേന്ദ്ര സംസ്ഥാന ബന്ധമാണ് ഇവിടെ വിവക്ഷിക്കുന്നത്.

വിവിധ ഭാഷകൾ സംസാരിക്കുന്ന ഓരോ ജനവിഭാഗവും വിശാലമായ സ്വയംഭരണാവകാശത്തോടുകൂടി വളർന്നുവന്നാലേ ഇന്ത്യയുടെ ഐക്യം ശക്തിപ്പെടുകയുള്ളു. അതുകൊണ്ടാണ് സ്വാതന്ത്ര്യസമരം നടന്നിരുന്ന കാലത്ത് ഭാഷയെ ആസ്പദമാക്കി സംസ്ഥാന പുനർവിഭജനം നടത്തണമെന്നും സംസ്ഥാനങ്ങൾക്ക് പരമാവധി സ്വയംഭരണാവകാശങ്ങൾ ഉള്ള ഫെഡറൽ വ്യവസ്ഥയായിരിക്കണം രാഷ്ട്രീയ ഭരണരീതിയെന്നും പ്രഖ്യാപിച്ചത്. എന്നാൽ, പുതിയ ഭരണകർത്താക്കളായി അധികാരമേറ്റ കോൺഗ്രസ് നേതാക്കൾ ഇതിന്റെ അടിതകർത്ത് സംസ്ഥാനങ്ങളുടെ മേൽ കേന്ദ്രത്തിന് അനിയന്ത്രിതമായ അധികാരം നൽകുന്ന ഒരു ഭരണഘടനയാണ് രൂപപ്പെടുത്തിയത്. ഇത് മാറ്റി സംസ്ഥാനങ്ങളുടെ അധികാരപരിധി വിപുലപ്പെടുത്തണമെന്ന ന്യായമായ ആവശ്യത്തെ അവർ ശിഥിലീകരണ നീക്കമായി മുദ്രകുത്തി. നേരെമറിച്ച്, കേന്ദ്രത്തിന്റെ അധികാരപരിധി അങ്ങേയറ്റം വെട്ടിക്കുറയ്ക്കാൻ ചില സംസ്ഥാനങ്ങളിലെ ഭരണനേതാക്കളും ശ്രമിച്ചു. രണ്ടിനേയും എതിർത്ത് ശക്തമായ സംസ്ഥാനങ്ങളെ ആസ്പദമാക്കി ശക്തമായ കേന്ദ്രം സ്ഥാപിക്കുക, 'നാനാത്വത്തിൽ ഏകത്വം' പ്രയോഗത്തിൽ വരുത്തുക, എന്ന കാഴ്ചപ്പാട് ഇടതുപക്ഷ മതനിരപേക്ഷ ശക്തികൾ ആവിഷ്കരിച്ചു. അത് ജനമദ്ധ്യേ പ്രചരിപ്പിക്കാൻ പുരോഗമനവാദികളായ യുവജനങ്ങൾ മുന്നോട്ടുവരേണ്ടിയിരിക്കുന്നു.

ഈ അടിസ്ഥാനത്തിൽ വിവിധ ജാതിക്കാരും വിവിധ മതവിശ്വാസികളും വിവിധ ഭാഷക്കാരും ഒരുമിച്ച് ഇന്ത്യയുടെ ഐക്യം നിലനിർത്തുകയും ശക്തിപ്പെടുത്തുകയും ചെയ്യുന്നത് സോഷ്യലിസത്തിലേക്കുള്ള നമ്മുടെ പാതയുടെ അഭേദ്യഭാഗമാണ്. എന്തുകൊണ്ടെന്നാൽ, ജാതി-മത-ഭാഷാദി പരിഗണനകൾക്കതീതമായി ഇന്ത്യൻ തൊഴിലാളിവർഗത്തിന്റേയും അതിന്റെ സമരസഖാക്കളുടേയും ഐക്യം ഉണ്ടാക്കിയാൽ മാത്രമേ നമുക്ക് സോഷ്യലിസത്തിലേക്ക് നീങ്ങാൻ കഴിയൂ. അതുകൊണ്ടാണ് കമ്മ്യൂണിസ്റ്റ് പാർട്ടി (മാർക്സിസ്റ്റ്)യും മറ്റ് ഇടതുപക്ഷ പാർട്ടികളും ഇന്ത്യയിലെ വിവിധ ദേശീയ ജനവിഭാഗങ്ങൾക്ക് വേറിട്ടുപോകാനുള്ള അവകാശം അംഗീകരിക്കാതെ സംസ്ഥാനങ്ങൾക്ക് പരമാവധി സ്വയംഭരണാവകാശത്തോടുകൂടി അവയെ ഏകോപിപ്പിക്കാനുള്ള സൗകര്യം കേന്ദ്രഗവൺമെന്റിന് നൽകുന്ന ഫെഡറൽ ഭരണവ്യവസ്ഥയെ അംഗീകരിക്കുന്നത്. തൊഴിലാളിവർഗത്തെയും അതിന്റെ സമരസഖാക്കളെയും അഖിലേന്ത്യാതലത്തിൽ യോജിപ്പിക്കുകയെന്ന കാഴ്ചപ്പാടോടെയാണ് അവർ ഇത് ചെയ്യുന്നത്. ആ യോജിപ്പാണ് ഇന്ത്യയെ സോഷ്യലിസത്തിലേക്ക് നയിക്കുക.

ചിന്താ പബ്ലിഷേഴ്സ് പ്രസിദ്ധീകരിക്കുന്ന യുവാക്കളുടെ ഇന്നത്തെ കടമകൾ എന്ന ഗ്രന്ഥത്തിൽനിന്ന്

---

ച്ചെന്നും രവി തോല്പിക്കാൻ നോക്കി. കരുണാകരന്റെ നിർദ്ദേശപ്രകാരം എം.എം.ജേക്കബിന്റെയും കെ.വി.തോമസിന്റെയും പി.സി.ചാക്കോയുടെയും ഒത്താശയോടെ. പക്ഷേ ഫലിച്ചില്ല. വമ്പിച്ച പിന്തുണ നേടി ആന്റണി വിജയിച്ചു. ചിരിക്കാനുള്ള ഊഴം അദ്ദേഹത്തിന്റേതുമായി. ആന്റണി വിഭാഗത്തിന് പുതിയ ചിറകുകൾ മുളച്ചു. നഖങ്ങൾ മുളച്ചു. കൊക്കുകൾ മുളച്ചു. അവരുടെ ഉയർത്തെഴുന്നേല്പു കണ്ട് കരുണാകരൻ തന്നെയും അമ്പരന്നു. അവരുടെ പുതിയ ആക്രമണത്തിൽ കരുണാകരവ്യൂഹമാകെ നഷ്ടപ്രാണമായി. ഈ പുതിയ സാഹചര്യത്തിലാണ് സ്വന്തം തമ്പുകളിൽ നിന്ന് രവി ഉൾപ്പെടെ ഏത് പടയാളിയെ വേണമെങ്കിലും ബലി നൽകിക്കൊണ്ട് മുഖ്യമന്ത്രിസ്ഥാനം കാത്തുസൂക്ഷിക്കാൻ കരുണാകരൻ തയ്യാറായിരിക്കുന്നത്. പാവം രവി. അദ്ദേഹമിതറിയുന്നില്ല. 1982-84 കാലത്തെ അനുഭവം ആവർത്തിക്കുവാൻ പോവുകയാണെന്നു കാണാനുള്ള കണ്ണ് അദ്ദേഹത്തിന് ഏതന്ന കൈമോശം വന്നിരിക്കുന്നു. ആന്റണിയും സഹപ്രവർത്തകരും ചിരിക്കാതിരിക്കുന്നതെങ്ങനെ!

കോൺഗ്രസ്-ഐയിലിങ്ങനെ കണ്ണീരും ചിരിയും ഗ്രൂപ്പിൽനിന്നു ഗ്രൂപ്പിലേക്കും തിരിച്ചും സംക്രമിച്ചുകൊണ്ടിരിക്കെ വലിയൊരു ചോദ്യം ജനങ്ങളിൽ നിന്നുയരുന്നു: ഇതിനൊരറുതി എന്ന്? ഇവരെ ഏല്പിച്ച ഭരണച്ചുമതല ഇവർ നേരേചൊവ്വേ നിറവേറ്റുന്നതെന്ന്?

അവസാനത്തെ ചിരിയുടെ ഊഴം ഇതിന്റെ ഉത്തരത്തിൽ കിടക്കുന്നു.

---

17-ാം പേജിൽ നിന്നും തുടർച്ച

പിൻവലിക്കാത്തതിനാൽ തനിക്ക് ലഭിച്ച പുസ്കാരങ്ങളും വിശിഷ്ടാംഗത്വവും തിരിച്ചുനല്കിയ നടപടി കുറച്ചുകടന്നുപോയി.

എന്നാൽ, പിന്നീട് അക്കാദമി നടത്തിയ പത്രസമ്മേളനത്തിൽ തികച്ചും അനഭിലഷണീയമായ രണ്ടുകാര്യങ്ങൾ പ്രകടമായി. ഒന്ന്, പ്രശ്നത്തിൽ നിന്നുമാറിനിന്ന് അഴീക്കോട് എന്ന വ്യക്തിയെ വിമർശിക്കുകയും ആക്ഷേപിക്കുകയും ചെയ്യുന്ന അഭിപ്രായപ്രകടനം ഉണ്ടായി. രണ്ട്, അക്കാദമിയുടെ ഭാരവാഹികൾ ഭിന്ന ശബ്ദങ്ങളിൽ അവിടെ സംസാരിച്ചു. ഇതു രണ്ടും വലിയ തെറ്റായിപ്പോയി. പിന്നീട്, വിശിഷ്ടാംഗത്വം തിരിച്ചേല്പിച്ചശേഷം അഴീക്കോട് അക്കാദമിയിൽ വച്ച് വ്യക്തിപരമായ വിമർശനങ്ങൾക്ക് മറുപടിപറയേണ്ടിയിരുന്നില്ല. അതിനു മറ്റൊരു സന്ദർഭം ഉപയോഗിക്കാമായിരുന്നു. കാരണം, പ്രശ്നത്തിൽ നിന്ന് തർക്കങ്ങൾ വഴിവിട്ടു പോകുന്നു എന്നുള്ളതാണ്. ഈ തർക്കം കൊണ്ട് സാഹിത്യത്തിനു പ്രയോജനം ഒന്നും ഉണ്ടായിട്ടില്ല. സാഹിത്യത്തിലും ധാരാളം 'അലവലാതിത്തരം' ഉണ്ട് എന്നു ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ മാത്രമേ ഇതു സഹായിച്ചിട്ടുള്ളു.

നാട്ടിൻപുറത്തെ പെണ്ണുങ്ങൾ വേലിക്കരികിൽ വന്നുനിന്ന് പരസ്പരം പുലഭ്യം പറയുന്ന നിലയിലേക്ക് സാഹിത്യചർച്ചകൾ താഴാതിരിക്കാൻ എല്ലാവരും ശ്രദ്ധിക്കുന്നതു നന്ന്.

18-ാം പേജിൽ നിന്നും തുടർച്ച

നോക്കി പാർട്ടി ആഫീസിൽ നിന്നും നല്കുന്ന ലിസ്റ്റനുസരിച്ച് നിയമിതരായവരുണ്ടാകും. ഇപ്പോഴത്തെപ്പോലെ, മന്ത്രിമന്ദിരങ്ങളിൽ ചവിട്ടുമെത്തയ്ക്കുപകരം ദീർഘനാൾ കിടന്ന് അംഗത്വം വാങ്ങിയവരും കാണും. ഇവരൊക്കെ ഓരോ കാലത്ത് ചെയ്യുന്ന പ്രവൃത്തികൾ നോക്കി അവാർഡ് കൈവശം വയ്ക്കാനും തിരിച്ചുനല്കാനും പറ്റുമോ? അവാർഡ് തിരിച്ച് ഏല്പിച്ചശേഷം വരുന്ന അക്കാദമി നല്ലതീരുമാനങ്ങൾ എടുത്താൽ കൊടുത്ത അവാർഡ് വീണ്ടും മടക്കിക്കിട്ടുമോ? കിട്ടേണ്ട തല്ലേ? ഈ പണിതുടർന്നാൽ അക്കാദമിക്ക് വേറെ ജോലിക്ക് സമയം കാണില്ലല്ലോ.

## മനഃസാക്ഷിക്കുത്ത് ഉണ്ടോ?

നാണപ്പൻ മുതൽ അഴീക്കോടുവരെയുള്ള വർക്ക് ഈ ഇടപാടിന് വല്ല മനഃസാക്ഷിക്കുത്തും പ്രേരകമായി ഉണ്ടോ? ഉണ്ടെങ്കിൽ അതിൽ പൊതുജനത്തിനുകാര്യമില്ല. സംശയിക്കാൻ ന്യായമുണ്ട്. ഡോ. സുകുമാർ അഴീക്കോട് ഇപ്പോൾ തിരിച്ച് ഏല്പിച്ച രണ്ടു അവാർഡുകളുടേയും നില അത്ര ഭദ്രമല്ല. ആദ്യത്തേത്, അദ്ദേഹത്തിന്റെ 'മലയാള സാഹിത്യവിമർശനം' എന്ന പി.എച്ച്.ഡി. തീസിസിനുലഭിച്ചതാണ്. പി.എച്ച്.ഡി. തീസിസ് പൂർണ്ണമായും ഒരു സ്വതന്ത്ര രചനയല്ല. പലപ്പോഴും അതിൽ ഗൈഡിന്റെ സ്വാധീനം ഉണ്ടാവും. ലോകത്ത് ഒരിടത്തും ഇത്തരം തീസിസ് അവാർഡിന് പരിഗണിക്കില്ലെന്നാണ് എന്റെ അറിവ്. ഈ പുസ്തകത്തിന്റെ പേരിൽ എന്റെ സുഹൃത്തായ അഴീക്കോട് കേട്ട വിമർശനത്തിൽ ചിലതിനെങ്കിലും ഉത്തരവാദി അദ്ദേഹത്തിന്റെ മാർഗ്ഗദർശിയായിരുന്നു എന്നും എനിക്കു തോന്നിയിട്ടുണ്ട്. ധാരാളം നല്ല സ്വതന്ത്രരചനകൾ നടത്തിയിട്ടുള്ള അഴീക്കോടിന് അത്രതന്നെ അർഹമല്ലാത്ത പി.എച്ച്.ഡി. തീസിസിന്റെപേരിൽ അവാർഡ് കൊടുക്കേണ്ടതില്ലായിരുന്നു. അന്ന് അതു വാങ്ങിച്ചുപോയി. വൈകിയെങ്കിലും അതു തിരിച്ചേല്പിച്ചതു നന്നായി എന്നാണ് എനിക്കു തോന്നുന്നത്.

രണ്ടാമത്തെ അവാർഡ് 'തത്ത്വമസി'ക്കാണ്. അത് ഒരു മൗലികഗ്രന്ഥമല്ലെന്ന് ആർക്കും അറിയാം. അതിന്റെ റോയൽട്ടിയുടെ ചെറിയ ഭാഗമെങ്കിലും അരവിന്ദാശ്രമത്തിനും ഡോ. രാധാകൃഷ്ണന്റെ കുടുംബത്തിനും ഒക്കെ ചെല്ലേണ്ടതാണ്. ഉപനിഷത്തുകളെ പരിചയപ്പെടുത്തുന്നതിനുവേണ്ടി വല്ല വേദാന്ത സംഘടനകളും ഏർപ്പെടുത്തുന്ന അവാർഡിന് ഈ പുസ്തകം പരിഗണിക്കാമെന്നല്ലാതെ അക്കാദമിയുടെ പ്രോത്സാഹനപരിധിയിൽ ഈ ഗ്രന്ഥം വരില്ലെന്നുതീർച്ചയാണ്. അതും തിരിച്ചേല്പിച്ചതുനന്നായി. രണ്ടിന്റേയും സർട്ടിഫിക്കറ്റുകളും മടക്കിയിട്ടില്ലെങ്കിൽ അവയും തിരിച്ചുകൊടുക്കണം.

അവാർഡുതുക തിരിച്ചേല്പിക്കുമ്പോൾ ഡോ. സുകുമാർ പ്രധാനപ്പെട്ട രണ്ടുകാര്യങ്ങൾ വിട്ടുപോയി എന്ന് എനിക്കുതോന്നുന്നു.

ഒന്നാമത്തേത് അദ്ദേഹം അവാർഡുതുക കൈപ്പറ്റുമ്പോഴത്തേതിൽ നിന്നും ഇപ്പോൾ വന്നിട്ടുള്ള രൂപായുടെ മൂല്യവ്യത്യാസമാണ്. അക്കാദമിയുടെ മറ്റൊരു പ്രധാന പ്രവൃത്തിയാണ് പുസ്തകപ്രസിദ്ധീകരണം. അന്ന് പതിനായിരം രൂപയ്ക്കു കിട്ടുന്ന കടലാസിന്, ഇന്ന് എന്തുവിലകൊടുക്കണം എന്നത് പരിഗണിക്കേണ്ടകാര്യമാണ്. ഇത്തരം അവസരങ്ങളിൽ സ്വർണ്ണം മാനദണ്ഡമാക്കുകയാണ് ശരിയായ പ്രവൃത്തി. എന്നുവച്ചാൽ മേടിച്ചതുകയല്ലാ അന്ന് പതിനായിരം രൂപയ്ക്ക് കിട്ടാവുന്ന സ്വർണ്ണത്തിന് ഇന്നു കിട്ടാവുന്ന വിലയാണ് മടക്കിനല്കേണ്ടതെന്ന് ചുരുക്കം.

രണ്ടാമത്തെ കാര്യം പലിശ പരിഗണിച്ചില്ലെന്നതാണ്. ന്യായമായ ബാങ്കുപലിശയും അക്കാദമിക്ക് കൊടുക്കേണ്ടതാണ്.

## മാരകമായ ഫെല്ലോഷിപ്പ്

അടുത്തത്, മടക്കിക്കൊടുത്ത വിശിഷ്ടാംഗത്വമാണ്. വിശിഷ്ടാംഗത്വം നല്കുന്നത് ഒരാൾ സാധാരണ അംഗമായിരുന്ന് അക്കാദമിയെ സേവിക്കാൻ കഴിയാത്തവിധം അവശനാകുമ്പോഴാണ്. വാർദ്ധക്യത്തിൽ നല്കുന്ന ഒരു അംഗീകാരം. അഴീക്കോടിന് ഇതു നല്കിയത് കരുതിക്കൂട്ടി ചെയ്ത ഒരു കൊടുംചതിയായിരുന്നു എന്ന് എനിക്കു തോന്നുന്നു. വിശിഷ്ടാംഗം പിന്നെ സാദാ അംഗം ആവില്ലല്ലോ. അങ്ങനെ ആയുഷ്ക്കാലം മുഴുവൻ അഴീക്കോടിനെ അക്കാദമിയുടെ അംഗമോ അദ്ധ്യക്ഷനോ ആകാതെ പുറത്തുനിർത്താനുള്ള ഒരു ഗൂഢതന്ത്രം ആയിരിക്കണം ഇത്. ഇനിയും നാല് അക്കാദമികൾ ഒരുമിച്ചുകൊണ്ടുനടക്കാനുള്ള ആരോഗ്യവും കഴിവും ഉള്ള ഡോ. അഴീക്കോടിനെ ഈ വാർദ്ധക്യകാല പെൻഷനിൽ ഒതുക്കിയവർ തീർച്ചയായും അദ്ദേഹത്തിന്റെ അഭ്യുദയകാംക്ഷികൾ അല്ലേ അല്ല. അതുനല്കിയ അക്കാദമി അദ്ധ്യക്ഷന്റെ പേര് ഈയിടെ അഴീക്കോട് വെളിപ്പെടുത്തിയപ്പോൾ എന്റെ ശങ്ക അസ്ഥാനത്തല്ലെന്ന് ഉറപ്പായി. വളരെ വർഷങ്ങളോളം സുകുമാറിന്റെ നമ്പർവൺ ശത്രുവെന്ന് അദ്ദേഹം തന്നെ പ്രലോഭിപ്പിച്ചിട്ടുള്ള ആളാണല്ലൊ ആ മനുഷ്യൻ!

ഈ ഫെല്ലോഷിപ്പ് ഉപേക്ഷിക്കാൻ അഴീക്കോടിന് മറ്റൊരു കാരണവും ഉണ്ടാവണം. കേരള സാഹിത്യ അക്കാദമി ഫെല്ലോഷിപ്പു നല്കിയവരാരും ഊഴിയിൽ നീണ്ടുവാണിട്ടില്ല. പ്രായത്തെ ധിക്കരിച്ച് ആരോഗ്യവാന്മാരായി കഴിഞ്ഞിരുന്ന എത്രപേരെയാണ് ഫെല്ലോഷിപ്പുവഴി അക്കാദമി വീഴ്ത്തിയതെന്ന് അന്വേഷിക്കുന്നതുകൊള്ളാം. കെ.പി. കേശവമേനോൻ, പുത്തേഴത്തു രാമമേനോൻ, ജി. ശങ്കരക്കുറുപ്പ്, മാത്യു കുഴിവേലി എന്നിങ്ങനെ ആ പേരുകൾ നീളുന്നു. എന്തിന് അഴീക്കോടും ഞാനും എല്ലാം അക്കാദമിയിൽ ഒരുമിച്ച് പ്രവർത്തിക്കുന്ന കാലത്ത് അഴീക്കോടിന്റെ പ്രത്യേക താൽപ്പര്യപ്രകാരം വിശിഷ്ടാംഗമാക്കിയ മുണ്ടശ്ശേരിമാസ്റ്റർപോലും പിന്നെ അധികകാലം ജീവിച്ചില്ലല്ലോ. വടക്കുംകൂർ രാജരാജവർമ്മ രാജായ്ക്ക് ഫെല്ലോഷിപ്പ് കൊടുക്കാനും നടപടി ആരംഭിച്ചപ്പോൾ തന്നെ അല്പപ്രാണനായ അദ്ദേഹം അന്തരിച്ചു. മൂർഖൻ പാമ്പിന്റെ കടിയിൽ നിന്നുപോലും മനുഷ്യൻ രക്ഷപ്പെട്ടിട്ടുണ്ട്. അക്കാദമി ഫെല്ലോഷിപ്പിൽ നിന്ന് ആരും രക്ഷപ്പെട്ട ചരിത്രം ഇല്ല. ഇതെല്ലാം ദീർഘകാലം അക്കാദമീഷ്യനായിരുന്ന് കണ്ടറിഞ്ഞിട്ടുള്ള അഴീക്കോട് ഈ സ്ഥാനം ഉപേക്ഷിച്ചത് അതുകൂടിയാവണം. മലയാളത്തിന്റെ ഭാഗ്യം എന്നേ പറയേണ്ടു.

ഇപ്പോൾ ഡോ. സുകുമാർ അഴീക്കോടിനെ രക്തസാക്ഷിയാക്കാൻ ഉത്സാഹിച്ചു കൂടിയിട്ടുള്ള ഒരുപറ്റം പുരോഗമന കലാസാഹിത്യകാരന്മാരുണ്ട്. അവരിൽ പലരും അക്കാദമിയുടേയും സർക്കാരിന്റേയും പല അവാർഡുകളും വാങ്ങിയവരാണ്. മതിയാവോളം വാങ്ങിയവരാണ്. മിക്കവരും ഈ സർക്കാരിന്റെ കൊള്ളരുതായ്മയെ കഠിനമായി എതിർക്കുന്നവരുമാണ്.

## ലിസ്റ്റ് പ്രസിദ്ധപ്പെടുത്തണം

ഇപ്പോഴത്തെ കേരള സാഹിത്യ അക്കാദമിയെപ്പറ്റി ഒന്നുംപറയാതിരിക്കുകയാണ് ഭേദം. അക്കാദമിക്കും അക്കാദമി അവാർഡിനും ഉണ്ടായിരുന്ന എല്ലാ പവിത്രതയും അവർ കളഞ്ഞുകുളിച്ചു. അക്കാദമി അവാർഡു നല്കിമാനിച്ച ഗ്രന്ഥം ശുദ്ധചവറാണെന്ന് പ്രസ്കോൺഫറൻസ് വിളിച്ചുകൂട്ടി അവർ തന്നെ പ്രഖ്യാപിച്ചിരിക്കുന്നു. മറ്റ് അവാർഡുകൾക്കും ഇത് ബാധകമായിക്കൂടാത്തതല്ല. അവാർഡുകൾ നമ്മൾ നല്കുന്ന നികുതിപ്പണംകൊണ്ടു കൊടുക്കുന്നതാണ്. അത് അർഹിക്കുന്നവർക്കാണോ കൊടുത്തതെന്ന് അറിയാൻ നമുക്ക് അവകാശമുണ്ട്. എന്തെല്ലാം വിദ്യകൾ ഉപയോഗിച്ച് ഏതെല്ലാം പുസ്തകങ്ങൾ ഒഴിവാക്കിയെന്ന് അറിയാനും നമുക്ക് അവകാശം ഉണ്ട്. സാഹിത്യത്തിലെ ഓരോ ശാഖയ്ക്കും പ്രത്യേകം പ്രത്യേകം അവാർഡുള്ളപ്പോൾ ഒരു ശാഖയിൽ അവാർഡുവാങ്ങിയവരുടെ ഗ്രന്ഥങ്ങൾ മറ്റൊരു ശാഖയിൽ പരിഗണിക്കാതിരിക്കുന്നത് ശരിയല്ല. അതുകൊണ്ട് അങ്ങനെചെയ്തിട്ടുണ്ടോ എന്നും അറിയേണ്ടതുണ്ട്. എന്തായാലും എല്ലാ ഒഴിവാക്കലിനുംശേഷം അക്കാദമി അവാർഡിനുപരിഗണിച്ച ഗ്രന്ഥങ്ങളുടെ ലിസ്റ്റ് പ്രസിദ്ധപ്പെടുത്താൻ ഞാൻ അക്കാദമിയോട് അപേക്ഷിക്കുന്നു.





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഒരു പുലർവേളയിൽ ഞാനും കവിയും കൂടി വയലിനരികെയുള്ള പാതയിൽനിന്നു കുളിരിളം കാറ്റേല്ക്കുകയായിരുന്നു. നല്ലപോലെ കറുത്ത കൂളിങ് ഗ്ളാസ് കവി വച്ചിട്ടുണ്ട്. ചുമടെടുക്കാനും മററുമായി അതിലേ പോയ ചെറുപ്പക്കാരികൾ അവർക്കു പരിചയമുള്ള കവിയോടു പറഞ്ഞു:- "സാറിന്റെ കറുത്ത കണ്ണാടിയിൽ ഞങ്ങളെ കാണുന്നു. കുറച്ചു വളഞ്ഞിട്ടാണെന്നു മാത്രം." കവിയൊന്നു മൂളിയിട്ട് അവരോടു പറയുകയായി. "നിങ്ങളറിയാതെ നിങ്ങളെ കാണാൻ വേണ്ടിയാണു ഞാൻ ഈ കറുത്ത കണ്ണാടി വച്ചിരിക്കുന്നത്." ചിരി, ബഹളം, അന്യോന്യം തോളുകൊണ്ടുള്ള ഇടി. അല്പസമയം കഴിഞ്ഞപ്പോൾ ആരുമില്ല, ഞാനും കവിയുമല്ലാതെ. കവിയുടെ മൂക്കുകണ്ണടയിലേക്കു ഞാൻ നോക്കി. അതിൽ ഇളംകാറ്റേറ്റു ചലിക്കുന്ന നെല്ലോലകൾ പ്രതിഫലിക്കുന്നു. കവിതാരചനയും ആസ്വാദനവും ഇതുപോലെയല്ലേ? ലോകസംഭവങ്ങൾ, വസ്തുക്കൾ, വസ്തുതകൾ ഇവ സത്തയുടെ 'പ്ളെയ്ൻ' ഗ്ളാസിലൂടെയാണ് വീക്ഷിക്കപ്പെടുന്നതെങ്കിൽ അവയുടെ ആവിഷ്കാരത്തിനു രൂപപരിവർത്തനം വരില്ല. സിദ്ധാന്തത്തിന്റെ കറുത്ത ചില്ലിലൂടെയാണു നോട്ടമെങ്കിൽ ദർശിക്കപ്പെടുന്നതിന്റെ നിറം മാറിയിരിക്കും. ചില്ലിനു വളവുണ്ടെങ്കിൽ പ്രതിഫലനത്തിനും വക്രരൂപം. "കുറച്ചു വളഞ്ഞിട്ടാണെന്നു മാത്രം" എന്നു ചെറുപ്പക്കാരികൾ പറഞ്ഞതിൽ ഒരു കലാസത്യമുണ്ട്.

## കലാസത്യം

ഈ കലാസത്യം ഇനിപ്പറയാൻ പോകുന്ന കാവ്യത്തിലുണ്ടോ എന്നു നോക്കേണ്ടതാണ്. ജപ്പാനിലെ പ്രശസ്തനായ ഒരു ചിത്രകാരൻ കുട്ടിയായിരിക്കുമ്പോൾ എന്തോ മര്യാദകേടു കാണിച്ചതിനു തൂണോടു ചേർത്തു ബന്ധിക്കപ്പെട്ടു. ആ ബാലൻ അവിടെ നിന്നുകൊണ്ടു കാൽവിരലുകളാൽ എലികളെ വരച്ചു ഇളകിയ മണ്ണിൽ. കലാവൈഭവത്തിന്റെ അതിപ്രസരത്താൽ എലികൾക്കു ജീവനുണ്ടായി. അവ ബാലനെ കെട്ടിയിരുന്ന കയറു കടിച്ചുമുറിച്ചു. അവൻ അങ്ങനെ രക്ഷപ്പെടുകയും ചെയ്തു. കലാപ്രചോദനം ആവിഷ്കാരവൈദഗ്ദ്ധ്യമുളവാക്കുന്നു. ആ വൈദഗ്ദ്ധ്യം വർണ്ണ്യവസ്തുവിനെ ജീവനുള്ളതാക്കി അനുവാചകന്റെ മനക്കണ്ണിനു മുൻപിൽ നിറുത്തുന്നു. വെണ്ണിക്കുളം ഗോപാലക്കുറുപ്പ് ഒരു നർത്തകിയെ വർണ്ണിക്കുകയാണ്:

"അരങ്ങിൽ നില്പൂ നിഖില ജനേക്ഷണ
ബംഭര മഞ്ജരിയായ്
കരങ്ങൾ കൂമ്പി,ക്കണ്ണിണ ചാമ്പി,ക്കനക—
മനോജ്ഞാംഗി.
സുലാല്യ മരതക ഹരിതത്തുകിലാലാവൃതയ—
ത്തന്വി,
വിലാസകാരിണി,കാവിൽത്തെളിയും നിലാവു
പോൽ മിന്നി
മൃദംഗമംഗള'ണ്ദിമിദി' നാദം മുഴങ്ങി
താളത്തിൽ
പദങ്ങൾ വെച്ചു പലവിധ ഭംഗിയിലിളം—
കുരംഗാക്ഷി
കറങ്ങിയാടി കംബളവിരിയിൽ കാർകേശം
ചിന്നി
പ്പറന്നു പച്ചച്ചെടിയിലുലാവും പൂമ്പാററ—
യ്ക്കൊപ്പം."

"മധുര കോമള കാന്ത പദാവലി" പ്രയോഗിക്കുന്നതിലാണ് കവിക്കു താൽപര്യമെങ്കിലും ആവിഷ്കാരവൈദഗ്ദ്ധ്യം കവിക്കില്ലെന്നു പറഞ്ഞുകൂടാ. അതിലൂടെ പ്രത്യക്ഷയാകുന്ന നർത്തകിക്ക് സ്പഷ്ടതയില്ലെങ്കിലും അവൾ വാക്കുകളുടെ യവനികയ്ക്കു പിറകിൽ ആരും കാണാതെ നില്ക്കുകയാണെന്നും അഭിപ്രായപ്പെടാൻ വയ്യ. ഇനി വള്ളത്തോളിന്റെ മധുലക്ഷ്മിയെ കാണുക:

"നർത്തകീമുടിപ്പൂൺപാമമ്മധുലക്ഷ്മിയിതാ
ചിത്രകംബളം നീട്ടി വിരിച്ച കളിത്തട്ടിൽ
മൂന്നാമതൊരു പൊയ്ത്താർമൊട്ടിനെ—
ത്തൊഴുകയ്യാൽ
സ്സൗന്ദര്യോന്നത നെഞ്ചിൽച്ചേർത്തു
നമ്രയായ് നില്പൂ.
നീല വാർകുഴൽ തൂങ്ങിക്കിടന്നു
നിതംബാന്തം
കാളിന്ദിയലപോലെ; പിച്ചിപ്പൂ നിരയുമായ്;
സീമന്തം സുരഞ്ജിതം, മുക്കുറ്റിമലർച്ചാർ
ത്താൽ;
ക്കോമളക്കുറുനിര, പാരിജാതത്തിൻ

ലോകസംഭവങ്ങൾ, വസ്തുക്കൾ, വസ്തുതകൾ ഇവ സത്തയുടെ 'പ്ളെയ്ൻ' ഗ്ളാസിലൂടെയാണ് വീക്ഷിക്കപ്പെടുന്നതെങ്കിൽ അവയുടെ ആവിഷ്കാരത്തിന് രൂപപരിവർത്തനം വരില്ല. സിദ്ധാന്തത്തിന്റെ കറുത്ത ചില്ലിലൂടെയാണ് നോട്ടമെങ്കിൽ ദർശിക്കപ്പെടുന്നതിന്റെ നിറം മാറിയിരിക്കും.




പൂവാൽ
കുനുചില്ലികളുടെ നടുവിൽഗ്ഗോപിക്കുറി
കനകക്കൈതപ്പൂവിന്നുള്ളിലെയിതളത്രേ.''

കുട്ടിക്കൃഷ്ണമാരാർ വള്ളത്തോളിൻെറ ഈ കാവ്യത്തെ പുച്ഛരിച്ചു പുറംകൈകൊണ്ടു തട്ടിക്കളഞ്ഞെങ്കിലും ഇത്ര ആക്ഷേപാർഹമല്ല. കവിയുടെ അലങ്കാരങ്ങളെല്ലാം പഴഞ്ചനാണ്. എങ്കിലും നർത്തകിക്ക് ഏതാണ്ടൊരു സ്പഷ്ടതയുണ്ട്.

കേരളത്തിലെ കവികളെ നിസ്സാരന്മാരാക്കിക്കളയുന്ന ഭാവനയാണ് ജർമ്മൻ കവിയായ റിൽക്കെയുടേത്. Spanish Dancer എന്ന ഉജ്ജ്വലമായ കാവ്യത്തിൽനിന്നൊരു ഭാഗം:

"One upward glance and she
ignites her hair
and, whirling faster and faster,
fans her dress
into passionate flames, till it
becomes a furnace
from which, like startled
rattlesnakes, the long
naked arms uncoil, aroused
and clicking."

ആവിഷ്കാരശക്തിയെ നിഗ്രഹിക്കുന്ന രൂപശില്പം ഇവിടെയില്ല. വാക്കുകളെ നമ്മൾ അറിയുന്നില്ല. ഡാൻസർ നമ്മുടെ അന്തർനേത്രത്തിനു മുൻപിൽ നില്ക്കുന്നതേയുള്ളു.

ശ്രീ. ബാലചന്ദ്രൻ ചുള്ളിക്കാട് കലാകൗമുദിയിൽ എഴുതിയ "യാമിനീനൃത്തത്ത"ത്തിൽ വാക്കുകൾ മാത്രമാണോ ഉള്ളത്? അതോ ആ വാക്കുകളെ അപ്രത്യക്ഷങ്ങളാക്കുന്ന നർത്തകിയോ? നോക്കിയാലും:

"ചിൽക്കരിങ്കല്ലിനെക്കൽക്കണ്ടമാക്കുന്ന
തെക്കൻ മധുരതൻ സൽക്കലാമാധുരി
നിത്യനൃത്തോജ്ജ്വല ചിത്രശില്പാവലി
കൊത്തിപ്പണിത മഹാസർഗ്ഗചാതുരി
തൂണിൽത്തുരുമ്പിൽത്തെളിഞ്ഞു കത്തുന്നൊരു
വേണാട്ടു കോവിൽത്തിരുമുററമാകുമീ
ശംഖുംമുഖം കടൽത്തീരത്തു നൃത്തത്തിൽ
വിൺചന്ദനം തൊട്ട വൈശാഖയാമിനി."

പ്രതിപാദ്യം ഇവിടെ ബഹിർഭാഗസ്ഥമാണ്. ഫലപ്രാപ്തിക്കുവേണ്ടി (effect. ഫലപ്രാപ്തി എന്ന പ്രയോഗത്തിനു ഡോക്ടർ എം. ലീലാവതിയോടു കടപ്പാട്.) കവി വാക്കുകളെ വായനക്കാരുടെ മുഖത്തേക്കു വലിച്ചെറിയുന്നു. അർത്ഥത്തെ പ്രതിപാദന വൈദഗ്ദ്ധ്യത്തോടെ സ്ഫുടീകരിച്ച് വർണ്യവസ്തുവിനെ ബാഹ്യനേത്രംകൊണ്ടും അന്തർനേത്രംകൊണ്ടും കാണാൻ അനുവാചകനെ സഹായിക്കുന്ന ആ കവിതാരഹസ്യമുണ്ടല്ലോ അതിൽ അജ്ഞനാണ് ബാലചന്ദ്രൻ ചുള്ളിക്കാട്.

> "ചിത്തരോഗാശുപത്രിയിൽ ഓരോ രോഗിക്കും ടെലിവിഷൻ സെററ് വച്ചുകൊടുക്കുന്നതു നല്ലതല്ലേ?"
> "എന്തിന്? രോഗികളുടെ ഭ്രാന്ത് കൂട്ടണമെന്നാണോ നിങ്ങൾ പറയുന്നത്?"

## ചോദ്യം, ഉത്തരം

"വിവാഹം കഴിഞ്ഞ ചെറുപ്പക്കാരി അച്ഛനമ്മമാരുടെ ഭവനത്തിലെ കൊച്ചുമുറിയിൽനിന്നു വിശാലമായ ലോകത്തേക്കു കുതിക്കുകയാണ്. എൻെറ അനുഭവമാണിത്. താങ്കൾ യോജിക്കുകയില്ലെന്ന് എനിക്കറിയാം. എന്നാലും താങ്കളുടെ തെററിദ്ധാരണ ഇല്ലാതാക്കാൻ എഴുതുകയാണ്."

"ഇതു പ്രസ്താവമാണ്. ചോദ്യമല്ല. എങ്കിലും ഞാൻ മറുപടി എഴുതുന്നു. വിവാഹംകഴിഞ്ഞയുടനെ കാറിലോ സ്ക്കൂട്ടറിൻെറ പിറകിലോ ഇരുന്നു സവാരി. സിനിമ കാണുക, ഭക്ഷണശാലകളിൽച്ചെന്നു അതുവരെ രുചിച്ചിട്ടില്ലാത്ത പലതും കഴിക്കുക. വീട്ടിൽ വന്നു ചിരിക്കുക, കൊഞ്ചുക, കുഴയുക ഇവയെല്ലാമുണ്ടാകുമ്പോൾ ജീവിതം ഭൂമിയോളം വലിപ്പമാർന്നതാണെന്നു തോന്നും. പക്ഷേ ഏതാനും ദിവസങ്ങൾകൊണ്ട് ആ വികാസത്തിനു ചുരുങ്ങലുണ്ടാകും. വിശാലലോകം കമല [പേരു ഇതല്ല] താമസിക്കുന്ന പട്ടണമായി ചുരുങ്ങും. ആ പട്ടണം വീടായി ചുരുങ്ങും. വീടുതന്നെ സ്വന്തം. മുറിയായി ചുരുങ്ങും. മുറിയിൽ കട്ടിലിൽ ഇരുന്നു വിവാഹമോതിരം വിരലിൽനിന്നു ഊരുകയും വീണ്ടും ഇടുകയും പിന്നെയും ഊരുകയും ചെയ്യും. ദീർഘശ്വാസം പൊഴിക്കും. ജീവിതമങ്ങനെ ഒരു ബിന്ദുവായി മാറും."

"മാർക്സിസ്ററുകാരും കോൺഗ്രസ്സുകാരും അന്യോന്യം ശത്രുത പുലർത്തുന്നവരാണോ?"

"ഞാൻ രാഷ്ട്രവ്യവഹാരം കൈകാര്യം ചെയ്യുകില്ല ഈ പംക്തിയിൽ."

"ചിത്തരോഗാശുപത്രികളിൽ ഓരോ രോഗിക്കും ടെലിവിഷൻ സെററ് വച്ചുകൊടുക്കുന്നതു നല്ലതല്ലേ?"

"എന്തിന്? രോഗികളുടെ ഭ്രാന്ത് കൂട്ടണമെന്നാണോ നിങ്ങൾ പറയുന്നത്?"

"ചിത്രകാരന്മാരുടെ ചിത്രങ്ങൾ പ്രദർശിപ്പിക്കുന്ന സ്ഥലത്ത് നിങ്ങളെ കണ്ടിട്ടില്ല ഇതുവരെ. ക്ഷണിച്ചാൽ വരാമെന്നു പറയും. ചെല്ലുകില്ല. വാക്കു പാലിക്കാത്തവനാണ് നിങ്ങളെന്ന് ഒരു ചിത്രകാരൻ എന്നോടു പറഞ്ഞു. സത്യമാണോ?"

"ഞാൻ ഒരു പ്രദർശനവും കാണാൻ പോവുകയില്ല. ചെന്നാൽ അടുത്തപടിയായി 'സാർ ഇതിനെക്കുറിച്ച് എഴുതണമല്ലോ' എന്ന് പറയും. മനഃസാക്ഷിക്കു വിപരീതമായി എഴുതാനൊക്കുകയില്ല. അതുകൊണ്ട് ഇത്തരം പ്രദർശനങ്ങളിൽ നിന്ന് ഞാൻ മാറിനില്ക്കും."

"ത്രോ എവേ കൾച്ചർ എന്നാൽ എന്ത്?"

"റ്റോഫ്ളർ ഇത് പ്രതിപാദിച്ചിട്ടുണ്ട് അദ്ദേഹത്തിൻെറ ഒരു പുസ്തകത്തിൽ. കാപ്പികുടിച്ചിട്ട് ഗ്ളാസ് കഴുകി വക്കേണ്ടതില്ല. പ്ളാസ്ററിക് റ്റംബ്ളർ ദൂരെയെറിഞ്ഞാൽ മതി. ഇപ്പോൾ ഭർത്താവു ഭാര്യയെയും ഭാര്യ ഭർത്താവിനെയും ത്രോ എവേ കൾച്ചറിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. നിയമം അത്ര അനുകൂലമല്ലാത്തതുകൊണ്ട് അവർ ഒരുമിച്ച് നരകത്തിൽ കഴിഞ്ഞുകൂടുന്നു എന്നേയുള്ളു."

"തകഴി ശിവശങ്കരപ്പിള്ളയും സേതുവും തമ്മിലുള്ള വ്യത്യാസമെന്ത്?"

"തകഴിയുടെ കലാലോകം ബന്ധദാർഢ്യമുള്ളതാണ്. ഒരുഭാഗം മറെറാരു ഭാഗത്തിനു വിരുദ്ധമല്ല. സേതുവിൻെറ കലാലോകത്ത് ഈ ബന്ധദാർഢ്യമില്ല. ഓരോ ഭാഗത്തിനും സൗന്ദര്യം കാണുമായിരിക്കും. പക്ഷേ അവയ്ക്കു തമ്മിൽ ചേർച്ചയില്ല."

## വിസ്മയം

സർഗ്ഗാത്മകമായ ധിഷണചിന്തകൾ നിർമ്മിക്കുന്നു, വാക്യങ്ങൾ രചിക്കുന്നു, കാവ്യങ്ങൾ എഴുതുന്നു എന്നൊക്കെ എമേസൻ (Emerson) എഴുതിയിട്ടുണ്ടെന്നാണ് എൻെറ ഓർമ്മ. ആ ചിന്തകളും അവയെ പ്രതിപാദിക്കുന്ന വാക്യങ്ങളും അവ സൃഷ്ടിക്കുന്ന കാവ്യങ്ങളും കഥകളും കിഴക്കൻ ചക്രവാളത്തിൽ അരുണാഭ പ്രസരിപ്പിച്ചുകൊണ്ട് പൊട്ടിവിടരുന്ന സൂര്യനെന്നപോലെ നമ്മളെ ആഹ്ളാദിപ്പിക്കും. ആഹ്ളാദം മാത്രമല്ല, അദ്ഭുതവികാരവും ഉണ്ടാകും. ലാററിനമേരിക്കൻ നോവലിസ്ററ് മാർകേസിൻെറയും ജർമ്മൻ നോവലിസ്ററ് മന്നിൻേറയും ആവിർഭാവം ഇതിനു സദൃശമാണ്. വർഷങ്ങൾക്കുമുൻപ് ചെക്കോവും മോപസാങ്ങും സാഹിത്യത്തിൻെറ ചക്രവാളത്തിൽ പ്രത്യക്ഷരായപ്പോഴും ഇതു തന്നെയായിരുന്നു അനുഭവം. കേരളത്തിൽ ഇന്നുവരെ ഇതുപോലൊരു അനുഭവം ഉണ്ടായിട്ടില്ല. ചെക്കോവിനോടും മോപസാങ്ങിനോടും തട്ടിച്ചുനോക്കിയാൽ അമേരിക്കൻ കഥാകാരൻ റേമൻറ് കാർവർ ആരുമല്ല. എങ്കിലും ആ എഴുത്തുകാരൻെറ പ്രത്യക്ഷപ്പെടൽ അനുവാചകരെ അദ്ഭുതപ്പെടുത്തി. നമ്മുടെ ഏതെഴുത്തുകാരനുണ്ട് ഇതിനു സദൃശമായ വികാരം ഉളവാക്കിയതായി? ആരുമില്ല. ആരുടെയെങ്കിലും ആവിർഭാവം ആരെയെങ്കിലും വിസ്മയത്തിലേക്കു വലിച്ചെറിയുന്നെങ്കിൽ അയാൾക്കു വിശ്വസാഹിത്യവുമായി പരിചയമില്ല എന്നേ പറയേണ്ടതുള്ളു. റേമൻറ് കാർവറെക്കാൾ അദ്ഭുതാദിവികാരങ്ങൾ ഉളവാക്കിയ എഴുത്തുകാരനാണ് ഡ്യൂറൻമറ്റ് (Durrenmatt). അദ്ദേഹത്തിൻെറ The Tunnel എന്ന കഥ വായിച്ചപ്പോൾ അദ്ഭുതാവഹം എന്നു ഞാൻ പറഞ്ഞുപോയി. ക്രമേണ വേഗം വർദ്ധിക്കുന്ന തീവണ്ടിയിൽ സഞ്ചരിക്കുന്ന ഒരുത്തൻെറ അനുഭൂതികൾ വർണ്ണിക്കുന്ന അക്കഥ അസാധാരണത്വം ആവഹിക്കുന്നു. മണിക്കൂറിൽ അറുപത്തഞ്ചു നാഴികയിലധികം പോയിട്ടില്ലാത്ത ആ തീവണ്ടി നൂറുനാഴിക വേഗത്തിൽ സഞ്ചരിക്കുന്നതായി സ്പിഡോമീറ്റർ കാണിക്കുന്നു. അതു നൂററഞ്ചായി; നൂററിമൂന്നായി. തീവണ്ടി പാതാളത്തിലേക്കുതന്നെ തലകുത്തനെ പായുകയാണ്. Nothing. God let us fall. And now we'll come upon him എന്നു കഥയുടെ പര്യവസാനം. ഡ്യൂറൻമറ്റിൻെറ ഈ കഥ വായിച്ച എനിക്കു ശ്രീ. എം. സുധാകരൻെറ 'മണിമുഴക്കങ്ങൾ' എന്ന കഥ വായിച്ചാൽ എങ്ങനെ അദ്ഭുതാധീനനാകാൻ കഴിയും? മുത്തച്ഛനും പേരക്കുട്ടിയും ബസ്സിൽ സഞ്ചരിക്കുന്നു. ഡ്രൈവർ ക്രമേണ വാഹനത്തിൻെറ വേഗം കൂട്ടുന്നു. 90, 100, 150, 160 എന്ന ക്രമത്തിൽ വേഗം കാണിച്ചു സ്പിഡോമീറ്റർ 160-ൽ നിന്ന് 170-ലേക്ക്. 170-ൽ നിന്ന് 180-ലേക്ക്. അതിൽനിന്നു 185-ലേക്ക്. 185-ൽ നിന്ന് 190-ലേക്ക്. അതു 195-ൽ ആയപ്പോൾ ബസ് പാലത്തിലിടിച്ച് പുഴയിലേക്കു പോയി. എല്ലാവരും മരിച്ചു. സുധാകരൻെറ കഥ പരകീയമാണെന്നു ഞാൻ സൂചിപ്പിക്കുന്നതുപോലുമില്ല. കടം വാങ്ങിയതാണെന്നു തോന്നിയാൽ അതു പറയാൻ എനിക്കൊരു മടിയുമില്ല. പക്ഷേ ഡ്യൂറൻമറ്റിൻെറ കഥ വായിക്കാതെ സുധാകരൻെറ കഥ വായിക്കുന്ന ആളിന് ഉണ്ടാകുന്ന രോമഹർഷം എനിക്ക് ഉണ്ടാകുന്നില്ലെന്നു മാത്രമേ പറയുന്നുള്ളു.

എമേസൻെറ വേറൊരു പ്രസ്താവം ഓർമ്മയിലെത്തുന്നു. അത് അദ്ദേഹത്തിൻെറ ആത്മാവിൻെറ സദയാനുമതിയോടെ മാറ്റി എഴുതിക്കൊള്ളട്ടെ ഞാൻ. കടന്നുപോയ കാമുകനെ രാജരഥ്യയിൽനിന്നു തിരിഞ്ഞുനോക്കുന്ന കാമുകി രവിവർമ്മയുടെ ചിത്രത്തിലെ ശകുന്തളയാണ്. ഈ താദാത്മ്യം പ്രാപിക്കൽ—കലയും ജീവിതവുമായുള്ള ഒന്നിച്ചുചേരൽ—നമ്മുടെ മലയാളസാഹിത്യത്തിൽ ഇല്ല.


നജീബ് മഹ്ഫൂസ്

## കലയല്ല

ആരു പറഞ്ഞതാണെന്ന് എനിക്കോർമ്മയില്ല; ബുദ്ധനായിരിക്കാം. "കുതിര കഠിനമായി പ്രവർത്തിക്കുന്നു, വെറും തറയിൽ കിടക്കുന്നു, മാംസം കഴിക്കുന്നില്ല. പച്ചവെള്ളം മാത്രം കുടിക്കുന്നു, കാലുകളിൽ ലാടം ധരിക്കുന്നു, ദിവസവും അടിമേടിക്കുന്നു—എങ്കിലും അതു കുതിരയായി ത്തന്നെ കഴിയുന്നു." നമ്മുടെ നാട്ടിലെ ഭാര്യമാർ കുതിരകളെപ്പോലെയാണ്. എല്ലാ പ്രയാസങ്ങളും സഹിച്ചുകൊണ്ട് അവർ ഭാര്യമാരായിത്തന്നെ കഴിയുന്നു. ഈ സത്യത്തോടു പലർക്കും പൊരുത്തപ്പെട്ടു പോകാൻ കഴിയും ചിലർക്കു കഴിയുകയില്ല. അവർ അനിയതമായ ഒരു ലോകം സൃഷ്ടിച്ച് അതിൽ കഴിഞ്ഞുകൂടുന്നു. ശ്രീമതി കുമാരി എൻ. ദേശാഭിമാനി വാരികയിലെഴുതിയ "താലിച്ചരടിൽ കാഞ്ചന" എന്ന ചെറുകഥയിൽ ഒരു സ്ത്രീയുടെ ദുരന്തം ആലേഖനം ചെയ്തിരിക്കുന്നു. താലിച്ചരട് പാമ്പായി അവൾക്കു തോന്നുന്നു പേടിസ്വപ്നത്തിൽ. സന്തത്യുൽപാദനത്തിനു കഴിവില്ലാത്ത അവളെ താലിച്ചരട് കുരുക്കായി ശ്വാസംമുട്ടിക്കുമ്പോൾ കഥ പര്യവസാനത്തിലെത്തുന്നു. സത്യത്തിൻെറ മണ്ഡലത്തിൽനിന്ന് മനോരഥസൃഷ്ടിയുടെ മണ്ഡലത്തിലേക്കുള്ള മാറ്റം നിത്യജീവിതത്തിലുള്ളതുകൊണ്ട് കഥയ്ക്ക് അസത്യാത്മകതയില്ല. പക്ഷേ സംഭവങ്ങളെ എണ്ണിയെണ്ണി പറയുന്നതേയുള്ളു കുമാരി. അത് രൂപം സൃഷ്ടിക്കുന്നുവെങ്കിലും കലാഹൃദയത്തിൻെറ സ്പന്ദം ഇതിനില്ല. അതിനാൽ കലാസൃഷ്ടിയല്ല ഈ രചന.

## പടിഞ്ഞാറുനിന്ന്

"Sanatorium Under the Sign of the Hourglass", "The Sreet of the Crocodiles" ഈ രണ്ടു നോവലുകൾ എഴുതിയ ബ്രൂനോ ഷുൾസ് എന്ന പോളിഷ് സാഹിത്യകാരനെ 'പോളിഷ് കാഫ്ക' എന്നാണ് വിമർശകർ വിളിക്കുന്നത്. മഹാനായ ഈ കലാകാരനെ 1942-ൽ നാത്സികൾ വധിച്ചുകളഞ്ഞു. അമ്പതു വയസ്സായിരുന്നു ഷുൾസിന് ആ സമയത്ത്. "Schulz was one of the great writers. His verbal art strikes us—stuns us, even—with its overload of beauty" എന്നാണ് ജോൺ അപ്ഡൈക്ക് അദ്ദേഹത്തെക്കുറിച്ചു പറഞ്ഞത്. ഒരു സ്റ്റാംപ് ആൽബം തുറന്നുകൊണ്ട് ഷുൾസ് പറയുന്നു: I opened it, and the glamour of colorful worlds, of becalmed spaces, spread before me. God walked through it, page after page, Pulling behind Him a train woven from all the zones and climates... I at last understood you, Oh God." (Sanatorium...)

> ചെക്കോവിനോടും മോപ്പസാങ്ങിനോടും തട്ടിച്ചുനോക്കിയാൽ അമേരിക്കൻ കഥാകാരൻ റേമൻറ് കാർവർ ആരുമല്ല. എങ്കിലും ആ എഴുത്തുകാരൻെറ പ്രത്യക്ഷപ്പെടൽ അനുവാചകരെ അദ്ഭുതപ്പെടുത്തി. നമ്മുടെ ഏതെഴുത്തുകാരനുണ്ട് ഇതിനു സദൃശമായ വികാരം ഉളവാക്കിയതായി?



റോഫ്ളർ

ഏതാനും വാക്കുകൾകൊണ്ടു ഷുൾസ് വൈഷയിക കൗതുകം ചിത്രീകരിക്കും. "Putting on his glasses, he stepped quickly up to the girls and walked twice around them, letting fall on them the light of the lamp he was carrying. The draft from the open door lifted the curtains, the girls let themselves be admired, twisting their hips, the enamel of their eyes glinted like the shiny leather of their shoes and the buckles of their garters, showing from under their skirts lifted by the wind... my father gazed attentively at the panting girls, whispering softly... very remarkable, very remarkable indeed." (The Street of Crocodiles)
ഇത്തരം കൃതികൾ വയിക്കാതെ "ഓടയിൽ നിന്ന്", "ഒരുദേശത്തിൻെറ കഥ" എന്നൊക്കെപ്പറഞ്ഞ് ഇരുന്നാൽ ജീവിതം പാഴായിപ്പോകും.

2. ജർമ്മൻ തത്വചിന്തകൻ എർനസ്റ്റ് കാസീററുടെ (Ernst Cassirer 1874-1945) ഒരു പുസ്തകവും ഞാൻ വയിച്ചിട്ടില്ല. അദ്ദേഹം വിദേശഭാഷയെക്കുറിച്ചു പറഞ്ഞത് ജർസി കെസിൻസ്കിയുടെ "The Hermit of 69th Street" എന്ന ഉജ്ജ്വലമായ നോവലിൽ ഉദ്ധരിച്ചിട്ടുണ്ട്. അത് തർജ്ജമചെയ്തു താഴെച്ചേർക്കുന്നു:

"ഗറ്റേ പറയുന്നു വിദേശഭാഷ അറിയാത്തവൻ സ്വന്തം ഭാഷയെക്കുറിച്ച് ഒന്നും അറിയുന്നില്ലെന്ന്. നമ്മൾ വിദേശഭാഷകളുടെ അകത്തേക്കു കടന്നുചെല്ലണം. യഥാർത്ഥമായ വ്യത്യാസം പുതിയ പദസമുച്ചയം പഠിക്കുന്നതിലല്ല ഇരിക്കുന്നത് എന്നു സ്വയം വിശ്വസിക്കുന്നതിനു വേണ്ടിയാണത്. വാക്കുകളുടെ രൂപവത്കരണമല്ല അത് എന്നു ഗ്രഹിക്കാനുമല്ല. ആശയങ്ങളുടെ രൂപവത്കരണമാണ് അതെന്നു മനസ്സിലാക്കാനാണ്. ഒരു നൂതന ലോകം കാണാനുള്ള യാത്രയ്ക്കു സദൃശമാണത്."

മലയാളഭാഷ മാത്രം മതി, മലയാളസാഹിത്യം മാത്രം മതി എന്നു പറയുന്നവരുടെ കണ്ണു തുറപ്പിക്കാൻ കാസീററുടെ ഈ അഭിപ്രായം പ്രയോജനപ്പെടും.

3. ഫ്രഞ്ച് സാഹിത്യകാരൻ മൊല്യർ പറയുന്നു:- "എഴുതുക എന്നതു വ്യഭിചാരം പോലെയാണ്. ആദ്യം നിങ്ങളതു ചെയ്യുന്നത് അതിനോടുള്ള സ്നേഹംകൊണ്ട്. പിന്നെ കുറച്ചു സ്നേഹിതന്മാർക്കുവേണ്ടി. അവസാനമായി നിങ്ങൾ അതു പണത്തിനുവേണ്ടി ചെയ്യുന്നു." സാഹിത്യവാരഫലരചന വയററുപിഴപ്പിനുവേണ്ടിയാണെന്ന് ഒരേഭ്യൻ വടക്കുനിന്നു വരുന്ന ഒരു പത്രത്തിൽ എഴുതിയിരുന്നു. ഇതേ ഏഭ്യത്തരം വേറെ പലരും പറയാറുണ്ട്. അവർക്കെല്ലാം തെററുപററി. വയററുപിഴപ്പിനെക്കാൾ ഹീനമായ വ്യഭിചാരമാണിതെന്ന് മൊല്യറെ തൊട്ടുകൊണ്ടു ഞാൻ പ്രഖ്യാപിക്കുന്നു. ഏഭ്യശിരോമണികൾ ഇനി സാഹിത്യവാരഫലത്തെ സാഹിത്യ വ്യഭിചാരമെന്നു വിളിച്ചാൽ മതി.

സാഹിത്യവാരഫലരചന വയറ്റുപ്പിഴപ്പിനു വേണ്ടിയാണെന്ന് ഒരേഭ്യൻ വടക്കുനിന്നുവരുന്ന ഒരു പത്രത്തിൽ എഴുതിയിരുന്നു. ഇതേ ഏഭ്യത്തരം വേറെ പലരും പറയാറുണ്ട്. അവർക്കെല്ലാം തെറ്റുപറ്റി. വയറ്റുപ്പിഴപ്പിനേക്കാൾ ഹീനമായ വ്യഭിചാരമാണിതെന്ന് മൊല്യറെ തൊട്ടുകൊണ്ടു ഞാൻ പ്രഖ്യാപിക്കുന്നു.

## കമൻറുകൾ

ശ്രീ. എം.എസ്. നൗഫൽ പ്രഫെസർ ഹൃദയകുമാരിയെക്കുറിച്ചെഴുതിയ കൊച്ചുലേഖനത്തിൽ: "ഇംഗ്ലീഷ് സാഹിത്യത്തിൽ ഇപ്പോൾ അത്തരം പ്രതിഭകൾ ഇല്ലെന്നു ടീച്ചർ സമ്മതിക്കുന്നു. പക്ഷെ വായിച്ചുപോകാൻ പററുന്നവർ ധാരാളമുണ്ട്. ലാർക്കിൻസ്, ആർ.എസ്. തോമസ്. പക്ഷെ ഒന്നു പറയാൻ പററും. ഡി.എച്ച്. ലോറൻസിനെപ്പോലെയോ ഗ്രഹാംഗ്രീനിനെപ്പോലെയോ ഉള്ള ഒരു നോവലിസ്ററ് പിന്നീട് ഉണ്ടായിട്ടില്ല." (കുങ്കുമം)—ഈ സാഹിത്യകാരന്മാരിൽ ആർ.എസ്. തോമസ് ആരാണാവോ? Ronald Stuart Thomas എന്നൊരു Welsh കവിയുണ്ട്. അദ്ദേഹത്തിൻെറ ഒരു കാവ്യവും ഞാൻ വായിച്ചിട്ടില്ല. ഗ്രഹാംഗ്രീൻ എന്നു ഹൃദയകുമാരി പറയുമോ എന്ന് എനിക്കു സംശയം. 'The Power and the Glory തുടങ്ങിയ നോവലുകൾ എഴുതിയ സാഹിത്യകാരനെയാണ് അവർ ലക്ഷ്യമാക്കിയതെങ്കിൽ അദ്ദേഹത്തിൻെറ പേര് ഗ്രേയം ഗ്രീൻ എന്നാണ്. ഗ്രീനിനെയും ലോറൻസിനെയും ഒറ്റശ്വാസത്തിൽ പറഞ്ഞതും അത്രകണ്ടു ശരിയല്ല. ഗ്രീൻ സൂപ്പ(ർ) ജേണലിസ്ററിൽക്കവിഞ്ഞ് വേറെയാരുമല്ല. ലോറൻസിനെ മിസ്റ്റിക്കായിട്ടാണ് അരവിന്ദഘോഷ് കണ്ടത്. ഇതിൻെറകൂടെ പറയട്ടെ. ഞാൻ ഒരിക്കൽ തിരുവനന്തപുരത്തെ കറൻറ് ബുക്ക്സിൽ ഇരിക്കുമ്പോൾ പ്രായംകൂടിയ ഒരു സായ്പ് അവിടെ വന്നുകയറി. ഗ്രീനിൻെറ കുറെ നോവലുകൾ അവിടെ വച്ചിരുന്നു. അഴുക്കുപുരണ്ട അവയെ നോക്കിക്കൊണ്ട് സായ്പ് ചോദിച്ചു: 'Are these second-hand books?' അല്ല, ഇരുന്ന് 'ഷോപ് സോയിൽഡായ പുസ്തകങ്ങളാണെന്നു മാനേജറുടെ മറുപടി. 'May I know you?' എന്നു എൻെറ ചോദ്യം. 'I am the author of these books' എന്നു സായ്പിൻെറ മറുപടി. ഞാൻ ആദരപൂർവം എഴുന്നേററ് അദ്ദേഹം എവിടെ താമസിക്കുന്നു' വെന്നു ചോദിച്ചു. മാസ്കറ്റ് എന്നു തിടുക്കത്തിൽപ്പറഞ്ഞ് ശല്യപ്പെടുത്തുമോ എന്നു ഭയന്ന് അദ്ദേഹം ഉടനെ കടയിൽനിന്നിറങ്ങിപ്പോയി.

2. പ്രഫെസർ എം.കെ. സാനു വൈലോപ്പിള്ളിയെക്കുറിച്ച് കുങ്കുമം വാരികയിലെഴുതിയ ലേഖനത്തിൽ കവി ഇങ്ങനെ പറഞ്ഞതായി കാണുന്നു: '... എല്ലാവർക്കും മനസ്സിലാകുന്ന രീതിയിലെഴുതണമെന്നർത്ഥം. ഈ വാദത്തോടു പൂർണ്ണമായും യോജിക്കാൻ എനിക്കു കഴിയുന്നില്ല.'— വൈലോപ്പിള്ളിയോടു ഈ ലേഖകനും യോജിക്കുന്നു. ഉത്കൃഷ്ടമായ സാഹിത്യം ന്യൂനപക്ഷത്തിൻേറതാണ്. അത് (സാഹിത്യം) ഹിമാലയപർവ്വതമാണെങ്കിൽ ആളുകളെ അങ്ങോട്ടു പിടിച്ചുകയററാൻ ശ്രമിക്കാം. എല്ലാവർക്കും കയറത്തക്കവണ്ണം ഹിമാലയപർവ്വതം ഇടിച്ചുനിരത്താൻ പററില്ല. മാത്രമല്ല, സാഹിത്യം എല്ലാവർക്കും മനസ്സിലാകുന്ന സ്ഥിതി വന്നാൽ ആ ഒറ്റക്കാരണംകൊണ്ട് കലാകാരൻ അകന്നു പോകും. അപ്പോഴും ബഹുജനത്തിന് അനഭിഗമ്യമായ സാഹിത്യം ഉണ്ടാകും. (1950-ൽ ഹെർബട്ട് റീഡിൻെറ ഏതോ പുസ്തകം വായിച്ചപ്പോൾ കിട്ടിയ ആശയം. ഹിമാലയപർവ്വതത്തെക്കുറിച്ചുള്ളതെല്ലാം ഈ ലേഖകൻേറത്.)

## നിർവചനങ്ങൾ

കാലാവസ്ഥ:- എസ്.റ്റി.ഡി കോൾ അന്യൻെറ റ്റെലിഫോണിൽ നടത്തുമ്പോൾ അയ്യായിരം നാഴിക അകലെ ഫോൺ കാതിൽച്ചേർത്തു നില്ക്കുന്നവനോടു തിരക്കേണ്ടത്. (അവിടെ മഴയുണ്ടോ ഇത്യാദി)

ശത്രു:- നേരിട്ടു നെഞ്ചിൽ കത്തി കുത്തിയിറക്കുന്നവൻ.

സ്നേഹിതൻ:- പിറകിൽനിന്നു കുത്തുന്നവൻ.

അപവാദവ്യവസായി:- സ്വന്തം വീട്ടിലെ ക്രൈം മറ്റുള്ളവരിൽ ആരോപിച്ചു സുഖിക്കുന്നവൻ.

ചോദ്യങ്ങൾ:- തെററായ നമ്പറിൽനിന്ന് സ്ത്രീയുടെ മധുരശബ്ദം കേൾക്കുമ്പോൾ തിരക്കുള്ളവൻ ഇങ്ങേത്തലയ്ക്കൽ നിന്നുകൊണ്ട് മധുരതരശബ്ദത്തിൽ കമ്പിയിൽക്കൂടെ അയയ്ക്കുന്നവ.

അതിഥി:- രണ്ടുമണിക്കൂർ നേരം വീട്ടിലിരുന്നു ശല്യപ്പെടുത്തിയിട്ട് 'ഞാൻ പോകുന്നു' എന്നു പറഞ്ഞു എഴുന്നേററുനിന്നു പിന്നെയും അരമണിക്കൂറോളം സംസാരിക്കുന്ന മാന്യൻ.

വിവാഹസദ്യ:- വിശുദ്ധിയുള്ള വിവാഹകർമ്മത്തിനു മുൻപും പിൻപും പന്തലിൽ നടക്കുന്ന വിശുദ്ധിയില്ലാത്ത ഏർപ്പാട്.

രക്തസമ്മർദ്ദം:- വിലകൂടിയ പുസ്തകം എല്ലാക്കാലത്തേക്കുമായി വേറൊരാൾ കൊണ്ടുപോകുമ്പോൾ, സ്നേഹിതൻ വന്ന് എസ്.റ്റി.ഡി ക്ാൾ നടത്തുമ്പോൾ ഗൃഹനായകന് ഉണ്ടാകുന്ന ഒരുതരം രോഗം.

## കുടുംബദ്രോഹം

Cairo Trilogy എന്നറിയപ്പെടുന്ന മൂന്നു നോവലുകളാണു നജീബ് മഹ്ഫൂസിനു രാഷ്ട്രാന്തരീയ പ്രശസ്തി നല്കിയത്. നോബൽസമ്മാനം അദ്ദേഹത്തിനു കിട്ടിയതും ഇവയുടെ രചനകൊണ്ടാവാനേ തരമുള്ളു. Palace Walk, Palace of Desire, Sugar Street ഈ പേരുകളിൽ അവ ഇംഗ്ലീഷിലേക്കു തർജ്ജമ ചെയ്തിട്ടുണ്ട്. ഇവയിൽ Sugar Street ഞാൻ വായിച്ചില്ല. പീടികയുടമസ്ഥനായ അൽ സെയ്ദ് അഹമ്മദ്, അയാളുടെ ഭാര്യ ആമിന, ആണമക്കൾ യാസിൻ, കമൽ, അഹമ്മദിൻെറയും മക്കളുടെയും വെപ്പാട്ടികൾ ഇവരുടെ മലിനജീവിതം ചിത്രീകരിച്ച് 1920-നുശേഷമുള്ള ഈജിപ്ററിൻെറ സാമൂഹികാവസ്ഥയെ ചിത്രീകരിക്കാനാണ് മഹ്ഫൂസിൻെറ യത്നം. ഇടയ്ക്കിടയ്ക്കു അവിടത്തെ രാഷ്ട്രീയകക്ഷികളെക്കുറിച്ചും അദ്ദേഹം പറയുന്നുണ്ട്. മലിനജീവിതം ഏറിയകൂറും അനിയത ലൈംഗികത്വത്തിലൂടെയാണ് ആലേഖനം ചെയ്യപ്പെടുക. ഭാര്യയുള്ള അഹമ്മദ്, വാർദ്ധക്യത്തിലേക്കു നീങ്ങുന്ന അഹമ്മദ് (രണ്ടാമത്തെ നോവൽ തുടങ്ങുമ്പോൾ അയാൾക്കു 57 വയസ്സാണ്) വ്യഭിചാരത്തിനു പോകുന്നു. ആ തന്തയ്ക്കു വഴങ്ങിയ സ്ത്രീതന്നെ മകനും വഴങ്ങുന്നു. ഒരു ചെറുപ്പക്കാരിയെക്കണ്ട് മതിമറന്ന് അവളെ വിവാഹം കഴിക്കാൻ തീരുമാനിച്ച് യാസിൻ അവളുടെ വീട്ടിലെത്തുന്നു. യുവതിയുടെ അമ്മയുടെ അനുമതിക്കാണ് ആ പോക്ക്. എന്നാൽ തള്ളയുടെ 'സ്റ്റിയറ്റോപീജിയ' (steatopygia = നിതംബത്തിൻെറ സ്ഥൂലത) കണ്ട് അയാൾക്കു കാമമിളകുന്നു. അവളാൽ പ്രേരിപ്പിക്കപ്പെട്ട് അയാൾ അവളുമായി വേഴ്ച നടത്തുന്നു. ചേട്ടനും അനിയനുംകൂടി ഒരു സ്ത്രീയെത്തന്നെ പ്രാപിക്കാൻ ഒരുസ്ഥലത്ത് എത്തുന്നു. ഇങ്ങനെ അഗമ്യഗമനവും കാരണംകൂടാതെയുള്ള വിവാഹമോചനങ്ങളും (യാസിൻ പലതവണ വിവാഹമോചനം നടത്തുന്നു) മറ്റും വർണ്ണിച്ച് ഈജിപ്റ്റിലെ സമുദായം ജീർണ്ണിച്ചിരിക്കുന്നുവെന്നു സ്പഷ്ടമാക്കുകയാണ് മഹ്ഫൂസ്. എന്നാൽ ആ ജീർണ്ണതയെ സാർവജനീനമോ സാർവലൗകികമോ ആയ തലത്തിൽ എത്തിക്കാൻ നോവലിസ്ററിനു കഴിയുന്നില്ല. അതിനാൽ ഇതിനു ഉത്കൃഷ്ടമായ കലയുടെ ധർമ്മമില്ല.

സൊലയുടെ (Zola) നാച്ചുറലിസവും പ്രൂസ്തിൻെറ (Proust) അപഗ്രഥനപാടവവും കമ്യുവിൻെറ (Camus) ജീവിതദർശനവും മഹ്ഫൂസിനു ഇഷ്ടമാണ്. അഹമ്മദിൻെറ പേരക്കുട്ടികൾ വിഷമജ്വരം പിടിച്ചു മരിക്കുമ്പോൾ നോവൽ അവസാനിക്കുന്നു. The most amazing thing was that typhoid germs, like other ones, were incredibly tiny and invisible to the naked eye but capable of stopping the flow of a life deciding the destiny of men, and breaking up a family എന്ന മഹ്ഫൂസിൻെറ വാക്യം കമ്യു എഴുതിയ 'പ്ളേഗ്' എന്ന നോവലിൻെറ പര്യവസാനം ഓർമ്മിപ്പിക്കുന്നു. പ്രതിരൂപാത്മകതയാണിവിടെ. രോഗാണുക്കൾ സമുദായത്തെ നിഗ്രഹിക്കുന്ന നിഗൂഢശക്തികളാണ്. കമ്യുവിൻെറ നോവലിലും അങ്ങനെതന്നെ.

മഹ്ഫൂസിനു കഥ പറയാനറിയാം. പക്ഷേ കഥ പറയാനറിയുന്നവരെല്ലാം നോവലിസ്ററുകളായിട്ടില്ലല്ലോ. (Palace Walk—Anchor Books— $ 9.95. Palace of Desire — Anchor Books— $ 10.00 ഏതാണ്ട് 560 രൂപ) ഇത്രയും പണം കൊടുത്ത് ഈ ചവറുകൾ വാങ്ങിയ എന്നെ കുടുംബദ്രോഹിയായി ആരെങ്കിലും വിശേഷിപ്പിച്ചാൽ ഞാനതിൽ പ്രതിഷേധിക്കില്ല. ജാക്വിലിൻ കെന്നഡി ഒനാസിസ്സാണ് നോവലുകൾ 'എഡിറ്റ്' ചെയ്തത്. പൈങ്കിളി ജീവിതത്തിനു ചേർന്ന പൈങ്കിളി എഡിററിങ്.



ഗ്രേയം ഗ്രീൻ

ഉത്കൃഷ്ടമായ സാഹിത്യം ന്യൂനപക്ഷത്തിൻേറതാണ്. അത് (സാഹിത്യം) ഹിമാലയപർവ്വതമാണെങ്കിൽ ആളുകളെ അങ്ങോട്ടു പിടിച്ചുകയറ്റാൻ ശ്രമിക്കാം. എല്ലാവർക്കും കയറത്തക്കവണ്ണം ഹിമാലയപർവ്വതം ഇടിച്ചുനിരത്താൻ പറ്റില്ല.





# ഒരു വണ്ടിച്ചെക്ക്

ഗുഡ്എർത്ത് എന്ന നോവൽ ചലച്ചിത്രമാക്കിയപ്പോൾ അതിലെ ചൈനീസ് കൃഷിക്കാരനായ വാങായി അഭിനയിച്ചത് പോൾ മ്യൂനിയായിരുന്നു. അമേരിക്കക്കാരനായ ആ നടൻ ചൈനാക്കാരനായപ്പോൾ, ചൈനാക്കാരൻ തന്നെയായി. നോത്രഡാമിലെ കൂനനായി വന്ന ആൻറണി ക്യൂനും, മോസസായി വന്ന ചാൾട്ടൺ ഹെസ്റ്റണും, അടുത്തകാലത്ത് മഹാത്മാഗാന്ധിയായി വന്ന ബെൻ കിങ്സ്‌ലിയുമൊക്കെ തിളക്കമേറിയ ആ നിരയിലെ തിളങ്ങുന്ന കണ്ണികളാണ്. പക്ഷേ അവരെപ്പോലെ, നമ്മുടെ താരങ്ങൾ (മലയാളത്തിൽ നടൻമാർ ഇല്ലല്ലോ) പല വേഷങ്ങൾ അണിയുന്നുണ്ടെങ്കിലും, അവയെല്ലാം ചായവും ചമയവുമായി നിൽക്കുന്നതേയുള്ളൂ. സൂപ്പർതാരമായ മമ്മൂട്ടിയുടെ കാര്യം ഇതിനൊരു ഒന്നാന്തരം ഉദാഹരണമാണ്. മതിലുകളിലാണല്ലോ അദ്ദേഹം അഭിനയ ചാതുര്യത്തിൻെറ ഉത്തുംഗതയിലെത്തിയത്. വൈക്കം മുഹമ്മദ്ബഷീറായി വേഷമിട്ട അദ്ദേഹം, ഒരിക്കൽപ്പോലും ബഷീറായില്ലെന്നു തന്നെയല്ല മമ്മൂട്ടിയായി വിളങ്ങുകയും ചെയ്തു. ബഷീറിൻെറ സ്വത്വത്തെ വ്യാഖ്യാനിക്കുന്ന ഒരു കഥാപാത്രമായിരുന്നില്ല മതിലുകളിൽ മമ്മൂട്ടി അവതരിപ്പിച്ചത്. സാക്ഷാൽ, ബഷീറായിട്ടാണ് അതിൽ വന്നത്. പക്ഷെ പരകായ പ്രവേശംമാത്രം നടന്നില്ല.

ഇപ്പോൾ സൂര്യമാനസം എന്ന ചിത്രത്തിൽ വളരെ വ്യത്യസ്തമായൊരു വേഷമാണ് തിരക്കഥാ രചയിതാവും സംവിധായകനും അദ്ദേഹത്തെ അണിയിക്കുന്നത്. മന്ദബുദ്ധി. പല്ലുന്തിയ കോമാളി. ആറോ പത്തോ പേരെ നിസ്സാരമായി നേരിടാൻ കായശക്തിയുള്ള സൂപ്പർമാൻ. നെഞ്ചറ്റം ബട്ടണിട്ട ഫുൾകൈ ഷർട്ടും മുട്ടും അണിഞ്ഞ ഉറുമീസ്. എട്ടും പത്തും വയസ്സുള്ള പിള്ളേരുമായി കളിച്ചു നടക്കും. ഉറുമീസ് മരത്തിൽ കേറും, പള്ളിമേടയിൽക്കേറും, എതിരിടാൻ വരുന്നവനെ ഒറ്റക്കൈകൊണ്ട് തൂക്കിയെറിയും—

സംവിധായകൻെറ കീശയിൽ മററുചില പൊടിക്കൈകളുണ്ടായിരുന്നു. എസ്റ്റേറ്റ് മാനേജരും, അയാളുടെ ഭാര്യയും, മൂപ്പനും, പിന്നെ കുറെ ഗുണ്ടകളും. അവർക്കിടയിൽ ഉറുമീസിനെ ഇറക്കിവിട്ടാൽ നല്ലൊരു തട്ടുപൊളിപ്പൻ തരപ്പെടുത്താമെന്ന ആ പൊടിക്കൈ, പക്ഷേ നനഞ്ഞ അമിട്ടായിപ്പോയി. അടി, ഇടി, സെക്സ്, കഞ്ചാവ്, ചോര എല്ലാം അളന്നുതൂക്കി ഇതിൽ ചേർത്തിട്ടുണ്ട്. എന്നാൽ അളവിൽപ്പററിയ പിശകോ അവ കൂട്ടിക്കലർത്തി പുതിയൊരു മുക്കൂട്ടുണ്ടാക്കുന്നതിൽ വന്ന വീഴ്ചയോ കാരണം സൂര്യമാനസം ഒരു വണ്ടിച്ചെക്കായിപ്പോയി.

കണ്ണിറുക്കുന്നതും, പല്ലുകാണിക്കുന്നതുമാണോ അഭിനയം? ഇതിന് സംവിധായകനെ കുറ്റപ്പെടുത്തിയിട്ടു കാര്യമൊന്നുമില്ല. സൂപ്പർ താരങ്ങൾ സംവിധായകരുടെ കൈയിൽ ഒതുങ്ങുന്നവരല്ലല്ലോ.

ചലച്ചിത്ര മാദ്ധ്യമത്തെപ്പറ്റി വലിയ പിടിപാടുള്ള പുള്ളിയാണെന്നു തോന്നുന്നില്ല ഈ ചിത്രത്തിൻെറ സംവിധായകൻ. ജയാനനൻ വിൻസെൻറിനെയും കൊണ്ടു പോയി കുറെ ആയിരം അടി ഫിലിം ഷൂട്ടുചെയ്ത്, എഡിറ്ററെന്ന കത്രികക്കാരൻെറ ഔചിത്യം കൊണ്ട് ഒരു ചലച്ചിത്രം രൂപം കൊണ്ട ഈ ചിത്രം നിർമ്മിച്ചതുകൊണ്ട് ആർക്കെന്ത്



സൂര്യമാനസത്തിൽ മമ്മൂട്ടി

അവൻ കാണിക്കാത്ത കുണ്ടമണ്ടിത്തരങ്ങളില്ല. അങ്ങനെ നാട്ടുകാർക്കൊരു കോമാളിയും പൊലീസിനൊരു തലവേദനയുമായിത്തീർന്ന ഉറുമീസ് തിരക്കഥാകൃത്തിനെ മാത്രമല്ല, സംവിധായകനെയും വല്ലാതെ വട്ടംചുററിച്ചുകളഞ്ഞു. പിള്ളരുമായി കളിച്ച് ഇതിനകം അവൻ മടുത്തുകഴിഞ്ഞിരുന്നു. പോരാത്തതിന് അവൻെറ കായബലം കാണിക്കാനുള്ള സൗകര്യവും ആ നാട്ടിൻ പുറത്തു കുറവായിരുന്നു. നാട്ടിൻപുറത്തുനിന്നും അവനേയും അവൻെറ അമ്മയേയും വണ്ടിയിൽക്കയററി ഒരു തേയിലത്തോട്ടത്തിൽ കൊണ്ടുപോയ

മമ്മൂട്ടിയുടെ അഭിനയകുശലത ഫലിപ്പിക്കാനാണല്ലോ ഉറുമീസ് എന്ന കഥാപാത്രത്തെ ചെത്തിമിനുക്കിയെടുത്തത്. തിരക്കഥാരൂപത്തിൽ വായിക്കുമ്പോൾ നല്ല മുഴുപ്പു തോന്നുന്നതാണ് ആ കഥാപാത്രം. നിർദോഷിതയുടെ തൽസ്വരൂപമായ ആ കഥാപാത്രത്തിൻെറ അബദ്ധങ്ങൾ പോലും കരുണജനിപ്പിക്കുമെന്നും അതെഴുതിയയാൾ വിചാരിച്ചുകാണും. പക്ഷെ വരികളിൽ നിന്നും സ്ക്രീനിലെത്തിയപ്പോൾ, അതൊരു പേക്കോലമായി. മൂക്കുകൊണ്ട് കിണുങ്ങുന്നതും,

പ്രയോജനം? ഇങ്ങനെയൊരു ചിത്രം ഉണ്ടായില്ലെങ്കിൽ ആർക്കെങ്കിലും എന്തെങ്കിലും ചേതം സംഭവിക്കുമായിരുന്നോ? രണ്ടിനും ഇല്ല എന്നല്ലേ മറുപടി പറയാനാവൂ.

**സൂര്യമാനസം**

സംവിധാനം: വിജിതമ്പി

നിർമ്മാണം: നന്ദന

തിരക്കഥ: സാബ്ജോൺ

അഭിനേതാക്കൾ: മമ്മൂട്ടി, വിനോദിനി, രഘുവരൻ, ഷൗക്കർജാനകി, അനുഗ്രഹ, റിസബാവ, ജഗതി ശ്രീകുമാർ

Printed, Published and Edited by